# വാക്കറിവ്

പുസ്തകം 7 • ലക്കം 3 • 2013 സെപ്തംബർ-നവംബർ

# വാക്കറിവ്

മാസിക
2013 സെപ്തംബർ–നവംബർ
പുസ്തകം 7 ലക്കം 3

പത്രാധിപർ
മനോജ്

സഹ പത്രാധിപർ
എം.വി.ഹരിദാസൻ (ഓണററി)
ജെയ്സൺ

വിലാസം
വാക്കറിവ് മാസിക, 'ഗയ',
പോസ്റ്റാഫീസീനു സമീപം,
കൊല്ലങ്കോട്-678 506, പാലക്കാട് ജില്ല.
ഫോൺ : 04923-264331, 9446638940
e-mail : manojvakkarivu@gmail.com

ഡി.ടി.പി.
കിഷൻ കോപ്പി സെന്റർ, പാലക്കാട്

പ്രിന്റിങ്ങ്
എസ്.പി.കെ. പ്രിന്റേഴ്സ്, കൊല്ലങ്കോട്.

## ഉള്ളടക്കം

ആമുഖലേഖനം

# ബ്രഹ്മവും ആകാശവും

**എം.വി.ഹരിദാസൻ**

പ്രപഞ്ചത്തിന്റെ സത്തയും അടിസ്ഥാനവും എന്ത് എന്നതിനെക്കുറിച്ചുള്ള വിചിന്തനങ്ങൾ സഹസ്രാബ്ദങ്ങൾക്കു മുമ്പുതന്നെ മനുഷ്യൻ ആരംഭിച്ചിട്ടുണ്ട്. അതിന്റെ ഫലമായി ചിന്താലോകത്തു രണ്ടു ചേരികൾ രൂപംകൊണ്ടു. ഭൗതികവാദത്തിന്റെയും ആത്മീയവാദത്തിന്റെയും ചേരികളാണവ. ഒരു ദാർശനികപദ്ധതി എന്ന നിലയിൽ ഭൗതികവാദത്തിനു പാർശ്വവൽകൃതമായ സ്ഥാനമേ ചരിത്രത്തിലുടനീളം ഉണ്ടായിട്ടുള്ളൂ. വരേണ്യവർഗ്ഗത്തിന്റെ പിന്തുണ എക്കാലത്തും ആത്മീയവാദത്തിനായിരുന്നു. വരേണ്യവർഗ്ഗത്തിന്റെ പ്രത്യയശാസ്ത്രമായിരിക്കും സാമാന്യജനങ്ങളുടെ കാഴ്ച്ചപ്പാടുകളെ നിർണ്ണയിക്കുക.

എന്താണു ഭൗതികവാദം? പ്രപഞ്ചത്തിന്റെ സത്തയും അടിസ്ഥാനവും ഭൗതികപദാർത്ഥമാണ് എന്നതാണ് ഭൗതികവാദത്തിന്റെ മുഖ്യനിലപാട്. അതേസമയം അലൗകികവും കേവലവുമായ ഒരു ആത്മീയചൈതന്യമാണ് പ്രപഞ്ചത്തിന്റെ അടിസ്ഥാനമെന്ന് ആത്മീയവാദം കരുതുന്നു. ഭൗതികവാദം മനസ്സിനു വെളിയിൽ സ്വതന്ത്രവും വസ്തുനിഷ്ഠവുമായി നിലനിൽക്കുന്ന ഒരു സത്തയായി പ്രപഞ്ചത്തെ കണക്കാക്കുന്നു. എന്നാൽ, ആത്മീയവാദം മനസ്സിനു വെളിയിൽ പ്രപഞ്ചത്തിനു വസ്തുനിഷ്ഠമായ നിലനില്പുണ്ടെന്ന് അംഗീകരിക്കുന്നില്ല. ഭൗതികവാദം പ്രപഞ്ചം സത്യമാണെന്ന് അംഗീകരിക്കുമ്പോൾ, ആത്മീയവാദികൾ അതു മായയാണെന്നു വാദിക്കുന്നു. ഭൗതികപദാർത്ഥത്തിൽനിന്നു സ്വതന്ത്രവും അതീതവും കേവലുമായ ഒരു അലൗകിക ചൈതന്യമുണ്ടെന്ന് ആത്മീയവാദം വിശ്വസിക്കുമ്പോൾ, ഭൗതികവാദം അതിനെ നിരാകരിക്കുന്നു. പ്രപഞ്ചത്തെ ഭൗതികസംവർഗ്ഗങ്ങൾകൊണ്ടു വിശദീകരിക്കാനാണു ഭൗതികവാദം ശ്രമിക്കുന്നത്. ആധുനികശാസ്ത്രത്തിന്റെ നിഗമനങ്ങളുടെ അടിസ്ഥാനത്തിൽ ഭൗതികവാദം ഭൗതികയാഥാർത്ഥ്യവാദമായും അദ്വൈതാത്മക പ്രകൃതിവാദമായും പുനർനിർവ്വചിക്കപ്പെടുന്നുണ്ട്.

വേദങ്ങളുടെ അന്തവും ജ്ഞാനകാണ്ഡവുമാണ് ഉപനിഷത്തുകൾ. ഓരോ ഉപനിഷത്തും ഏതെങ്കിലും ഒരു വേദത്തിന്റെ അനുബന്ധമാണ്. ഹിന്ദുമതം എന്ന് ഇന്നറിയപ്പെടുന്ന മതത്തിന്റെ സാഹിത്യമാണ് വേദോപനിഷത്തുകൾ. ഹിന്ദുമതമാകട്ടെ, വർണ്ണത്തിലും ജാതിയിലും അധിഷ്ഠിതമായ ഒരു വ്യവസ്ഥയാണ്. സഹസ്രാബ്ദങ്ങളായി ഇതുതന്നെയാണ് അവസ്ഥ. ഈ അവസ്ഥയെ കാത്തുരക്ഷിക്കാനുതകുന്നതും ദോഷകരമായി ബാധിക്കാത്തതുമായ ആശയങ്ങൾക്കു രൂപംനൽകലായിരുന്നു ഇന്ത്യയിലെ വരേണ്യചി

ന്തകരുടെ മുഖ്യധർമ്മം. ഉപനിഷദ് ചിന്തകരാകട്ടെ, ഇന്ത്യയിലെ വരേണ്യചിന്തകരുടെ ഉത്തമമാതൃകകളാണ്. അവരിൽ മിക്കവരും ബ്രാഹ്മണരായിരുന്നു. അടുത്തകാലംവരെ ചിന്തയുടെ മണ്ഡലം ബ്രാഹ്മണർക്കു മാത്രമായി സംവരണം ചെയ്യപ്പെട്ടിരുന്നുവല്ലോ. അപൂർവ്വമായി ഉപനിഷദ് ചിന്തകരിൽ ചില ക്ഷത്രിയരെയും കാണാം. അതിനെ ആര്യൻപാരമ്പര്യത്തിന്റെ അവശിഷ്ടമായി കണക്കാക്കാം. ഉപനിഷദ് ചിന്തകൾ സമാഹരിക്കുന്ന ഘട്ടത്തിൽ അത്തരം ക്ഷത്രിയചിന്തകരെ ക്ഷത്രിയാധമൻമാർ എന്നാണ് ബ്രാഹ്മണർ വിശേഷിപ്പിച്ചിട്ടുള്ളത്. സനാതനധർമ്മ പ്രകാരം പരധർമ്മം അനുഷ്ഠിക്കുന്നവരെല്ലാം അധമൻമാരാണ്.

പ്രത്യക്ഷത്തിന്റെയും അനുമാനത്തിന്റെയും ദർശനമാണ് ഭൗതികവാദം. നിരീക്ഷണത്തിന്റെയും യുക്തിയുടെയും തർക്കശാസ്ത്രത്തിന്റെയും മാർഗ്ഗമാണത്. ഭാരതീയ പാരമ്പര്യത്തിൽ അത് അസുരൻമാരുടെ സഞ്ചാരപഥങ്ങളാണ്. ഇതിനു വിരുദ്ധമാണ് ഉപനിഷദ്ചിന്തകരുടെ മാർഗ്ഗം. ദേവൻമാരുടെ സഞ്ചാരപഥത്തിലൂടെയാണ് അവരുടെ ബൗദ്ധികപ്രയാണം. ദേവൻമാർ പരോക്ഷപ്രിയരും പ്രത്യക്ഷദ്വേഷികളുമാണെന്നാണ് ബൃഹദാരണ്യകത്തിൽ യാജ്ഞവൽക്യൻ പറയുന്നത് (4.2.2).

ഈ പശ്ചാത്തലത്തിൽ വേണം ഉപനിഷത്തുകളെ വിശകലനം ചെയ്യേണ്ടത്; അല്ലാതെ സ്വതന്ത്രചിന്തകളുടെ സമാഹാരങ്ങൾ എന്ന നിലയിലല്ല. അങ്ങനെ വിശകലനം ചെയ്യുമ്പോൾ ഉപനിഷത്തുകൾ കലർപ്പറ്റ ആത്മീയവാദത്തെയാണ് മുന്നോട്ടുവെയ്ക്കുന്നത് എന്നു ബോദ്ധ്യമാകും. എന്നാൽ മാർക്സിസ്റ്റുകളും ഭൗതികവാദികളുമെല്ലാം ഉപനിഷത്തുകളിൽ ഭൗതികവാദം കണ്ടെത്താൻ ശ്രമിച്ചിട്ടുണ്ട്. എം.എൻ.റോയിയും വാൾട്ടർറുബനും മുതൽ കെ.ദാമോദരനും ധർമ്മരാജ് അടാട്ടും മീരാനന്ദയും വരെയുള്ളവർ അവരിൽ പ്രമുഖരാണ്. ഉപനിഷത്തുകളിൽ പൂർവ്വപക്ഷമായി, അത്യപൂർവ്വമായി ചില ഭൗതികവാദ ആശയങ്ങൾ അപരിഷ്കൃത രൂപങ്ങളിൽ കണ്ടേക്കാം. എന്നാൽ, ഉപനിഷത്തുകളുടെ സിദ്ധാന്തപക്ഷം ശുദ്ധ ആത്മീയവാദമാണ് എന്ന കാര്യം അവിതർക്കിതമാണ്. ശങ്കരന്റെയും മറ്റും ഭാഷ്യങ്ങളില്ലാതെ ഉപനിഷത്തുകളെ സ്വതന്ത്രമായി വായിച്ചാൽ അവയിൽ ഭൗതികവാദം കണ്ടെത്താനാകുമെന്നു കരുതുന്നതു ശുദ്ധ അസംബന്ധമാണ്.

'പ്രകൃത്യാരാധനാമതത്തിന്റെ മിഥ്യാഭാഷണംകൊണ്ടു തങ്ങളുടെ ആത്മീയഭാഗത്തെ തൃപ്തിപ്പെടുത്താൻ കഴിയാത്ത മനുഷ്യരുടെ ചിന്തകൾ പ്രകൃതി പ്രതിഭാസങ്ങളുടെ ഭൗതികമായ വിശദീകരണത്തിലേയ്ക്ക് അനിവാര്യമായും നീങ്ങാനുള്ള പ്രവണത പ്രകടിപ്പിക്കുന്നു' എന്നു റോയ് പറയുന്നു. ഈ അഭിപ്രായത്തോടു വിയോജിക്കേണ്ട ആവശ്യമില്ല. എന്നാൽ ഉപനിഷദ് ചിന്തകരിൽ ചിലർ അത്തരക്കാരായിരുന്നു എന്നു പറയുന്നതിനോടാണ് വിയോജിപ്പ്. പ്രത്യക്ഷലോകത്തെക്കുറിച്ചുള്ള വിജ്ഞാനങ്ങളോ

ടെല്ലാമുള്ള അവജ്ഞയും അലൗകിക പരികല്പനകളോടുള്ള ആഭിമുഖ്യവുമാണ് ഉപനിഷത്തുകളുടെ പൊതുസ്വഭാവം. ഒരാൾ ഭൗതികവാദിയാകുന്നതോടെ അയാളുടെ സ്ഥാനം ഉപനിഷത്തുകളുടെ മണ്ഡലത്തിനു പുറത്താകുന്നു. ഉപനിഷദ് ചിന്തകരുടെ അന്വേഷണതൃഷ്ണ പരമ്പരാഗത ധാരണകളുടെയും വരേണ്യതാല്പര്യങ്ങളുടെയും ലക്ഷ്മണരേഖ ഒരിയ്ക്കലും മറികടന്നിട്ടില്ല. നിഷേധം വരേണ്യചിന്തകർക്ക് അന്യമാണ്; അതു കീഴാള ചിന്തയുടെ ലക്ഷണമാണ്.

ഉപനിഷത്തുകളിലെ ഭൗതികവാദത്തിന്നു ദൃഷ്ടാന്തമെന്ന നിലയിൽ എം.എൻ.റോയ് ഛാന്ദോഗ്യോപനിഷത്തിൽനിന്ന് ഒരു ഭാഗം ഉദ്ധരിക്കുന്നു. അത് ഇതാണ്: “ഈ ലോകത്തിന്റെ ആശ്രയം എന്താണ്? ഈ എല്ലാ ഭൂതങ്ങളും ആകാശത്തിൽനിന്നാണ് ഉണ്ടാകുന്നത്. ആകാശത്തിൽത്തന്നെ ലയിക്കുകയും ചെയ്യുന്നു. അതുകൊണ്ട് ആകാശംതന്നെയാണ് എല്ലാറ്റിനും ആശ്രയമായിട്ടുള്ളത്.” (1.9.1).

ഇക്കാര്യം ഒന്നുകൂടി ഉറപ്പിക്കുന്നതിനായി വേറൊരു ഭാഗത്തുനിന്നു കൂടി അദ്ദേഹം ഉദ്ധരിക്കുന്നു: “ആകാശമെന്നു വിളിക്കപ്പെടുന്നത് എല്ലാ നാമരൂപങ്ങളുടെയും വ്യാകർത്താവാകുന്നു.” (8.14.1).

പഞ്ചഭൂതങ്ങളിൽ ഒന്നായ ആകാശത്തിൽ നിന്നാണ് ഈ പ്രപഞ്ചം ഉണ്ടായതെന്നാണ് ഉപനിഷദ്കാരൻ ഉദ്ദേശിക്കുന്നത് എന്നാണ് റോയ് വാദിക്കുന്നത്. ആകാശം ബ്രഹ്മത്തിൽനിന്നു വ്യത്യസ്തമല്ലാത്ത ഒരു അതിഭൗതിക സങ്കല്പമായിരുന്നുവെങ്കിൽ, ബ്രഹ്മത്തിനു പുറമെ ആകാശത്തെ നാമരൂപങ്ങളുടെയെല്ലാം വ്യാകർത്താവായി പ്രത്യേകം സൂചിപ്പിക്കേണ്ട ആവശ്യം ഉണ്ടാകുമായിരുന്നില്ല എന്നാണ് അദ്ദേഹം പറയുന്നത്. അതേ ഉപനിഷത്തിൽതന്നെ ബ്രഹ്മത്തിനെയും എല്ലാറ്റിന്റെയും കാരണമായി പറയുന്നുണ്ട്. ആ നിലയ്ക്ക് ഈ ശ്ലോകത്തിൽ ബ്രഹ്മം എന്നുപറയാതെ ആകാശം എന്നു പറഞ്ഞിട്ടുള്ളതുകൊണ്ട് അതു ഭൂതാകാശത്തെയാണത്രേ സൂചിപ്പിക്കുന്നത്. എല്ലാറ്റിന്റെയും പരമകാരണമായി ബ്രഹ്മത്തെയും പരാമർശിച്ചിട്ടുണ്ട് എന്ന വസ്തുത നിലവിലുള്ള മുൻധാരണയെ തൃപ്തിപ്പെടുത്താനുള്ളതാണെന്നാണ് റോയ് കരുതുന്നത്. അതിഭൗതികമായ പരമകാരണത്തിനു മുകളിൽ വസ്തുക്കൾക്കു മറ്റൊരു കാരണം ഉണ്ടെന്നു കരുതുകയാണെങ്കിൽ ആ കാരണത്തെ ഭൗതികകാരണമായി മനസ്സിലാക്കുന്നതാണ് യുക്തിസഹം എന്ന നിലപാടാണ് അദ്ദേഹത്തിനുള്ളത്.

വേദോപനിഷത്തുകളിൽ ഭൗതികവാദം കണ്ടെത്താനുള്ള ശ്രമം ഒരു ആധുനികകാല പ്രവണതയാണ്. പ്രാചീന ഭാരതീയ ഭൗതികവാദികൾ അതിൽ തൽപ്പരരായിരുന്നില്ല എന്നുവേണം കരുതാൻ. കാരണം, വേദോപനിഷത്തുകളുടെ പ്രാമാണ്യത്തെത്തന്നെ നിഷേധിച്ചവരായിരുന്നുവല്ലോ അവർ. എന്നാൽ, ഈ ശ്ലോകത്തിലെ ആകാശം എന്ന പദത്തെ ചിലരെ

ങ്കിലും ഭൂതാകാശം എന്ന അർത്ഥത്തിൽ മനസ്സിലാക്കുമോ എന്ന സംശയം ആത്മീയവാദികൾക്ക് ഉണ്ടായിരുന്നു എന്നു വ്യക്തമാണ്. അതുകൊണ്ടാണ് ബാദരായണൻ (ക്രി.മു. 5-ാം നൂറ്റാണ്ട്) 'ബ്രഹ്മസൂത്ര'ത്തിൽ 'ആകാശശബ്ദം ബ്രഹ്മലക്ഷണം ഉള്ളതുകൊണ്ട് ബ്രഹ്മവാചകമാകുന്നു' എന്നു വ്യക്തമാക്കിയത് (1.8.22).

'ബ്രഹ്മസൂത്രഭാഷ്യ'ത്തിൽ ശങ്കരാചാര്യർ (ക്രി.പി. 788-820) ഭൂതാകാശത്തിന് അനുകൂലമായ വാദങ്ങളെ പൂർവ്വപക്ഷരൂപത്തിൽ ഇങ്ങനെ അവതരിപ്പിക്കുന്നു: ആകാശം എന്ന പദംകൊണ്ട് എളുപ്പത്തിൽ മനസ്സിലാവുന്നത് ഭൂതാകാശത്തെയാണ്. ഭൂതവിശേഷാർത്ഥത്തിൽ ആകാശപദം ലോകത്തിലും വേദത്തിലും പ്രസിദ്ധമാണ്. ആകാശപദം ഭൂതാകാശത്തിനും ബ്രഹ്മത്തിനും സാമാന്യമായി പ്രയോഗിക്കാറുണ്ടെന്നു പറയാനാവില്ല. അങ്ങനെയായാൽ അതു നാനാർത്ഥപദമാണെന്നു വന്നുചേരും. അതുകൊണ്ട്, ബ്രഹ്മാർത്ഥത്തിൽ ചിലേടത്ത് പ്രയോഗിച്ചിട്ടുണ്ടെങ്കിൽ അത് അപ്രധാനപ്രയോഗമാണെന്നു കരുതണം. സർവ്വവ്യാപിത്വം തുടങ്ങിയ പല ധർമ്മങ്ങളും ആകാശത്തിനും ബ്രഹ്മത്തിനും തുല്യമായി കാൺമാനുണ്ടെങ്കിലും മുഖ്യാർത്ഥമുള്ളപ്പോൾ ഗൗണാർത്ഥം അംഗീകരിക്കേണ്ട ആവശ്യമില്ല. ഭൂതാകാശത്തിൽനിന്നു വായുവും മറ്റു ഭൂതങ്ങളും ഉണ്ടായി എന്നു 'തൈത്തിരീയോപനിഷത്ത്' (2.1) പറയുന്നുമുണ്ട്. ഭൂതാകാശം മറ്റു പ്രപഞ്ചഘടകങ്ങളെക്കാളൊക്കെ വലുതാണ്; മറ്റെല്ലാത്തിനും ആശ്രയവുമാണ്. അതുകൊണ്ട് ആകാശപദംകൊണ്ടു ഭൂതാകാശംതന്നെയാണ് ഗ്രഹിക്കപ്പെടേണ്ടത്.

ഭൂതാകാശവാദത്തെ ശങ്കരാചാര്യർ ഖണ്ഡിക്കുന്നു. അദ്ദേഹം ബ്രഹ്മാകാശവാദത്തിന് അനുകൂലമായി മുന്നോട്ടുവെയ്ക്കുന്ന വാദഗതികൾ ഇങ്ങനെയാണ്: ആകാശം എന്ന പദം ശ്രുതിയിൽ ചിലേടത്ത് - തൈത്തിരീയത്തിലും ഛാന്ദോഗ്യത്തിലും - ബ്രഹ്മം എന്ന അർത്ഥത്തിൽ പ്രയോഗിച്ചു കാണുന്നുണ്ട്. 'എല്ലാ പ്രപഞ്ചഘടകങ്ങളും ആകാശത്തിൽനിന്നുതന്നെയാണ് ഉണ്ടാകുന്നത്' എന്നു പറഞ്ഞിരിക്കുന്നത് ബ്രഹ്മലക്ഷണമാണ്. എല്ലാ പ്രപഞ്ചഘടകങ്ങളും പരബ്രഹ്മത്തിൽനിന്നാണ് ഉണ്ടാകുന്നത് എന്നാണ് വേദാന്തസിദ്ധാന്തം. ഭൂതാകാശവും പ്രപഞ്ചഘടകങ്ങളിൽ ഒന്നാണ്. അപ്പോൾ ഉപനിഷദ് ശ്ലോകത്തിൽ പരാമർശിച്ചിട്ടുള്ള ആകാശം എന്ന പദത്തിനു ബ്രഹ്മം എന്ന അർത്ഥമാണ് യോജിക്കുക. അതുപോലെ, 'എല്ലാം ആകാശത്തിൽ തിരിച്ചു ലയിക്കുന്നു; ആകാശം ഈ പ്രപഞ്ച ഘടകങ്ങളേക്കാളൊക്കെ വലുതാണ്; ആശ്രയമാണ്' എന്നീ പരാമർശങ്ങൾ ബ്രഹ്മലക്ഷണത്തെയാണ് സൂചിപ്പിക്കുന്നത്. ആകാശം അനന്തമാണെന്ന് അടുത്ത ശ്ലോകം പറയുന്നുണ്ട്. അനന്തതയും ബ്രഹ്മലക്ഷണമാണ്. ഛാന്ദോഗ്യത്തിലും ബൃഹദാരണ്യകത്തിലും ആകാശത്തെ (ഖം) ബ്രഹ്മത്തിന്റെ പര്യായമായി ഉപയോഗിക്കുന്നുണ്ട്. അതുകൊണ്ട്, മേൽ ഉദ്ധരിച്ച ഛാന്ദോഗ്യ ശ്ലോകത്തിലെ ആകാശ

ശബ്ദത്തെ ബ്രഹ്മം എന്നുതന്നെ ധരിക്കണം എന്നു ശങ്കരൻ നിർദ്ദേശിക്കുന്നു.

അപ്പോൾ, ഈ ഉപനിഷദ്ശ്ലോകത്തിൽ ആകാശം എന്ന പദംകൊണ്ടു ഭൂതാകാശത്തെയാണോ അതോ ബ്രഹ്മത്തെയാണോ ഉദ്ദേശിച്ചിരിക്കുന്നത്? അതു തീരുമാനിക്കുന്നതിനുമുമ്പ് ഈ ശ്ലോകത്തിന്റെ പശ്ചാത്തലം ഒന്നു നോക്കാം.

ഛാന്ദോഗ്യത്തിലെ ഒന്നാം അദ്ധ്യായത്തിലെ ഒമ്പതാം ഖണ്ഡത്തിലാണ് ഈ മന്ത്രം വരുന്നത്. ശലവാന്റെ പുത്രനായ ശീലകനും ചികിതായനന്റെ പുത്രനായ ദാല്ഭ്യനും ജീവലന്റെ പുത്രനായ പ്രവാഹണനും തമ്മിൽ നടന്ന ഉദ്ഗീഥോപാസനയെപ്പറ്റിയുള്ള ഒരു ചർച്ചയുടെ സിദ്ധാന്തപക്ഷമാണിത്. ശീലകനും ദാല്ഭ്യനും ബ്രാഹ്മണരും പ്രവാഹണൻ ക്ഷത്രിയനുമായിരുന്നു.

സാമവേദത്തിന്റെ ഉപനിഷദ് ഭാഗമാണ് ഛാന്ദോഗ്യം. 'സാമത്തിന് എന്താണ് ആശ്രയം?' എന്നു ചോദിച്ചുകൊണ്ടു ശീലകൻ സംവാദം ആരംഭിക്കുന്നു. സ്വരമാണ് അതിന്റെ ആശ്രയം എന്നു ദാല്ഭ്യൻ മറുപടി പറയുന്നു. സ്വരത്തിന്റെ ആശ്രയം പ്രാണനും, പ്രാണന്റെ ആശ്രയം അന്നവും, അന്നത്തിന്റെ ആശ്രയം ജലവും, ജലത്തിന്റെ ആശ്രയം സ്വർഗ്ഗലോകവും ആണെന്നും ദാല്ഭ്യൻ തുടർന്നു പറയുന്നു. സാമം സ്വർഗ്ഗത്തെ കടത്തിക്കൊണ്ടു പോകുകയില്ലെന്നും, സ്വർഗ്ഗത്തിനപ്പുറം സാമത്തിന് ആശ്രയമില്ലെന്നും അദ്ദേഹം അഭിപ്രായപ്പെടുന്നു.

എന്നാൽ, ശീലകൻ ദാല്ഭ്യനോട് യോജിക്കുന്നില്ല. സ്വർഗ്ഗമല്ല സാമത്തിന്റെ ശരിയായ ആശ്രയം. സാമത്തിന് ഏറ്റവും ഉൽകൃഷ്ടമായ ആശ്രയം പറയാത്തതുകൊണ്ടു ദാല്ഭ്യന്റെ തല താഴെ വീണുരുളുമെന്നു ശീലകൻ താക്കീതുചെയ്യുന്നു. സ്വർഗ്ഗത്തിന്റെ ആശ്രയം ഈ ലോകമാണെന്നും, അതുകൊണ്ട് ഈ ലോകമാണ് സാമത്തിന്റെ പ്രതിഷ്ഠയെന്നും ശീലകൻ പറയുന്നു.

ഈ സന്ദർഭത്തിൽ പ്രവാഹണൻ ഇടപെടുന്നു. പ്രവാഹണൻ പറയുന്നു: "അല്ലയോ ശാലാവത്യ, അങ്ങയുടെ അഭിപ്രായത്തിൽ സാമം അന്തമുള്ളതാണല്ലോ. ഇപ്പോൾ ആരെങ്കിലും സാമജ്ഞനായ ഒരുവൻ 'നിന്റെ ശിരസ്സു വീണുപോകും' എന്നു പറയുകയാണെങ്കിൽ തീർച്ചയായും അങ്ങയുടെ ശിരസ്സുവീണുപോകുമല്ലോ."

അപ്പോൾ, ശീലകൻ പ്രവാഹണനോടു ചോദിക്കുന്നു: "ഈ ലോകത്തിന് എന്താകുന്നു ആശ്രയം?"

അതിനുള്ള പ്രവാഹണന്റെ മറുപടിയാണ് ആകാശത്തെക്കുറിച്ചുള്ള മേൽപ്പറഞ്ഞ ഉദ്ധരണിയിലുള്ളത്.

ഋഗ്വേദം പത്താംമണ്ഡലത്തിലെ നാസദീയസൂക്ത (129)ത്തിൽ പരമാത്മാവിന്റെ വാസസ്ഥാനമായിട്ടാണ് ആകാശത്തെ കാണുന്നത്. വള്ളത്തോളിന്റെ വിവർത്തനത്തിൽ അങ്ങനെയാണ്. അദ്ദേഹം പിന്തുടരുന്നത് സായണന്റെ ഐതിഹാസിക രീതിയിലുള്ള വ്യാഖ്യാനത്തെയാണ്. എന്നാൽ, ആചാര്യ നരേന്ദ്രഭൂഷന്റെ വിവർത്തനത്തിൽ ആകാശം പരമാത്മാവു തന്നെയായി മാറുന്നു. (ചിജ്ജഡചിന്തനം, പുറം 35). അതിനു കാരണം, അദ്ദേഹം യാസ്കന്റെയും ദയാനന്ദന്റെയും പ്രതീകാത്മക വ്യാഖ്യാനത്തെ പിന്തുടർന്നതാണ്.

ആകാശത്തെക്കുറിച്ചുള്ള ഐതിഹാസികവും പ്രതീകാത്മകവുമായ ഈ രണ്ടു വ്യാഖ്യാനങ്ങളുടെയും ധാര ഉപനിഷത്തുകളിലും തുടരുന്നതു കാണാം. തൈത്തിരീയോപനിഷത്ത് ബ്രഹ്മാനന്ദവല്ലിയിലെ ഏഴാം അനുവാകത്തെ മൃഡാനന്ദസ്വാമി ഇങ്ങനെ വിവർത്തനം ചെയ്യുന്നു: "ഹൃദയാകാശത്തിലുള്ള ഈ ആനന്ദം ഉണ്ടായിരുന്നില്ലെങ്കിൽ ആരാണ്... ജീവിക്കുക?" കെ.ഭാസ്കരൻനായരുടെ വിവർത്തനത്തിലും "ഹൃദയാകാശത്തിൽ സ്ഥിതി ചെയ്യുന്ന ഈ ആനന്ദം (ആനന്ദസ്വരൂപമായ ആത്മാവ്)" എന്നാണ് കാണുന്നത്. ജി.ബാലകൃഷ്ണൻനായരുടെ വിവർത്തനവും ഇങ്ങനെത്തന്നെയാണ്.

ഈ വിവർത്തനങ്ങൾ ഹൃദയാകാശത്തെ ആനന്ദസ്വരൂപമായ ആത്മാവിന്റെ സ്ഥാനമായാണു കാണുന്നത്. എന്നാൽ, സംസ്കൃതമൂലം ഇങ്ങനെയാണ്: "യദേഷ ആകാശ ആനന്ദോ ന സാത്." ഇവിടെ 'ആകാശ' ശബ്ദം പ്രഥമാവിഭക്തിയിലാണു പ്രയോഗിച്ചിട്ടുള്ളത്. 'ആകാശേ' എന്നു സപ്തമീ വിഭക്തിയിൽ പ്രയോഗിച്ചിരുന്നുവെങ്കിൽ മാത്രമേ മൃഡാനന്ദയുടെയും ഭാസ്കരൻനായരുടെയും ബാലകൃഷ്ണൻനായരുടെയും വിവർത്തനം ശരിയാകുകയുള്ളു.

'ആകാശമെന്ന ആനന്ദം' എന്ന അർത്ഥമാണു ശങ്കരാചാര്യർ ബ്രഹ്മസൂത്രഭാഷ്യത്തിൽ സ്വീകരിച്ചിട്ടുള്ളത്. (1.1.8.22). പണ്ഡിറ്റ് പി.ഗോപാലൻനായരും ആചാര്യ നരേന്ദ്രഭൂഷണും ഇതേ അർത്ഥമാണു പിന്തുടർന്നിട്ടുള്ളത്. തൈത്തിരീയ വിവർത്തനത്തിൽനിന്നു വ്യത്യസ്തമായി ജി.ബാലകൃഷ്ണൻനായർ, ബ്രഹ്മസൂത്രഭാഷ്യാനുവാദത്തിൽ 'ആകാശമെന്ന ആനന്ദം' എന്ന അർത്ഥമാണ് സ്വീകരിച്ചിട്ടുള്ളത്. ഇവിടെ ആകാശം ആനന്ദത്തിന്റെ സ്ഥാനമല്ല; ആനന്ദം തന്നെയാകുന്നു.

ഛാന്ദോഗ്യോപനിഷത്ത് എട്ടാമദ്ധ്യായം ഒന്നാം ഖണ്ഡത്തിലെ മൂന്നാം മന്ത്രത്തിലും, തൈത്തിരീയോപനിഷത്ത് ബ്രഹ്മാനന്ദവല്ലി - ഒന്നാം അനുവാകം ഒന്നാം മന്ത്രത്തിലും ഹൃദയാകാശത്തെ ആത്മാവിന്റെ സ്ഥാനമായി പറഞ്ഞിരിക്കുന്നു. ആത്മാവും ബ്രഹ്മവും തമ്മിൽ പാരമാർത്ഥികതലത്തിൽ ഭേദമില്ല. ബ്രഹ്മത്തിന്റെ സ്ഥാനം ആകാശമെന്നതുപോലെ, ആത്മാവിന്റെ സ്ഥാനം ഹൃദയം എന്നു സങ്കല്പിച്ചിരിക്കുകയാണിവിടെ. ഹൃദയാ

കാശത്തിലുള്ള ആത്മാവിനെ സാക്ഷാത്കരിക്കുന്നതിനായി ദഹരവിദ്യ എന്ന ഉപാസനതന്നെ ഛാന്ദോഗ്യം അവതരിപ്പിക്കുന്നുണ്ട്. എന്നാൽ, തൈത്തിരീയത്തിലെ അതേ മന്ത്രത്തിന്റെ അവസാനത്തിൽ ബ്രഹ്മത്തെ ആകാശമാകുന്ന ശരീരത്തോടുകൂടിയതായാണ് (ആകാശശരീരം ബ്രഹ്മ) സങ്കൽപിക്കുന്നത്.

പ്രാചീന മനുഷ്യനെ സംബന്ധിച്ചിടത്തോളം ആകാശം ഏറ്റവും ഉന്നതവും സർവ്വവ്യാപിയുമാണ്. അതുകൊണ്ടാണ് അവൻ ദൈവത്തിന്റെ വാസസ്ഥാനമായി ആകാശത്തെ സങ്കൽപ്പിച്ചത്. ന്യായവൈശേഷികർ ആകാശം ഏകവും വിഭുവും (സർവ്വവ്യാപി) നിത്യവുമാണെന്നു കരുതുന്നു. (തർക്കസംഗ്രഹദീപിക - അന്നംഭട്ടൻ-വിവ. ടി.ആര്യാദേവി). വേദാന്തികൾ ആകാശത്തെ സർവ്വവ്യാപിയും എല്ലാറ്റിന്റെയും ആശ്രയവും പ്രഭവവിലയസ്ഥാനവുമായി കണക്കാക്കുന്നു. ജ്ഞാനാനന്ദ സരസ്വതി ദഹരവിദ്യയെക്കുറിച്ച് ഉപന്യസിക്കുമ്പോൾ പറയുന്നത് നോക്കുക: "ഭൂമി എന്തിനെ അവലംബിച്ചാണ് നിൽക്കുന്നത്? ഭൂമി ജലത്തിലാണു നിൽക്കുന്നതെന്നു മനസ്സിലാക്കാം. ജലം അഗ്നിയെയും അഗ്നി വായുവിനെയും വായു ആകാശത്തെയും അവലംബിച്ചു നിൽക്കുന്നതെന്നു മനസ്സിലാക്കണം. ഏറ്റവും സൂക്ഷ്മമായ ആകാശത്തിന്റെയും അപ്പുറത്തേയ്ക്ക് ഒരാളുടെ പ്രജ്ഞ സഞ്ചരിക്കാനും വിഷമം. അതിനാൽ നാമരൂപാത്മകമായ പ്രപഞ്ചം മുഴുവൻ അത്യന്തവിശാലമായ ആകാശത്തിൽ നിൽക്കുന്നുവെന്നു പറയണം." (വേദാന്തവിജ്ഞാനം, പുറം 5).

ഈ ഉദ്ധരണിയിൽ ആകാശം എന്ന പദംകൊണ്ടു ഭൂതാകാശത്തെയാണ് ഉദ്ദേശിക്കുന്നത് എന്നതു വ്യക്തമാണ്. ഈ പശ്ചാത്തലത്തിൽ നോക്കുമ്പോൾ റോയ് ഉദ്ധരിച്ച ഛാന്ദോഗ്യ ശ്ലോകത്തിൽ പരാമർശിക്കുന്ന ആകാശശബ്ദവും ഭൂതാകാശം എന്ന അർത്ഥത്തിലാണു പ്രയോഗിച്ചിട്ടുള്ളത് എന്നു പറയേണ്ടിവരും. ഇതിന്റെ അടിസ്ഥാനത്തിൽ മാത്രം ആ ഛാന്ദോഗ്യശ്ലോകം ഭൗതികവാദത്തെയാണ് ഉദ്ഘോഷിക്കുന്നത് എന്നു പറയുവാനാകുമോ? പ്രാഥമികസത്ത ഭൗതികപദാർത്ഥമോ കേവലചൈതന്യമോ എന്നതിനെ ആശ്രയിച്ചാണു ഭൗതിക - ആത്മീയവാദങ്ങൾ രൂപംകൊള്ളുന്നത്.

ഉപനിഷത്തുകൾ പ്രാഥമികവും പാരമാർത്ഥികവുമായ സത്ത കേവലചൈതന്യമായ ബ്രഹ്മമാണെന്ന് ആവർത്തിച്ചാവർത്തിച്ചു പ്രഖ്യാപിക്കുന്നുണ്ട്. ഭൂതസഞ്ചയങ്ങളുടെയെല്ലാം ആശ്രയം ആകാശമാണെന്നു പറയുന്നതുകൊണ്ട് അതു ബ്രഹ്മനിഷേധത്തെ സൂചിപ്പിക്കുന്നു എന്നു പറയാനാവില്ല. ആകാശത്തിന്റെ ആശ്രയം ബ്രഹ്മമാണെന്ന കാര്യത്തിൽ ഉപനിഷദ്ചിന്തകർക്കു സംശയമൊന്നുമില്ല. തൈത്തിരീയോപനിഷത്ത്, ബ്രഹ്മാനന്ദവല്ലിയിലെ ഒന്നാം അനുവാകത്തിൽ പറയുന്നതു നോക്കുക: "ആ ഈ ആത്മാവിൽ (ബ്രഹ്മം) നിന്ന് ആകാശം ഉണ്ടായി. ആകാശത്തിൽനിന്നു വായു,

വായുവിൽനിന്ന് അഗ്നി, അഗ്നിയിൽനിന്നു ജലം, ജലത്തിൽനിന്നു പൃഥിവി, പൃഥിവിയിൽനിന്ന് ഓഷധികൾ, ഓഷധികളിൽനിന്ന് അന്നം, അന്നത്തിൽനിന്നു പുരുഷൻ.. ഇങ്ങനെ ക്രമത്തിലുണ്ടായി.''

തൈത്തിരീയത്തിൽനിന്നു കുറച്ചു വ്യത്യസ്തമായ നിലപാടാണ് ഛാന്ദോഗ്യത്തിനുള്ളത്. അതിൽ ആകാശത്തിന്റെയും വായുവിന്റെയും ഉൽപത്തിയെപ്പറ്റി ഒന്നും പറയുന്നില്ല. 'ആരംഭത്തിൽ ഒന്നുമാത്രമായ രണ്ടില്ലാത്ത സത്ത മാത്രമേ ഉണ്ടായിരുന്നുള്ളു. അതു സങ്കൽപ്പിച്ചു; അതു തേജസ്സിനെ സൃഷ്ടിച്ചു' എന്നാണ് ഛാന്ദോഗ്യം പറയുന്നത്. (6.2.3).

'ആകാശവും വായുവും അമൃതമാണ്' എന്നു ബൃഹദാരണ്യകം (2.3.3) പറയുന്നുണ്ട്. ആകാശം അമൃതമായതുകൊണ്ട് ഉൽപ്പത്തിയുമില്ലാത്തതാണെന്ന ഒരു ധാരണ ചില ഉപനിഷത്ത് ചിന്തകർക്ക് ഉണ്ടായിരുന്നുവെന്നു വേണം കരുതാൻ. ഛാന്ദോഗ്യം അതാണു സൂചിപ്പിക്കുന്നത്. അവരുടെ വാദഗതി ഇങ്ങനെയാണ്: ''ഭിന്നലക്ഷണങ്ങളുണ്ടെങ്കിലേ നാനാത്വം വരു. ഉത്പ്പത്തിക്കുമുമ്പു ബ്രഹ്മത്തിനും ആകാശത്തിനും ഭിന്നലക്ഷണങ്ങളില്ല. അവ രണ്ടും പാലും വെള്ളവുംപോലെ ചേർന്നിരിക്കുകയായിരുന്നു. സർവ്വവ്യാപിത്വം, അരൂപത്വം തുടങ്ങിയ ധർമ്മങ്ങൾ രണ്ടിനും തുല്യമായിരുന്നു. സൃഷ്ടികാലത്തിൽ ബ്രഹ്മം ജഗത്തുണ്ടാക്കാൻ യത്നിക്കുന്നു. ആകാശം രണ്ടാമതൊന്നിനെപ്പോലെ നിശ്ചലമായി നിലകൊള്ളുന്നു. അതുകൊണ്ട് വേറൊന്നാണതെന്നു തീരുമാനിക്കാം. അതുകൊണ്ടാണ് 'ആകാശശരീരത്തോടുകൂടിയതാണു ബ്രഹ്മം' എന്നു തൈത്തീരിയം ഒന്നാം അദ്ധ്യായം ആറാമനുവാകം രണ്ടാം മന്ത്രത്തിൽ പറയുന്നത്. അങ്ങനെ ബ്രഹ്മത്തിനും ആകാശത്തിനും അഭേദം വന്നുചേരുന്നു''. (ബ്ര.സൂ.ഭാ, 2.3.1.5).

ആകാശത്തിന്റെ ഉൽപ്പത്തിയും മറ്റും സംബന്ധിച്ച തൈത്തിരീയത്തിലെയും ഛാന്ദോഗ്യത്തിലെയും വൈരുദ്ധ്യത്തെ ഇല്ലാതാക്കാൻ സൂത്രകാരനായ ബാദരായണനും ഭാഷ്യകാരനായ ശങ്കരനും ശ്രമിക്കുന്നുണ്ട്. ആകാശം ഉൽപ്പത്തിവിനാശങ്ങളില്ലാത്തതും നിത്യവും സർവ്വവ്യാപിയും ആണെന്നു വന്നാൽ ബ്രഹ്മം ഏകവും അദ്വിതീയവുമാണെന്ന ധാരണയ്ക്ക് ഇളക്കം തട്ടും. അതിനെ മറികടക്കാൻ ശങ്കരാചാര്യർ തന്റെ മുൻ നിലപാടിൽനിന്നും വ്യതിചലിച്ച് ഇങ്ങനെ വാദിക്കുന്നു: ''ബ്രഹ്മം ആകാശസ്വഭാവത്തോടുകൂടിയതല്ല; അതായത് ആകാശമല്ല ബ്രഹ്മം എന്നും തീരുമാനിക്കാവുന്നതാണ്. അതുകൊണ്ട് ഉണ്ടാകാത്തതിനു മുമ്പു ബ്രഹ്മം ആകാശത്തോടുകൂടാത്തതായിരുന്നു. ആകാശം അനിത്യമാണ്. ആകാശം സർവ്വവ്യാപിയാണെന്നുള്ളതും മറ്റും ആകാശം ഉണ്ടായതാണെന്ന സിദ്ധാന്തത്തിനു വിരുദ്ധമാണ്. ആകാശം അമൃതമാണെന്നു ശ്രുതി പറയുന്നതു ദേവൻമാർ അമരന്മാരാണെന്നു പറയുന്നതുപോലെ കണക്കാക്കിയാൽ മതി. 'ആകാശംപോലെ സർവഗതനും നിത്യനുമാണ്' എന്നു പരമാത്മാവിനെ ശ്രുതി ആകാശത്തോ

ടുപമിച്ചിട്ടുള്ളത് ആകാശത്തിന്റെ പ്രസിദ്ധിയെ മുൻനിർത്തിയാണ്. അല്ലാതെ പരമാത്മാവിനെപ്പോലെ ആകാശത്തിനു നിരതിശയമായ മഹത്വം ഉണ്ടെന്നു കരുതിയല്ല. ബ്രഹ്മത്തിൽനിന്നുണ്ടായ കാര്യമാണ് ആകാശം.'' (ബ്ര.സു.ഭാ., 2.3.1.7).

സാമത്തിന്റെ ആശ്രയം ആകാശമാണെന്നാണ് റോയ് പരാമർശിച്ച ഛാന്ദോഗ്യ ചർച്ചയിൽ പറയുന്നത്. സിദ്ധാന്തപക്ഷം എന്ന നിലയിലാണ് ഈ അഭിപ്രായം ഉപനിഷത്ത് അവതരിപ്പിക്കുന്നത്. ഉപനിഷത്തുകളിലെ സിദ്ധാന്തപക്ഷം എല്ലായ്പ്പോഴും ആത്മീയവാദത്തിന്റെ പ്രതിഷ്ഠാപനമാണ്. ഉദ്ഗീഥോപാസനയെ സംബന്ധിച്ച ചർച്ചയുടെ ഭാഗമായി എത്തിച്ചേരുന്ന നിഗമനമാണ് അതെന്നത് ഇവിടെ ശ്രദ്ധേയമാണ്. ശീലകനും ദാല്ഭ്യനും പ്രവാഹണനുമെല്ലാം ഉദ്ഗീഥവിഷയത്തിൽ മഹാപണ്ഡിതൻമാരായിരുന്നുവല്ലോ. സോമയാഗത്തിൽ ഉദ്ഗാതാക്കൾ പാടുന്ന പ്രത്യേകതരം ഗാനങ്ങളാണ് ഉദ്ഗീഥങ്ങൾ. പരബ്രഹ്മത്തിന്റെ അഭിധാനമായ ഓംകാരം ഉദ്ഗീഥത്തിന്റെ അംഗമാണ്.

കർമ്മമാർഗ്ഗത്തെയും ഉപാസനാമാർഗ്ഗത്തെയുംകുറിച്ച് ഉപനിഷത്തുകൾ പറയുന്നുണ്ട്. സ്വർല്ലോകപ്രാപ്തിക്കു കർമ്മങ്ങളും ബ്രഹ്മലോകപ്രാപ്തിക്ക് ഉപാസനയുമാണ് കരണീയം എന്നാണ് വേദാന്തസങ്കല്പം. കർമ്മങ്ങൾ എന്നതുകൊണ്ട് യാഗദാനാദികളാണ് സുചിതം. ഏതെങ്കിലും ഒരു ആശയത്തെയോ വാക്കിനെയോ ഭൂതത്തെയോ സങ്കല്പത്തെയോ പ്രക്രിയയെയോ ബ്രഹ്മമായി സങ്കല്പിച്ച്, അന്യചിന്തകൾക്ക് ഇടംകൊടുക്കാതെ അതിൽ മനോവൃത്തിയെ കേന്ദ്രീകരിച്ചുനിർത്തുന്നതാണ് ഉപാസന. ജീവിതത്തിരക്കുകൾക്കിടയിൽ മനസ്സിനെ പിന്തിരിപ്പിച്ച് ആത്മോന്മുഖമാക്കുക വിഷമകരമായതുകൊണ്ടാണ് എളുപ്പവഴിയെന്ന നിലയിൽ ഉപാസന വിധിക്കപ്പെട്ടതെന്നു ഛാന്ദോഗ്യഭാഷ്യത്തിൽ ശങ്കരാചാര്യർ പറയുന്നുണ്ട്. ഓംകാരത്തെയും പഞ്ചഭൂതങ്ങളെയും പ്രാണനെയും ആദിത്യനെയും അന്നത്തെയും ചക്ഷുസിനെയുമെല്ലാം ഇങ്ങനെ ബ്രഹ്മമായി കരുതി ഉപാസിക്കുന്ന വിദ്യകളെക്കുറിച്ച് ഛാന്ദ്യോഗ്യം വിവരിക്കുന്നുണ്ട്. ദഹരവിദ്യ, അക്ഷീപുരുഷവിദ്യ, ഉദ്ഗീഥവിദ്യ, വൈശ്വാനരവിദ്യ എന്നിവ അവയിൽ ചിലതുമാത്രമാണ്. എട്ടദ്ധ്യായങ്ങളുള്ള ഛാന്ദോഗ്യത്തിലെ അഞ്ചദ്ധ്യായങ്ങൾ വിവിധതരം ഉപാസനകളെക്കുറിച്ച് വിശദീകരിക്കാനായി നീക്കിവെച്ചിരിക്കുന്നു. ഛാന്ദോഗ്യത്തിലെ അഞ്ചാം അദ്ധ്യായം പതിനൊന്നാം ഖണ്ഡത്തിൽ ഇത്തരം വിവിധ ഉപാസനകളെ സമന്വയിപ്പിക്കാനുള്ള ശ്രമം കാണാം. ഉദ്ദാലക ആരുണിയും പ്രാചീനശാലൻ തുടങ്ങിയ അഞ്ചു മഹാവേദപണ്ഡിതൻമാരും കേകയ രാജാവായ അശ്വപതിയും തമ്മിൽ ''നമ്മുടെ ആത്മാവേത്? ബ്രഹ്മമേത്?'' എന്നതിനെക്കുറിച്ചുള്ള ഒരു ചർച്ചയാണത്. പ്രാചീനശാലൻ താൻ ആത്മാവായി ഉപാസിക്കുന്നതു സ്വർഗ്ഗത്തെയാണ് എന്നു പറയുമ്പോൾ, സത്യ

യജ്ഞൻ ആദിത്യനെയും ഇന്ദ്രദ്യുമ്നൻ വായുവിനെയും ജനൻ ആകാശത്തെയും ബുഡിലൻ ജലത്തെയും ഉദ്ദാലകൻ പൃഥിവിയെയുമാണ് ഉപാസിക്കുന്നത് എന്നു പറയുന്നു. എന്നാൽ ഇവയെയെല്ലാം ഉൾക്കൊള്ളുന്ന വൈശ്വാനരാത്മാവിനെയാണ് ഉപാസിക്കേണ്ടത് എന്നു പറഞ്ഞുകൊണ്ട് അശ്വപതി ചർച്ച ഉപസംഹരിക്കുന്നു. ഇതേപോലെ കാശിരാജാവായ അജാതശത്രുവുമായുള്ള സംവാദത്തിൽ ഗർഗഗോത്രജനായ ദൃപ്തബാലാകി അഗ്നിയിലും ആകാശത്തിലും ആദിത്യനിലും ചന്ദ്രനിലും വായുവിലും ജലത്തിലും മറ്റുമുള്ള പുരുഷനെ ബ്രഹ്മമായി സങ്കല്പിച്ച് ഉപാസിക്കുന്നതിനെപ്പറ്റി പറയുന്നുണ്ട്. (ബൃഹദാരണ്യകം, 2.1.1-20).

ഈശ്വരന്റെ വാസസ്ഥാനം ആകാശമാണെന്ന വിശ്വാസം പൗരാണികർക്ക് ഉണ്ടായിരുന്നുവല്ലോ. ആ വിശ്വാസത്തിന്റെ അടിസ്ഥാനത്തിൽ ആകാശത്തിനു സ്വർഗ്ഗം എന്ന അർത്ഥംകൂടി വന്നുചേർന്നു. ഉപനിഷദ് കാലഘട്ടമായപ്പോഴേക്കും ഭൂമിയിലെ സ്ഥിതിഗതികൾ കുറേക്കൂടി സങ്കീർണ്ണമായിത്തീർന്നു. അതിന് ആനുപാതികമായി പരലോകത്തെക്കുറിച്ചുള്ള സങ്കല്പങ്ങളിലും സങ്കീർണ്ണമായ മാറ്റങ്ങൾ അനിവാര്യമായിത്തീർന്നു. ആകാശത്തിന്നപ്പുറത്തേയ്ക്കു ചിന്തിക്കുക എന്നതു പൗരാണിക മനുഷ്യർക്ക് അസാദ്ധ്യമായിരുന്നു. അതുകൊണ്ട് ആകാശത്തെ വിവിധ തട്ടുകളായി വിഭജിക്കാനാണ് അവർ ശ്രമിച്ചത്. പൗരാണിക ഭാരതീയർക്ക് ഏഴ് എന്ന സംഖ്യയോടു പ്രത്യേക താൽപര്യമുണ്ടായിരുന്നതിനാൽ അവർ ബ്രഹ്മാണ്ഡത്തെ സപ്തലോകങ്ങളായി വിഭജിച്ചു. ഭൂലോകം, ഭുവർലോകം, സ്വർല്ലോകം, ജനർല്ലോകം, തപോലോകം, ബ്രഹ്മലോകം എന്നിവയാണവ. ഭൂലോകം ഒഴികെയുള്ള ലോകങ്ങൾ ആകാശത്തിലെ വിവിധ തട്ടുകളാണ്. ഏറ്റവും താഴ്ന്ന പടിയിലുള്ളതു ഭൂലോകവും ഉന്നതമായതു ബ്രഹ്മലോകവുമാണ്. ഈ ഓരോ ലോകത്തെയും പിന്നെയും നിരവധി ലോകങ്ങളായി വിഭജിച്ചിട്ടുണ്ട്. സ്വർല്ലോകംതന്നെ ആയിരത്തിയെട്ടെണ്ണം ഉണ്ടെന്നു ചില പുരാണങ്ങൾ പറയുന്നതായി നാലപ്പാടൻ എഴുതുന്നു. (ആർഷജ്ഞാനം, പുറം 7). ഭുവർല്ലോകത്തിലാണ് പ്രേതലോകവും പിതൃലോകവും. ചന്ദ്രലോകത്തെയാണ് അവർ സ്വർല്ലോകമായി സങ്കൽപ്പിച്ചിരുന്നത്. കർമ്മമാർഗ്ഗികളായവർ മരണാനന്തരം സ്വർല്ലോകം വരെ എത്തുന്നു. കർമ്മഫലത്തിന്റെ ഒരു ഭാഗം സ്വർല്ലോകത്തിൽ അനുഭവിച്ചതിനുശേഷം അവർ വീണ്ടും ഭൂലോകത്തിൽ ജനിക്കുന്നു. എന്നാൽ ജ്ഞാനികളും ഉപാസകരും സ്വർല്ലോകത്തെ കടന്നു ബ്രഹ്മലോകംവരെ എത്തുന്നു. അങ്ങനെയുള്ളവർ ഈ കല്പത്തിൽ ഭൂലോകത്തിൽ വീണ്ടും ജനിക്കുന്നില്ലെന്നാണു പുനർജന്മസിദ്ധാന്തം പറയുന്നത്. ഈ പുനർജന്മസിദ്ധാന്തത്തിന്റെ ഉപജ്ഞാതാവ് പ്രവാഹണ ജൈവലിയാണ്. 'സാമത്തിന്റെ ആശ്രയം ആകാശമാണ്' എന്നു സിദ്ധാന്തിച്ചതും ഇതേ പ്രവാഹണനാണ് എന്ന കാര്യം ഇവിടെ പ്രത്യേകം ശ്രദ്ധിക്കണം.

ഓംകാരത്തെ ഉപാസിച്ചാൽ ബ്രഹ്മലോകം സുനിശ്ചിതം എന്നു കഠോപനിഷത്തും (2.17) പ്രശ്നോപനിഷത്തും (5.2) പ്രഖ്യാപിക്കുന്നുണ്ട്. അ, ഉ, മ് എന്നീ മൂന്ന് മാത്രകളടങ്ങുന്നതാണ് ഓംകാരം. ഋഗ്വേദവും യജുർവേദവും സാമവേദവും ഈ മൂന്നു മാത്രകളെ യഥാക്രമം പ്രതിനിധാനം ചെയ്യുന്നു എന്നാണ് സങ്കല്പം. 'അ' എന്ന പ്രഥമ മാത്രയെ അവലംബമാക്കി ബ്രഹ്മത്തെ ഉപാസിക്കുന്നവനു ഋക്കുകൾ ഭൂമിയിൽ ഉന്നതമായ മനുഷ്യജന്മം പ്രദാനം ചെയ്യുന്നു. 'ഉ' എന്ന ദ്വിതീയ മാത്രയിൽ എത്തിനിൽക്കുന്ന ഉപാസകനെ യജുസ്സുകൾ ചന്ദ്രലോകം അഥവാ സ്വർഗ്ഗലോകത്ത് എത്തിക്കുന്നു. ഉപാസനാഫലമായ ഐശ്വര്യം അനുഭവിച്ചതിനുശേഷം വീണ്ടും ഈ ലോകത്തിൽ മനുഷ്യനായി ജനിക്കുന്നു. 'മ' എന്ന ത്രിതീയ മാത്രയിൽ എത്തി ഓംകാരത്തെ ഉപാസിക്കുന്നവനെ സാമമന്ത്രങ്ങൾ ബ്രഹ്മലോകത്തെത്തിക്കുന്നു. പ്രശ്നോപനിഷത്തിൽ പിപ്പലാദമഹർഷി സത്യകാമനോടു പറയുന്നതു നോക്കുക: "മൂന്നു മാത്രകളോടുകൂടിയ ഓം എന്നുള്ള ഈ അക്ഷരത്തെ പരമപുരുഷനായി ഉപാസിക്കുന്നവൻ ഓംകാരാത്മകനും തേജോരൂപനുമായ സൂര്യനുമായി ഐക്യം പ്രാപിക്കുന്നു. പാമ്പ് അതിന്റെ ചട്ട ഊരുന്നതുപോലെ അവൻ പാപങ്ങളിൽ നിന്നെല്ലാം മുക്തനായിത്തീരുന്നു. തൃതീയ മാത്രാരൂപങ്ങളായ സാമങ്ങൾ അവനെ ഹിരണ്യഗർഭനെന്നു പറയുന്ന ബ്രഹ്മത്തിന്റെ സ്ഥാനമായ സത്യലോകത്തിലേയ്ക്ക് ഉയർത്തുന്നു. എല്ലാ ജീവികളുടെയും ആത്മാവായ ആ ജീവഘനരൂപത്തിൽനിന്ന് അവൻ ചരാചരസ്വരൂപമായ പ്രപഞ്ചത്തിൽനിന്നതീതനും സർവ്വാന്തര്യാമിയുമായ പരമപുരുഷനെ സാക്ഷാത്കരിച്ച്, അമരനായിത്തീരുന്നു." (5.5).

ഈശ്വരനു മുകളിൽ ബ്രഹ്മം എന്ന കേവലചൈതന്യത്തെ ഉപനിഷത്തുകൾ സങ്കൽപ്പിക്കുന്നുണ്ട്. ആ ബ്രഹ്മത്തിന്റെ സ്ഥാനമാണ് ബ്രഹ്മാകാശം അഥവാ ബ്രഹ്മലോകം. 'എല്ലാ നാമരൂപങ്ങളുടെയും വ്യാകർത്താവ് ആകാശനാമമുള്ളതത്രേ' എന്ന ഛാന്ദോഗ്യമന്ത്രത്തെ (8.14.1) വ്യാഖ്യാനിക്കുമ്പോൾ 'പ്രജാപതിയുടെ ആകാശമായ ഗൃഹത്തിൽ - ബ്രഹ്മലോകത്തിൽ - പ്രവേശിച്ച് ഞാൻ അവിടെ വ്യാപരിക്കുന്നു' എന്ന് ആചാര്യ നരേന്ദ്രഭൂഷൺ പറയുന്നുണ്ട്. (ദശോപനിഷത്ത്, പുറം 1944). ശരീരമെന്ന ഉപാധിയോടുകൂടിയ ബ്രഹ്മമാണ് ജീവാത്മാവ്. ആ ജീവാത്മാവിന്റെ സ്ഥാനമാകട്ടെ ഹൃദയാകാശമാണ്.

ദാല്ഭ്യനും ശീലകനും വേദത്തെ കർമ്മകാണ്ഡമായി മനസ്സിലാക്കിയവരായിരുന്നു എന്നുവേണം കരുതാൻ. അതുകൊണ്ടാണ് അവർ സാമത്തിന്റെ ഗതി-ആശ്രയം-സ്വർഗ്ഗവും ഈ ലോകവും ആണെന്നു പറഞ്ഞത്. കർമ്മമാർഗ്ഗികൾ മരണാനന്തരം സ്വർഗ്ഗവാസം അനുഭവിച്ച് വീണ്ടും ഭൂമിയിലേയ്ക്കുതന്നെ മടങ്ങിയെത്തുമെന്നതാണല്ലോ കർമ്മ-പുനർജ്ജന്മ സിദ്ധാന്തം. കർമ്മമാർഗ്ഗികൾ ജനനമരണങ്ങളാകുന്ന സംസാരചക്രത്തിൽപ്പെട്ട് കറങ്ങും എന്നതു പ്രഖ്യാപിതമായ ഉപനിഷദ് ധാരണയാണ്. വെള്ളത്തിൽ

മത്സ്യത്തെ കാണുന്നതുപോലെ മൃത്യു അവരെ ഋക്കിലും സാമത്തിലും യജുസ്സിലും കണ്ടതറിഞ്ഞിട്ട് ദേവൻമാർ ഋഗ്‌യജുഃസാമ കർമ്മങ്ങളിൽനിന്നു വ്യാവൃത്തരായി സ്വരത്തിൽ (ഓം)ത്തന്നെ പ്രവേശിച്ചുവെന്ന് ഛാന്ദോഗ്യ ത്തിൽ പറയുന്നുണ്ടല്ലോ (1.4.3). വേദങ്ങളിലെ കർമ്മമാർഗ്ഗത്തിനു പകരം ഉപാസനാമാർഗ്ഗത്തെ സ്വീകരിക്കുകവഴി മൃത്യുവിൽനിന്നു രക്ഷപ്പെട്ടു എന്നാണ് ഇതിനർത്ഥം.

ഉദ്ഗാഥാവ് ആലപിക്കുന്ന സാമവേദ ഭാഗമാണ് ഉദ്ഗീഥം. അങ്ങ നെയുള്ള ഉദ്ഗീഥത്തെ ബ്രഹ്മമായി സങ്കൽപ്പിച്ച് ഉപാസിക്കുന്നവർ സ്വർഗ്ഗ ലോകത്തെയും കടന്ന് ഏറ്റവും ഉന്നതമായ ബ്രഹ്മലോകം വരെയെത്തുന്നു എന്നാണ് 'സാമത്തിന്റെ ആശ്രയം ആകാശമാകുന്നു' എന്ന പ്രഖ്യാപന ത്തിലൂടെ പ്രവാഹണൻ സൂചിപ്പിക്കുന്നത്. തൊട്ടടുത്ത മന്ത്രത്തിൽ ഇക്കാര്യം കുറേക്കൂടി വ്യക്തമാകുന്നുണ്ട്. അതിൽ അതിധന്വാവ് ശിഷ്യനായ ഉദരശാ ണ്ഡില്യന് ഉദ്ഗീഥോപാസനയുടെ മഹത്വത്തെ പഠിപ്പിച്ചുകൊണ്ട് പറയുന്നു: "നിന്റെ സന്തതിപരമ്പരയിൽ എത്രകാലം ഈ പരോവരീയസ്സായ (ഉന്നതവും ഉൽകൃഷ്ടവുമായ) ഉദ്ഗീഥത്തെ അറിയുന്നവരുണ്ടാകുമോ അത്രയുംകാലം അവരുടെ ജീവിതം ഈ ലോകത്തിൽ പ്രസിദ്ധങ്ങളായ ജീവിതങ്ങളേക്കാൾ ഉന്നതവും ഉൽകൃഷ്ടവുമായിരിക്കും. ഇപ്രകാരം അറിഞ്ഞ് ഉപാസി ക്കുന്നവർക്ക് പരലോകത്തിലും ഉന്നതവും ഉൽകൃഷ്ടവുമായ ലോകം സിദ്ധി ക്കും." (ഛാ.ഉ.1.9.4).

'ആകാശം (ഖം) ബ്രഹ്മമാകുന്നു' (4.10.4), 'ആത്മാവ് ആകാശസ്വ രൂപനാണ്' (3.14.3) എന്നിങ്ങനെ ഛാന്ദോഗ്യത്തിൽ പറയുന്നുണ്ട്. ബൃഹദാ രണ്യകത്തിലും ആകാശവും ബ്രഹ്മവും തമ്മിലുള്ള അഭേദകല്പനകൾ കാണാം. അതുകൊണ്ടാണ് ബാദരായണൻ 'ബ്രഹ്മസൂത്ര'ത്തിൽ (1.8.22) 'ആകാശശബ്ദം ബ്രഹ്മത്തിന്റെ ലക്ഷണമാകുന്നു' എന്നു പറഞ്ഞത്. ആകാ ശത്തിന് ഇത്തരമൊരു പശ്ചാത്തലമുള്ളതുകൊണ്ടാവാം പ്രാചീനഭാരതീയ ഭൗതികവാദികളായ ലോകായതൻമാർ ആകാശത്തെ ഭൂതങ്ങളിലൊന്നായി അംഗീകരിക്കാതിരുന്നത്. ആകാശത്തെ ഒഴിവാക്കിക്കൊണ്ടുള്ള ചതുർഭൂത സിദ്ധാന്തമാണ് അവർ മുന്നോട്ടുവെച്ചത്. ഇതിൽനിന്നെല്ലാം എത്തിച്ചേരുന്ന നിഗമനം ഇതാണ്: ഉപനിഷദ് കാലഘട്ടത്തിൽ ബ്രഹ്മത്തെ ആകാശവുമായി താദാത്മ്യപ്പെടുത്തിക്കാണാനും ആകാശത്തെ ബ്രഹ്മത്തിന്റെ കാര്യമായി കാണാനുമുള്ള രണ്ടു പ്രവണതകളും ഉണ്ടായിരുന്നു എന്നു വ്യക്തമാണ്. ഛാന്ദോഗ്യത്തിലെ പ്രവാഹണന്റെ ആകാശസംബന്ധിയായ പ്രസ്താവം ഭൗതികവാദത്തിന്റെ പ്രഖ്യാപനമല്ല; മറിച്ച്, ആത്മീയവാദത്തിന്റെ പെരുമ്പറ മുഴക്കലാണ്. ഉപനിഷത്തുകൾക്ക് ബ്രഹ്മം എന്ന സങ്കല്പം നിലവിലുള്ള മുൻധാരണയെ തൃപ്തിപ്പെടുത്താനുള്ള ഒന്നല്ല. അത് ഉപനിഷത്തുകളുടെ കാതലായ ആശയംതന്നെയാണ്.

വാമൊഴികഥകൾ

# ഇഹപരസംഹിത –
# പുനർജ്ജന്മകഥകൾ

മനോജ്

## മുപ്പത്തിരണ്ടാമത്തെ കഥ : ജന്മാന്തരയാത്രകൾ

ചിറ്റൂരിലെ തറക്കൂട്ടങ്ങളും പ്രകൃതിയും ഇഹപരസംഹിതയിലേക്ക് മുമ്പുതന്നെ കടന്നുവന്നിട്ടുണ്ട്. കൊച്ചിരാജവംശവുമായുള്ള ബന്ധം ചിറ്റൂരിന്റെ സാമ്പത്തികഘടനയേയും സംസ്ക്കാരത്തേയും ആഴത്തിൽ സ്വാധീനിച്ചിട്ടുണ്ട്. ചെറുപട്ടണമാണെങ്കിലും മികച്ച വിദ്യാഭ്യാസത്തിനുള്ള എല്ലാ സൗകര്യവും ചിറ്റൂരിൽ ഉണ്ട്. രാജാക്കൻമാരുടെ അധികാരകേന്ദ്രങ്ങളിൽ ചിറ്റൂരുകാരായ പലരും പ്രമുഖസ്ഥാനം വഹിച്ചിട്ടുണ്ട്.

നമ്മുടെ ഈ കഥയിലെ പ്രധാന കഥാപാത്രം നാരായണൻകുട്ടിമാഷാണ്.

ദരിദ്രമായ ചുറ്റുപാടിലാണ് നാരായണൻകുട്ടിമാഷ് ജനിച്ചതും വളർന്നതും. ദരിദ്രന്റെ അപകർഷതാബോധം അയാളുടെ മനസ്സിനെ എക്കാലത്തും വേട്ടയാടിയിരുന്നു. ഒമ്പതാംക്ലാസ്സോടെ നാരായണൻകുട്ടിയുടെ പഠിത്തം അവസാനിച്ചു. അക്കാലത്ത് അദ്ധ്യാപകനാകാൻ എട്ടാന്തരം ജയിച്ചാൽ മതി. പതിനെട്ടു വയസ്സുവരെ അയാൾ തുന്നൽക്കടയിൽ പണിയെടുത്തു. അതിനുശേഷം ഒരുവർഷം നീണ്ട പരിശീലനത്തിനുശേഷം നാരായണൻകുട്ടി അദ്ധ്യാപകനായി. അമ്മയും അച്ഛനുമടക്കം എട്ടുപേരുള്ള കുടുംബമാണ് അയാളുടേത്. വക്കീൽഗുമസ്ഥനായ ഗോപാലകൃഷ്ണനാണ് നാരായണൻകുട്ടിയുടെ അച്ഛൻ. നേർവഴികളെ മാത്രം എപ്പോഴും തിരഞ്ഞെടുത്ത അയാൾ മിക്ക ദിവസങ്ങളിലും ചില്ലറകളുമായാണ് വീട്ടിൽ തിരിച്ചെത്തുക. അയാളുടെ സത്യനിഷ്ഠനായ വക്കീലും ദാരിദ്ര്യത്തിൽത്തന്നെയാണ് ജീവിക്കുന്നത്.

പ്രാരബ്ധങ്ങളുടെ ഭാരം ഇറക്കാൻ ബദ്ധപ്പെട്ട നാരായണൻകുട്ടിമാഷ് സാമൂഹിക ജീവിതത്തിൽനിന്ന് ഉൾവലിയുക സ്വാഭാവികമാണല്ലോ. അയാൾ എപ്പോഴും തന്റേയും കുടുംബക്കാരുടേയും ഉയർച്ചയെക്കുറിച്ചു മാത്രമാണ് ചിന്തിച്ചുകൊണ്ടിരുന്നത്.

തന്റെ താഴെയുള്ള അഞ്ചുപെങ്ങൻമാരുടെ വിവാഹങ്ങളെ നാരായണൻകുട്ടിമാഷ് നാട്ടുമര്യാദകളോടെ നടത്തി. അതിനുശേഷമാണ് അയാൾ വിവാഹിതനാകുന്നത്. അപ്പോഴേയ്ക്കും നാരായണൻകുട്ടിമാഷിന്റെ പ്രായം മുപ്പത്തെട്ടു കഴിഞ്ഞിരുന്നു. രാധാമണി ബസാർ സ്ക്കൂളിലെ അദ്ധ്യാപികയാണ്. ഒന്നിച്ച് ജോലിചെയ്യുന്നെങ്കിലും അവളോട് അയാൾക്ക് പ്രത്യേക താല്പര്യമൊന്നും ഉണ്ടായിരുന്നില്ല. മുപ്പത്തിനാലു കഴിഞ്ഞ രാധാമണിടീച്ചർ

സ്ഥലമാറ്റം വാങ്ങിച്ച് ബസാർ സ്കൂളിൽ എത്തിയപ്പോൾ ഹെഡ്മാഷിന്റെ മനസ്സിൽ ചില കണക്കുകൂട്ടലുകളെല്ലാം ഉരുത്തിരിഞ്ഞുവന്നു. അയാളാണ് രാധാമണിയും നാരായണൻകുട്ടിയും വിവാഹിതരാകാനുള്ള ആലോചനകൾക്ക് തുടക്കംകുറിച്ചത്.

വേനൽ അവധിക്കാലത്താണ് നാരായണൻകുട്ടിമാഷിന്റെ വിവാഹം നടക്കുന്നത്. പ്രായം കൂടിയതുകൊണ്ട് അയാൾ രാധാമണിയുമായി പരമാവധി സഹകരിച്ചു. അവളുടെ ഇഷ്ടങ്ങളെ പൂർത്തീകരിക്കുക തന്റെ ജീവിതലക്ഷ്യമാണെന്ന് അയാൾ കരുതി. പ്രായത്തിന്റെ വേരോട്ടങ്ങളെ മാറ്റിപ്പണിയാൻ അയാൾ കണ്ണാടിക്കുമുമ്പിൽ മണിക്കൂറുകൾ ചെലവഴിച്ചു. രാധാമണിയും യൗവ്വനം തിരിച്ചുപിടിക്കാൻ കാലത്തോട് മത്സരിച്ചു.

രാധാമണി കാലസ്ഥിതി നോക്കാതെ നാലുമക്കളുടെ അമ്മയായി. ദൈവംതരുന്ന മക്കളെ നിറഞ്ഞ മനസ്സോടെ സ്വീകരിക്കണമെന്ന അഭിപ്രായമാണ് നാരായണൻകുട്ടി മാഷിന് ഉണ്ടായിരുന്നത്. അയാളുടെ തീരുമാനത്തെ രാധാമണിയും പൂർണ്ണമനസ്സോടെ പിന്തുണച്ചു.

മാലിനിയും ശാലിനിയുമാണ് രാധാമണിയുടെ ആദ്യത്തെ മക്കൾ. പിന്നീട് ബാലചന്ദ്രനും ധനഞ്ജയനുമുണ്ടായി. രണ്ടുപേർ അദ്ധ്വാനിക്കുന്നെങ്കിലും കുടുംബം നടത്താൻ നാരായണൻകുട്ടിമാഷ് ഏറെ വിഷമിച്ചു. അക്കാലത്ത് സർക്കാർ ജീവനക്കാർക്ക് പരിമിതമായ ശമ്പളമാണുണ്ടായിരുന്നത്. കഷ്ടപ്പാടുകളോടെ കാലംകഴിക്കുന്ന പെങ്ങൻമാരെ സഹായിക്കാൻ അയാൾ ഒരിക്കലും മടിച്ചില്ല. അയാളുടെ നല്ല മനസ്സിന്റെ വഴിമുടക്കാൻ രാധാമണി ആഗ്രഹിച്ചതുമില്ല. എങ്കിലും അവൾ സ്വന്തം മക്കളുടെ ഭാവിയെക്കുറിച്ചു ഇടയ്ക്കിടെ അയാളെ ഓർമ്മിപ്പിച്ചുകൊണ്ടിരുന്നു.

രാധാമണി ഓർമ്മിപ്പിച്ചിട്ടില്ലെങ്കിലും മക്കളെ ചുറ്റിപ്പറ്റിയാണ് നാരായണൻകുട്ടിമാഷിന്റെ ജീവിതം മുമ്പോട്ടു നീങ്ങുന്നന്നത്. അയാളുടെ പാരമ്പര്യസ്വത്ത് ചെറിയൊരു വീടും പത്തുസെന്റ് ഭൂമിയുമാണ്. മക്കൾക്ക് വിദ്യാഭ്യാസം നൽകി അവസ്ഥയെ മറികടക്കാൻ അയാൾ പ്രത്യേകം ശ്രദ്ധിച്ചു.

നാരായണൻകുട്ടിമാഷിന്റെ മക്കളിലേക്കാണ് ഇനി നമ്മൾ കടന്നുചെല്ലുന്നത്.

ആരുടേയും ശ്രദ്ധ ആകർഷിക്കുന്ന സൗന്ദര്യവും നിറവുമാണ് മാലിനിക്കുള്ളത്. ചെറുപ്പംതൊട്ടേ അവൾക്ക് പാഠപുസ്തകങ്ങളോട് വെറുപ്പായിരുന്നു. അതുകൊണ്ട് മൂന്നുതവണ എഴുതിയിട്ടും പത്താന്തരം കടക്കാൻ അവൾക്കു കഴിഞ്ഞില്ല. എങ്കിലും അവൾ ജന്മസിദ്ധമായ കഴിവോടെ വീട്ടുകാര്യങ്ങൾ നടത്തി. ഭക്ഷണം ഉണ്ടാക്കാനും വീടും പരിസരവും വൃത്തിയായി സൂക്ഷിക്കാനും അവൾ ധാരാളം സമയം ചെലവഴിച്ചു.

മാലിനിക്ക് പതിനെട്ട് വയസ്സുതികഞ്ഞതോടെ പല വിവാഹാലോചനകളും വന്നുതുടങ്ങി. ചെർപ്പുളശ്ശേരിക്കാരൻ സന്തോഷിനെ ആദ്യമായി കണ്ടപ്പോൾത്തന്നെ നാരായണൻകുട്ടിമാഷിന് ഇഷ്ടപ്പെട്ടു. സന്തോഷ്

നാട്ടിലെ ഹൈസ്ക്കൂളിൽ മലയാളം അദ്ധ്യാപകനാണ്. അച്ഛന്റേയും അമ്മയുടേയും ഏക മകൻ. സുരക്ഷിതമായ സാമ്പത്തികസ്ഥിതിയാണ് അയാൾക്കുള്ളത്. സന്തോഷിന്റെ സ്വഭാവത്തെക്കുറിച്ച് നാരായണൻകുട്ടിമാഷ് വിശദമായ അന്വേഷണം നടത്തി.

ഓണക്കാലത്താണ് മാലിനിയുടേയും സന്തോഷിന്റേയും വിവാഹം നടക്കുന്നത്. വിവാഹം കഴിഞ്ഞുപോകുന്ന മകളെ കണ്ടപ്പോൾ നാരായണൻകുട്ടിമാഷ് പരിസരം മറന്ന് ഉച്ചത്തിൽ കരഞ്ഞു. കാഴ്ചകണ്ടു നിന്ന രാധാമണിക്കും കരച്ചിലടക്കാൻ കഴിഞ്ഞില്ല.

ഇപ്പോൾ നാരായണൻകുട്ടിമാഷ് പെൻഷനായി ഒരുവർഷമായിരിക്കുന്നു. പറയത്തക്ക രോഗങ്ങളൊന്നും അയാൾക്കില്ല. രാധാമണി കുഴമ്പുകളുടേയും തൈലങ്ങളുടേയും പിൻബലത്തിലാണ് ദിവസങ്ങളെ തള്ളിനീക്കുന്നത്.

ഇനി നമുക്ക് ശാലിനിയുടെ ജീവിതത്തിലേക്ക് പ്രവേശിക്കാം.

ഇരുനിറമുള്ള ശാലിനി അമ്മയുടെ തനിപ്പകർപ്പുതന്നെയാണ്. അവളെ കണ്ടാൽ ആർക്കും യാതൊരു പ്രത്യേകതയും തോന്നില്ല. എങ്കിലും അവൾ ഉയർന്ന മാർക്കുകളോടെയാണ് ഓരോ ക്ലാസ്സിലും ജയിച്ചിരുന്നത്. സ്ക്കൂളിലെ ഏറ്റവും മികച്ച വിദ്യാർത്ഥിനിയായിരുന്നു ശാലിനി. മകളെ അദ്ധ്യാപികയാക്കാനാണ് നാരായണൻകുട്ടിമാഷ് ആഗ്രഹിച്ചത്. അവൾക്കും അദ്ധ്യാപനത്തിനായിരുന്നു ഇഷ്ടം.

നാരായണൻകുട്ടിമാഷിന്റെ ആൺകുട്ടികൾ തികച്ചും വ്യത്യസ്തരായിരുന്നു. വളരെ അമാന്തിച്ചാണ് ബാലചന്ദ്രൻ ക്ലാസ്സുകയറ്റം നേടുന്നത്. ചില ക്ലാസുകളിൽ അവൻ രണ്ടുവർഷം പടിഞ്ഞിരുന്നു.

ഇപ്പോൾ ബാലചന്ദ്രൻ ആറിലും ധനഞ്ജയൻ എട്ടിലുമാണ് പഠിക്കുന്നത്. അനുജൻ പഠിച്ച് ഉയരുന്നതു കണ്ടപ്പോൾ ബാലചന്ദ്രൻ പാഠപുസ്തകങ്ങളെ ഉപേക്ഷിച്ച് സ്വന്തം വഴികണ്ടെത്താൻ നിശ്ചയിച്ചു. വീട്ടിൽനിന്ന് സ്ക്കൂളിലേക്കെന്നു പറഞ്ഞിറങ്ങുന്ന അവൻ പകൽ മുഴുവൻ കേണമ്പുള്ളിമലയിൽ ചെലവഴിക്കും. അല്ലെങ്കിൽ സൗദാംബികതിയ്യേറ്ററിലായിരിക്കും. അമ്മയോ അച്ഛനോ കടയ്ക്ക് പറഞ്ഞുവിടുമ്പോഴാണ് ധനഞ്ജയൻ തന്റെ ചെലവിനുള്ള പണം കണ്ടെത്തുക.

സത്യത്തെ ആർക്കും എക്കാലത്തും മറച്ചുപിടിക്കാനാവില്ലല്ലോ. ദിവാകരൻമാഷ് ബാലചന്ദ്രനെക്കുറിച്ച് പറഞ്ഞപ്പോൾ നാരായണൻകുട്ടിമാഷ് നടുക്കത്തോടെ വാസ്തവത്തെ തിരിച്ചറിഞ്ഞു.

ദേഷ്യംകൊണ്ട് ചുവന്നാണ് നാരായണൻകുട്ടിമാഷ് സന്ധ്യയോടെ വീട്ടിലേക്ക് കയറിവരുന്നത്. വേലിയിൽനിന്ന് പുളിങ്കൊമ്പ് ഒടിച്ചെടുത്ത അയാൾ ബാലചന്ദ്രനുമായി മുറിക്കകത്ത് കയറി. കൈ കടയുവോളം

അയാൾ മകനെ തല്ലി. അച്ഛൻ എന്തിനാണ് തല്ലുന്നതെന്ന് തിരിച്ചറിഞ്ഞ അവൻ കരയാതേയും പ്രതികരിക്കാതേയും നിസ്സംഗനായി നിന്നു.

രാധാമണി ഇടപെടപ്പോഴാണ് നാരായണൻകുട്ടിമാഷ് വാതിൽ തുറക്കുന്നത്. ബാലചന്ദ്രന്റെ വഴിതെറ്റലിനെക്കുറിച്ചറിഞ്ഞ അവൾ മകനെ ആശ്വസിപ്പിക്കുന്നില്ല. രാത്രി ഉറക്കംവരാതെ കിടക്കുന്ന ഭർത്താവിനെക്കണ്ട് അവൾ പറഞ്ഞു:

"നമ്മൾ എത്ര നേരെയാക്കിയാലും ചിലരെല്ലാം തലവിധി അനുസരിച്ചേ ജീവിക്കൂ. മാഷ് വിഷമിക്കരുത്. ഈ ഭൂമിയിൽ ജീവിക്കാനുള്ളൊരു മാർഗ്ഗം അവനുമുണ്ടാകും."

അറിവ് അധികാരമാണെന്നു വിശ്വസിച്ച നാരായണൻകുട്ടിമാഷ് ബാലചന്ദ്രനെ വീണ്ടും സ്ക്കൂളിൽ ചേർക്കുന്നു. മുടക്കംവരാതെ ഒരാഴ്ച സ്ക്കൂളിൽ പോയ അവൻ പിന്നീട് പഠിത്തം പൂർണ്ണമായും അവസാനിപ്പിച്ചു.

നാരായണൻകുട്ടിമാഷിന്റെ മുഖത്തുനോക്കി ബാലചന്ദ്രൻ പറഞ്ഞു:

"ഞാനിനി സ്ക്കൂളിൽ പോവില്ല. പഠിക്കാനൊന്നും എന്നെക്കൊണ്ടാവില്ല. ഞാൻ എന്തെങ്കിലും ജോലിചെയ്ത് ജീവിച്ചോളാം."

ഇപ്പോൾ ബാലചന്ദ്രന് പതിനാറ് വയസ്സ് കഴിഞ്ഞിരിക്കുന്നു. ഇരുപതുകാരന്റെ ശരീരപുഷ്ടിയാണ് അവനുള്ളത്. മീശ വളർന്നു തുടങ്ങിയതോടൊപ്പം അവന്റെ ശബ്ദവും കനംവെച്ചിരിക്കുന്നു.

ബാലചന്ദ്രൻ പഠിത്തം അവസാനിപ്പിച്ചതോടെ നാരായണൻകുട്ടിമാഷ് അവനെ കയ്യൊഴിച്ചു. രാധാമണിക്ക് മകനെ പുറന്തള്ളാനായില്ല. ബാലചന്ദ്രന്റെ ഓരോ നീക്കങ്ങളേയും അവൾ ശ്രദ്ധിച്ചുകൊണ്ടിരുന്നു.

ധനഞ്ജയനോട് രാധാമണി പറഞ്ഞു:

"പുറത്തിറങ്ങുന്ന ഏട്ടനെ നീ പ്രത്യേകം ശ്രദ്ധിക്കണം. താന്തോന്നികളുടെ കൂടെ അവൻ നടക്കരുത്. ഏട്ടന്റെ എല്ലാ വിവരങ്ങളേയും നീ എന്നോടു പറയണം. അച്ഛനോട് ഒന്നും പറയരുത്."

തുടർന്ന് ബാലചന്ദ്രന്റെ നടപടികളെയെല്ലാം ധനഞ്ജൻ പ്രത്യേകം നിരീക്ഷിച്ചുകൊണ്ടിരുന്നു.

സമപ്രായക്കാരുമായിട്ടല്ല ബാലചന്ദ്രൻ എപ്പോഴും കൂട്ടുകൂടുക. അവന്റെ സുഹൃത്തുക്കളെല്ലാം പ്രായം കൂടിയവരാണ്. ചിറ്റൂർക്കാവിന്റെ പരിസരത്തിലാണ് അവർ എപ്പോഴും ഒന്നിക്കുന്നത്. കൂട്ടംചേരലിനോടൊപ്പം ചില ശീലങ്ങളും അവനുണ്ടായി. ഇപ്പോൾ പുകവലി അവന്റെ ജീവിതത്തിന്റെ ഭാഗമായി തീർന്നിരിക്കുന്നു.

ബാലചന്ദ്രനെ നിരീക്ഷിച്ചുകൊണ്ടിരുന്ന ധനഞ്ജയൻ വിവരങ്ങളെല്ലാം മുറപോലെ രാധാമണിയെ അറിയിച്ചു. അനുജൻ തന്റെ നീക്കങ്ങളെ ശ്രദ്ധിക്കുന്നുവെന്നറിഞ്ഞ ബാലചന്ദ്രൻ അവനെ വശീകരിച്ചും ഭീഷണിപ്പെ

ടുത്തിയും തന്റെ വരുതിയിൽ നിർത്താൻ ശ്രമിച്ചു. ധനഞ്ജയൻ ബാലചന്ദ്രന്റെ തന്ത്രങ്ങൾക്കൊന്നും വഴങ്ങുന്നില്ല.

ബാലചന്ദ്രനെ സ്നേഹിച്ച് നല്ലവനാക്കാൻ രാധാമണി പരമാവധി ശ്രമിച്ചു. അവളുടെ വാക്കുകൾക്ക് അവൻ യാതൊരു പരിഗണനയും നൽകുന്നില്ല. തുടർന്ന് രാധാമണി അവന് പണം കിട്ടാനുള്ള സാദ്ധ്യതകളെ തടഞ്ഞു. ഇപ്പോൾ ധനഞ്ജയനാണ് പലചരക്കുകടയിലേക്കും ആഴ്ചച്ചന്തയിലേക്കും പോകുന്നത്. അവൻ വിലവിവരങ്ങളെല്ലാം വിസ്തരിച്ചതിനുശേഷം ബാക്കി സംഖ്യയെ അമ്മയെ ഏൽപ്പിക്കും.

ബാലചന്ദ്രന്റെ ദുഃശ്ശീലങ്ങൾ ദിവസന്തോറും കൂടിവരുന്നതിനെയാണ് ഇനി നമ്മൾ കാണുന്നത്. അവന്റെ സുഹൃത്തുക്കളെല്ലാം വലിയ വീടുകളിലെ അധികപ്പറ്റായ മക്കളാണ്. താന്തോന്നികളായ അവർ അമ്മയെ ഭീഷണിപ്പെടുത്തിയും സ്വന്തം വീട്ടിൽനിന്ന് ചില്ലറ മോഷണങ്ങൾ നടത്തിയും ചെലവിനുള്ള വക കണ്ടെത്തുന്നു. പ്രായം കൂടുന്നതിനനുസരിച്ച് അവരുടെ ആവശ്യങ്ങളും കൂടി വന്നു. പുകവലി മാത്രമല്ല ചെറിയതോതിലുള്ള മദ്യപാനവും അവരുടെ ജീവിതത്തിന്റെ ഭാഗമായി.

ജോലിക്കുപോകുമ്പോഴും പിന്നീട് പെൻഷനായപ്പോഴും തനിക്കു കിട്ടുന്ന പണത്തെയെല്ലാം നാരായണൻകുട്ടിമാഷ് രാധാമണിയെ ഏൽപ്പിക്കാറാണ് പതിവ്. ദിവസച്ചെലവിനുള്ള പണം രാധാമണി എപ്പോഴും കടുകുടിന്നിൽ സൂക്ഷിച്ചു. ബാക്കി സംഖ്യയെ അവൾ അലമാരയിൽ കരുതിവെച്ചു.

കടുകുടിന്നിലെ നാണയങ്ങളെയാണ് ബാലചന്ദ്രൻ ആദ്യമായി എടുക്കുന്നത്. ചില്ലറകളുടെ നഷ്ടങ്ങളെ രാധാമണി ശ്രദ്ധിച്ചില്ല. നോട്ടുകൾ കാണാതായതോടെ അവൾ പരിഭ്രമിച്ചുതുടങ്ങി.

ധനഞ്ജയനെ വിളിച്ച് രാധാമണി ഒച്ചതാഴ്ത്തി പറഞ്ഞു:

"അവൻ മോഷണവും തുടങ്ങിയെന്നു തോന്നുന്നു. നീ പ്രത്യേകം അവനെ ശ്രദ്ധിക്കണം. ഞാനും ശ്രദ്ധിക്കാം."

രാധാമണി കണ്ണുപാളാതെ ശ്രദ്ധിച്ചെങ്കിലും ബാലചന്ദ്രന്റെ മോഷണത്തെ അവൾക്ക് കയ്യോടെ പിടികൂടാനായില്ല. ധനഞ്ജയനാണ് ഏട്ടന്റെ കളവിനെ കണ്ടെത്തുന്നത്. ധനഞ്ജയൻ വിവരം അറിയിക്കാൻ അമ്മയെ ഉച്ചത്തിൽ വിളിച്ചു. അവനെ തള്ളിമാറ്റിയ ബാലചന്ദ്രൻ പെട്ടെന്നുതന്നെ വീട്ടിൽനിന്നിറങ്ങി.

രാധാമ്മണി നാരായണൻകുട്ടി മാഷിനോട് കാര്യങ്ങളെല്ലാം വിസ്തരിച്ചു പറഞ്ഞു. മന:ക്ഷോഭത്തെ ഉള്ളിൽ അടക്കിയ അയാൾ നിശ്ശബ്ദനായി എല്ലാം കേട്ടിരുന്നു.

പിറ്റേന്ന് അതിരാവിലെ എണീറ്റ നാരായണൻകുട്ടിമാഷ് ഒരു യാത്രയ്ക്കുള്ള തയ്യാറെടുപ്പുകൾ ആരംഭിച്ചു. പാലക്കാട് താമസിക്കുന്ന രാഘ

വൻനായരെ നേരിട്ടു കാണാൻ അയാൾ രാത്രിതന്നെ നിശ്ചയിച്ചിരുന്നു. ഒന്നിച്ചു പഠിച്ചിരുന്ന രാഘവൻനായർ തന്നെ കയ്യൊഴിയില്ലെന്ന ഉത്തമവിശ്വാസം അയാൾക്കുണ്ടായിരുന്നു.

പാലക്കാട്ടേയ്ക്കുള്ള ആദ്യത്തെ ബസ്സിൽ നാരായണൻകുട്ടിമാഷ് യാത്രപുറപ്പെട്ടു. പിന്നീട് സന്ധ്യയോടെയാണ് അയാൾ വീട്ടിൽ തിരിച്ചെത്തുന്നത്. പടിക്കല്ലുകയറുമ്പോൾത്തന്നെ അയാൾ രാധാമണിയെ വിളിച്ചു. ബാലചന്ദ്രന് കഞ്ചിക്കോട്ടിലെ തുണിമില്ലിൽ ജോലികിട്ടിയെന്നറിഞ്ഞപ്പോൾ രാധാമണിയും അമിതമായി സന്തോഷിച്ചു.

അക്കാലത്ത് ചിറ്റൂരിൽനിന്ന് കഞ്ചിക്കോട്ടിൽ എത്താൻ ഏറെ വിഷമങ്ങൾ സഹിച്ച് യാത്രചെയ്യേണ്ടിയിരുന്നു. ബസ്സിൽ പോയിവരാൻ ഏകദേശം മൂന്നുമണിക്കൂർ വേണം. കല്ലുകുട്ടിയാൽവഴി സൈക്കിളിൽ പോയാൽ ഒന്നരമണിക്കൂർ മതിയാകും. ബാലചന്ദ്രനെ കൺവെട്ടത്തുതന്നെ നിർത്താൻ ആഗ്രഹിച്ച അയാൾ മകന്റെ യാത്രയ്ക്കുവേണ്ടി പുതിയൊരു റാലിസൈക്കിൾ വാങ്ങിച്ചു.

ആദ്യദിവസം നാരായണൻകുട്ടിമാഷും ബാലചന്ദ്രനും ഒന്നിച്ചാണ് തുണിമില്ലിലേക്ക് പോകുന്നത്. മകൻ പണിയെടുക്കുന്നതിനെ അയാൾ ആത്മസംതൃപ്തിയോടെ നോക്കിനിന്നു.

പിറ്റേന്നുമുതൽ ബാലചന്ദ്രൻ സൈക്കിളിൽ കഞ്ചിക്കോടിലേക്ക് പോയിത്തുടങ്ങി.

എടുത്തുപറയത്തക്ക സംഭവങ്ങളൊന്നുമില്ലാതെ ബാലചന്ദ്രൻ കഞ്ചിക്കോടിലേക്ക് പൊയ്ക്കൊണ്ടിരുന്നു. ഒരുമാസം കഴിഞ്ഞപ്പോൾ പുത്തൻ ന്യായവാദങ്ങളുമായി അവൻ രാധാമണിയെ സമീപിച്ചു. വീട്ടിലേക്ക് വന്നുപോകാനുള്ള സൈക്കിൾ ചവിട്ടൽ അവസാനിപ്പിക്കാൻ ബാലചന്ദ്രൻ തീരുമാനിച്ചിരുന്നു. തുണിമില്ലിലെ പണിക്കാരുടെ കൂടെ വാടകവീട്ടിൽ താമസിക്കാനാണ് അവൻ നിശ്ചയിച്ചത്.

വിവരം അറിഞ്ഞ നാരായണൻകുട്ടിമാഷ് മകന്റെ തീരുമാനത്തെ മാറ്റാൻ പലതവണ ശ്രമിച്ചു. വേണ്ടപ്പെട്ടവർ അടുത്തില്ലെങ്കിൽ ബാലചന്ദ്രൻ തന്നിഷ്ടംപോലെ ജീവിക്കുമെന്ന് അയാൾക്ക് അറിയാം.

നാരായണൻകുട്ടിമാഷിന്റെ മനോവിഷമത്തെക്കണ്ട് രാധാമണി പറഞ്ഞു:

"അവന്റെ തലവിധിയെമാറ്റാൻ നമുക്ക് കഴിയില്ല. അവനിപ്പോൾ കുട്ടിയൊന്നുമല്ല. സ്വന്തമായി വരുമാനവുമുണ്ട്. നമ്മൾ തടുത്താലും അവൻ തനിക്കു തോന്നിയതു ചെയ്യും. അതുകൊണ്ട് മാഷ് വെറുതെ വിഷമിക്കേണ്ട."

രാധാമണിയുടെ പ്രായോഗിക തീരുമാനത്തെ നാരായണൻകുട്ടിമാഷും അംഗീകരിച്ചു.

കഞ്ചിക്കോടിൽ താമസം തുടങ്ങിയ ബാലചന്ദ്രൻ എല്ലാ ശനിയാ

ഴ്ചകളിലും രാത്രിയോടെ വീട്ടിൽ എത്തി. പിന്നീട് അയാൾ തിങ്കളാഴ്ച രാവിലെയാണ് തുണിമില്ലിലേക്ക് പുറപ്പെടുക. പോകുമ്പോൾ ഒരാഴ്ചത്തേയ്ക്ക് വേണ്ട അരിയും മറ്റും അയാൾ സംഘടിപ്പിച്ചിരിക്കും. തുച്ഛമായ ശമ്പളംകൊണ്ട് സുഭിക്ഷമായി ജീവിക്കാനാവില്ലെന്ന് ബാലചന്ദ്രൻ അമ്മയെ ബോദ്ധ്യപ്പെടുത്തുക പതിവാണ്.

ബാലചന്ദ്രന്റെ പണംചെലവഴിക്കലുകളെ നാരായണൻകുട്ടിമാഷ് പ്രത്യേകം ശ്രദ്ധിച്ചിരുന്നു. മകനെ പറഞ്ഞു നന്നാക്കാൻ കഴിയില്ലെന്ന് അയാൾക്ക് അറിയാം.

ഇപ്പോൾ ബാലചന്ദ്രൻ രണ്ടാഴ്ചകൂടുമ്പോഴാണ് വീട്ടിൽ എത്തുന്നത്. മകൻ കൈപ്പിടിയിൽ ഒതുങ്ങാതെ വളരുന്നത് കണ്ടപ്പോൾ രാധാമണി ധനഞ്ജയനോടു പറഞ്ഞു:

"നീ കഞ്ചിക്കോടിൽപോയി അവന്റെ വിവരങ്ങളെല്ലാം രഹസ്യമായി അന്വേഷിക്കണം. അവൻ എന്തുചെയ്താലും നമുക്കാണ് നാണക്കേട്."

അടുത്ത ഞായറാഴ്ച ധനഞ്ജയൻ കഞ്ചിക്കോടിലേക്ക് പുറപ്പെട്ടു. നാലുമണിയോടെ അവൻ ബാലചന്ദ്രന്റെ വാടകവീട്ടിൽ എത്തി. മുറിയിൽ കടന്ന അവൻ ചുറ്റുപാടുകളെ കണ്ട് അമ്പരന്നു. ഒഴിഞ്ഞ മദ്യക്കുപ്പികളും കടിച്ചുതുപ്പിയ എല്ലുകളും ധനഞ്ജയന്റെ കാഴ്ചയെ മരവിപ്പിച്ചു. ഒഴിവുദിവസത്തിന്റെ ആഘോഷദൃശ്യങ്ങളാണ് എവിടേയും. ബാലചന്ദ്രനും മൂന്നു സുഹൃത്തുക്കളും ഒരുമിച്ചാണ് വാടകവീട്ടിൽ താമസിക്കുന്നത്. ആഘോഷത്തിമർപ്പിൽ മുങ്ങിയ അവരെല്ലാം കട്ടിലിൽ കിടപ്പാണ്.

ധനഞ്ജയനെ കണ്ട് എണീക്കാൻ ശ്രമിച്ച ബാലചന്ദ്രൻ വീണ്ടും കിടക്കയിലേക്കുതന്നെ വീണു. ഏട്ടന്റേയും സുഹൃത്തുക്കളുടേയും ഗതികെട്ട അവസ്ഥയെകണ്ട ധനഞ്ജയൻ ഉടനടി ചിറ്റൂരിലേക്ക് മടങ്ങി.

താൻ കണ്ട ദൃശ്യങ്ങളെ യാതൊരു പൊലിപ്പും കൂടാതെ ധനഞ്ജയൻ രാധാമണിയോട് വിവരിച്ചു. പിന്നീട് അവൾ നാരായണൻകുട്ടിമാഷിനോട് ബാലചന്ദ്രന്റെ കാര്യങ്ങളെല്ലാം വിസ്തരിച്ചു പറഞ്ഞു.

"അവനെ തനിച്ചു താമസിപ്പിക്കരുതെന്ന് ഞാൻ അന്നുതന്നെ പറഞ്ഞതാണ്. അവന്റെ ജോലികൊണ്ട് ആർക്കും യാതൊരു പ്രയോജനവുമില്ല. നമ്മുടെ കൺമുമ്പിൽത്തന്നെ അവനൊരു ജോലി കണ്ടെത്തണം."

പിറ്റേന്ന് രാവിലെ നാരായണൻകുട്ടിമാഷ് കഞ്ചിക്കോടിലേക്ക് പുറപ്പെട്ടു. ഉച്ചയോടെ അയാൾ ബാലചന്ദ്രനുമായി വീട്ടിൽ തിരിച്ചെത്തുകയും ചെയ്തു.

ജോലി അവസാനിപ്പിച്ച ബാലചന്ദ്രൻ വീണ്ടും തന്റെ പഴയജീവിതശൈലിയിലേക്ക് മടങ്ങുന്നതിനെയാണ് നമ്മൾ കാണുന്നത്. ഇപ്പോൾ അയാൾ അവകാശത്തോടെ രാധാമണിയുടെ കടുകു ടിന്നിൽനിന്ന് പണമെടുക്കുന്നു. ചില രാത്രികളിൽ ഉറയ്ക്കാത്ത കാൽവെയ്പുകളോടെയാണ് അയാൾ വീട്ടിലേക്കു വരുന്നത്.

തന്റെ നടപടികളെ എപ്പോഴും നിരീക്ഷിച്ചുകൊണ്ടിരുന്ന ധനഞ്ജയനോട് ബാലചന്ദ്രന് ഒടുങ്ങാത്ത ദേഷ്യമാണുള്ളത്. ഒരിക്കൽ ബാലചന്ദ്രൻ ധനഞ്ജയനോടു പറഞ്ഞു:

"നിന്നെ ഞാൻ ഒരിക്കലും വെറുതെ വിടില്ല. നല്ലവനായി ജീവിക്കാൻ നിന്നെ ഞാൻ സമ്മതിക്കില്ല."

ബാലചന്ദ്രനും ധനഞ്ജയനും തമ്മിലുള്ള ശത്രുതയിലേക്കാണ് ഇനി നമ്മൾ കടന്നുചെല്ലുന്നത്.

നാരായണൻകുട്ടിമാഷ് വീണ്ടും പലതവണ ബാലചന്ദ്രനെ നല്ലവനാക്കാൻ ശ്രമിക്കുന്നു. മകനെ തന്റെ കൺവെട്ടത്തിൽ നിർത്താനാണ് അയാൾ ശ്രമിച്ചത്. അതിനുവേണ്ടി അണിക്കോടിൽ അയാൾ ഒരു സ്റ്റേഷനറി കട ആരംഭിച്ചു. ബാലചന്ദ്രനാണ് കട നടത്തിയിരുന്നത്. കട ആരംഭിക്കുമ്പോൾത്തന്നെ താൻ തനിയെ കച്ചവടം നടത്തുമെന്ന് അയാൾ അമ്മയോടു പറഞ്ഞിരുന്നു.

ആദ്യമാസങ്ങളിൽ ബാലചന്ദ്രൻ കൃത്യതയോടെയാണ് കാര്യങ്ങൾ ചെയ്തിരുന്നത്. രാവിലെ എട്ടിന് കടതുറക്കുന്ന അയാൾ രാത്രി ഒമ്പതുമണിയോടെ വീട്ടിൽ തിരിച്ചെത്തും. അതതു ദിവസത്തെ കച്ചവട കണക്കുകളെ അയാൾ അമ്മയെ ബോധിപ്പിക്കാറുമുണ്ട്. ആറുമാസത്തിനുശേഷം കാര്യങ്ങളെല്ലാം കീഴ്മേൽ മറിയുന്നു. പതുക്കെപ്പതുക്കെ അയാളുടെ ദുശ്ശീലങ്ങൾ തലപൊക്കിത്തുടങ്ങി.

രാത്രി ഒമ്പതുമണിയോടെ വീട്ടിൽ എത്തുന്ന ബാലചന്ദ്രൻ എല്ലാവരും ഉറങ്ങിക്കഴിഞ്ഞാൽ മുറിയിൽനിന്നിറങ്ങും. പിന്നീട് പുലർച്ചെയാണ് അയാൾ വീട്ടിൽ തിരിച്ചെത്തുക. പതിവുപോലെ ധനഞ്ജയൻ ബാലചന്ദ്രന്റെ വഴിവിട്ടുള്ള യാത്രയെ കണ്ടെത്തുന്നു. അവൻ വിവരം രാധാമണിയെ ഉടനടി അറിയിച്ചു. പുലർച്ചെ വീട്ടിലേക്കു വന്ന ബാലചന്ദ്രനെ അവൾ കയ്യോടെ പിടികൂടി നാരായണൻകുട്ടിമാഷിന്റെ മുമ്പിൽ എത്തിച്ചു.

ബാലചന്ദ്രൻ ഒരിക്കലും നന്നാവില്ലെന്ന തീരുമാനത്തിൽ എത്തിച്ചേർന്ന നാരായണൻകുട്ടിമാഷ് നിശ്ശബ്ദനായിരുന്ന് നേരംവെളുപ്പിച്ചു. വെയിൽ കനത്തതോടെ കടയിൽ എത്തിയ അയാൾ വിറ്റുവരവു കണക്കുകളെ പരിശോധിച്ചുതുടങ്ങി. അറ്റംമുട്ടാത്ത കള്ളക്കണക്കുകളെകണ്ട് അയാൾ അമ്പരന്നു. ബാലചന്ദ്രൻ ഒരിക്കലും നാരായണൻകുട്ടിമാഷിനെ കടയുടെ കാര്യങ്ങളിൽ ഇടപെടുവാൻ സമ്മതിച്ചിരുന്നില്ല. കള്ളക്കണക്കുകളെയാണ് അയാൾ തന്മയത്വത്തോടെ രാധാമണിയുടെ മുമ്പിൽ അവതരിപ്പിച്ചിരുന്നത്.

കടബാദ്ധ്യതകൾ ആരേയും കരകയറ്റില്ലെന്ന് അറിയാവുന്നതുകൊണ്ട് സ്ഥിരനിക്ഷേപത്തിൽ നിന്നു പണം പിൻവലിച്ചാണ് നാരായണൻകുട്ടി മാഷ് സ്റ്റേഷനറിക്കട ആരംഭിക്കുന്നത്. മൂന്നുമാസം കഴിഞ്ഞതോടെ രണ്ടുബാങ്കുകളിൽനിന്നായി ബാലചന്ദ്രൻ ഒരു ലക്ഷത്തിന്റെ കടമെടുത്തിരിക്കുന്നു. എവിടേയും കടം വാങ്ങിയ സാധനങ്ങളുടെ കുറിപ്പുകൾ മാത്രമാണുള്ളത്. വില്പനക്കണക്കുകളില്ല.

ബാലചന്ദ്രൻ വരുത്തിയ കടത്തെക്കണ്ട് അമ്പരന്ന നാരായണൻമാഷ് കച്ചവടം അവസാനിപ്പിക്കാൻ തീരുമാനിച്ചു. കടങ്ങൾ അടച്ചു തീർത്ത അയാൾ വാടകമുറി ഉടമസ്ഥനുതന്നെ തിരിച്ചുനൽകി. അതോടെ ബാലചന്ദ്രൻ വീണ്ടും ചിറ്റൂർക്കാവിലെ ആൽത്തറയിലേക്ക് മടങ്ങിയെത്തി.

ഇത്തരമൊരു ചുറ്റുപാടിലാണ് ബാലചന്ദ്രൻ കുസുമവുമായി അടുക്കുന്നത്. കാക്കകറുപ്പുള്ള അവളുടെ സൗന്ദര്യത്തെയല്ല അയാൾ ഇഷ്ടപ്പെട്ടത്. കുസുമത്തിന്റെ കണ്ണുകളിൽ കാമത്തിന്റെ ജ്വാലകളെ അയാൾ കണ്ടെത്തുകയായിരുന്നു.

ബാലചന്ദ്രന്റെ വീട്ടിലെ പണിക്കാരിയാണ് കുസുമം. ചെറുപ്പക്കാരിയെ പണിക്കുനിർത്തുമ്പോൾ ചില നിബന്ധനകളെല്ലാം രാധാമണി അവളോടു പറഞ്ഞിരുന്നു. രാധാമണി വീട്ടിൽ ഉള്ളപ്പോൾ മാത്രമാണ് അവൾ പണിക്കു വരേണ്ടത്. ചെറുപ്പക്കാരിയായ പണിക്കാരിയും ബാലചന്ദ്രനും തമ്മിൽ ഉണ്ടാക്കാവുന്ന ഇടപാടുകളെ അവൾ മുൻകൂട്ടി കണ്ടിരുന്നു.

യൗവ്വനത്തിന്റെ ധിക്കാരങ്ങൾ വാർദ്ധക്യത്തിന്റെ വിലക്കുകളെ ലംഘിക്കുന്നതിനെ നമുക്ക് എവിടേയും കാണാവുന്നതാണ്. ഇവിടെയും മറ്റൊന്നല്ല സംഭവിക്കുന്നത്. കുസുമവുമായി അടുത്ത ബാലചന്ദ്രൻ അവളുടെ വീട് ഇടയ്ക്കിടെ സന്ദർശിച്ചുതുടങ്ങി. കുസുമത്തിന്റെ ആവശ്യങ്ങളെ അറിഞ്ഞ് പണവും അയാൾ നൽകുന്നുണ്ട്.

ഒരുച്ചനേരത്ത് കുസുമത്തിന്റെ വീട്ടിൽ എത്തിയ ബാലചന്ദ്രൻ അവളെ ആവേശത്തോടെ കടന്നുപിടിച്ചു. അയാളുടെ ആവശ്യങ്ങളെ അറിഞ്ഞ അവൾ പൂർണ്ണമനസ്സോടെ സഹകരിച്ചു. അതോടെ ഉച്ചനേരത്ത് മുറതെറ്റാതെ അയാൾ അവളുടെ വീട്ടിൽ എത്തി. പിന്നീട് മാംസത്തിന്റെ ഉൾവിളികളിൽ അവർ ലയിക്കുകയാണ്.

വീട്ടിൽവെച്ച് തികച്ചും അപരിചിതരെപ്പോലെയാണ് ബാലചന്ദ്രനും കുസുമവും പെരുമാറുക. അയാൾ അവളോട് സംസാരിക്കാറേ ഇല്ല. എങ്കിലും രാധാമണി അവരെ സംശയിച്ചുതുടങ്ങി. ബാലചന്ദ്രനെ വിഴുങ്ങുന്ന കുസുമത്തിന്റെ കണ്ണുകളെ അവൾ തിരിച്ചറിഞ്ഞു.

ഇവിടേയും അന്വേഷകനായി തീർന്ന ധനഞ്ജയനെയാണ് നമ്മൾ കാണുന്നത്. രാധാമണി ബാലചന്ദ്രന്റെയും കുസുമത്തന്റെയും ഇടപഴകലുകളുടെ സത്യസ്ഥിതിയെ അറിയാൻ ധനഞ്ജയനെ ഏർപ്പാടുചെയ്തു. ഉച്ചനേരത്ത് കുസുമത്തിന്റെ വീട്ടിൽ എത്തുന്ന ബാലചന്ദ്രനെ ധനഞ്ജയൻ കണ്ടെത്തുകയും ചെയ്തു.

രാധാമണിയുടെ വിസ്തരിച്ചുള്ള ചോദ്യംചെയ്യലിന് മറുപടിയായി ബാലചന്ദ്രൻ പറഞ്ഞു:

"ആണുങ്ങൾക്ക് പെണ്ണുങ്ങളുമായി പല ഇടപാടുകളും ഉണ്ടാകും. അതൊന്നും അമ്മയും അനുജനും അന്വേഷിക്കരുത്. എനിക്ക് മിഥ്യാഭിമാനങ്ങളൊന്നുമില്ല. നിങ്ങൾക്ക് സമ്മതമാണെങ്കിൽ കുസുമത്തെ കല്ല്യാണം കഴി

ക്കാൻ ഞാൻ തയ്യാറാണ്. ഞാനതു ചെയ്താൽ നിങ്ങളുടെ അഭിമാനമാണ് കാറ്റിൽ പറക്കുക. അതുകൊണ്ട് പലതും കണ്ടില്ലെന്നു നടിക്കുന്നതാണ് അമ്മയ്ക്കു നല്ലത്.''

അടുത്തതായി ചില വിചിത്രമായ നീക്കങ്ങളാണ് ബാലചന്ദ്രൻ നടത്തുന്നത്. രണ്ടുദിവസം നല്ലവനായി വീട്ടിൽ ഇരുന്ന അയാൾ അവസാനം ഒരു ഉറച്ച തീരുമാനത്തിൽ എത്തിച്ചേരുന്നു. ബോംബെയിലേക്ക് ജോലി അന്വേഷിച്ച് പോകുകയാണെന്ന് ബാലചന്ദ്രൻ പറഞ്ഞപ്പോൾ ആരും എതിർക്കുന്നില്ല. അയാളുടെ വഴിച്ചെലവിനും അന്യനാട്ടിലെ താമസത്തിനും വേണ്ടി യഥേഷ്ടം പണം നൽകാൻ നാരായണൻകുട്ടിമാഷ് തയ്യാറായി.

നമ്മുടെ ഈ കഥയിലേക്ക് ഇനി വർഷങ്ങളോളം ബാലചന്ദ്രൻ കടന്നുവരുന്നില്ല. ഇനി നമുക്ക് ധനഞ്ജയന്റെ ജീവിതത്തിലേക്ക് പ്രവേശിക്കാം. അതിനുമുമ്പ് നാരായണൻകുട്ടിമാഷിന്റെ കുടുംബസ്ഥിതിയെ പരിശോധിക്കാം.

ശാലിനി നല്ല മാർക്കോടെയാണ് അദ്ധ്യാപക പരിശീലനം പൂർത്തിയാക്കുന്നത്. ഒരു വർഷത്തിനുശേഷം അവൾക്ക് തത്തമംഗലം സർക്കാർ സ്ക്കൂളിൽ സ്ഥിരനിയമനവും ലഭിച്ചു. അവളുടെ സഹപ്രവർത്തകനായ അദ്ധ്യാപകൻ വിവാഹാലോചനയുമായി വന്നപ്പോൾ നാരായണൻകുട്ടിമാഷും രാധാമണിയും അമിതമായി സന്തോഷിച്ചു. വരനായ സന്തോഷിനെ അവർക്ക് മുൻപരിചയമുണ്ട്. കരുണാകരൻമാഷിന്റെ മകനെ മരുമകനായി കിട്ടുക മഹാഭാഗ്യമാണെന്ന് അവർ കരുതി.

ഓണക്കാലത്താണ് ശാലിനിയും സന്തോഷും വിവാഹിതരാകുന്നത്. അപ്പോൾ ധനഞ്ജയൻ പ്രീഡിഗ്രിയ്ക്ക് വിക്ടോറിയ കോളേജിൽ പഠിക്കുകയാണ്.

നാരായണൻകുട്ടിമാഷ് മക്കളെ യാതൊരു സാമൂഹിക ഇടപെടലുകളും ഇല്ലാതെയാണ് വളർത്തുന്നത്. മക്കളുടെ സുഖസമൃദ്ധിയായിരുന്നു അയാളുടെ ലക്ഷ്യം. അതുകൊണ്ട് വീട്ടിൽ പൊതുചർച്ചകൾപോലും നടത്തിയിരുന്നില്ല. കോളേജിൽ ചേർന്നതോടെ ധനഞ്ജയന്റെ നിലപാടുകൾ മാറ്റംവച്ചുതുടങ്ങി. രാഷ്ട്രീയം വ്യക്തികളുടെ ജീവിതവിധി നിർണ്ണയിക്കുന്ന ശക്തിയാണെന്ന് അവൻ തിരിച്ചറിഞ്ഞു. ദൈന്യതകൾക്ക് പരിഹാരം കാണുന്ന പ്രസ്ഥാനത്തോടാണ് ധനഞ്ജയന് താല്പര്യമുണ്ടായിരുന്നത്. അവസ്ഥയെ സംരക്ഷിക്കുകയല്ല മാറ്റിത്തീർക്കുകയാണ് യഥാർത്ഥ രാഷ്ട്രീയപ്രവർത്തനമെന്ന് അവൻ വിശ്വസിച്ചു. അതുകൊണ്ട് ധനഞ്ജയന് കമ്മ്യൂണിസത്തോടാണ് താല്പര്യം തോന്നിയത്.

ഇക്കാലത്ത് കെ.യു.പിള്ള വിക്ടോറിയ കോളേജിലെ നിത്യസന്ദർശകനായിരുന്നു. പിള്ളയിൽനിന്നാണ് കമ്മ്യൂണിസത്തിന്റെ പ്രായോഗികവശങ്ങളെക്കുറിച്ച് ധനഞ്ജയൻ കൂടുതൽ മനസ്സിലാക്കിയത്. ആഴത്തിലുള്ള വായനയും അവന്റെ നിലപാടുകളെ ശരിവെച്ചു. തുടർന്ന് ബൂർഷാ വിദ്യാഭ്യാസത്തെ ഉപേക്ഷിച്ച ധനഞ്ജയൻ പാർട്ടി പ്രവർത്തകനായിത്തീരുന്നു.

ധനഞ്ജയൻ ആദ്യമായി ഒലവക്കോട്ടിലേയും അകത്തേത്തറയിലേയും ഓട്ടുകമ്പനിതൊഴിലാളികളെ സംഘടിപ്പിക്കുന്നു. അമിതമായ അദ്ധ്വാനവും തുച്ഛമായ വരുമാനവുമാണ് അതുവരെ അവർക്ക് ലഭിച്ചിരുന്നത്. ധനഞ്ജയന്റെ നേതൃത്വത്തിൽ രണ്ടാഴ്ചയോളം അവർ സമരംചെയ്തു. തുടർന്ന് അവർക്ക് ജോലിസ്ഥിരതയും ശമ്പളവർദ്ധവുമുണ്ടായി.

ധനഞ്ജയൻ അറിയപ്പെടുന്ന ട്രേഡ് യൂണിയൻ നേതാവായി വളരുന്നതിനെയാണ് ഇനി നമ്മൾ കാണുന്നത്. അതിനുമുമ്പ് ധനഞ്ജയന്റെ വീട്ടിലേക്ക് നമുക്ക് കടന്നുചെല്ലാം.

ധനഞ്ജയൻ ഉയർന്ന ഉദ്യോഗസ്ഥനായി കാണാനാണ് നാരായണൻകുട്ടിമാഷ് ആഗ്രഹിച്ചത്. കമ്മ്യൂണിസത്തെ ഉൾക്കൊള്ളാൻ അയാൾക്കു കഴിഞ്ഞില്ല. അതുകൊണ്ട് ധനഞ്ജയനോട് സംസാരിക്കാൻപോലും അയാൾ തയ്യാറായില്ല. കലുഷമായ സാഹചര്യത്തെ ഒഴിവാക്കാൻ ധനഞ്ജയൻ എപ്പോഴും ശ്രമിച്ചു. പാർട്ടിപ്രവർത്തനവുമായി ബന്ധപ്പെട്ടു നടന്നിരുന്ന അയാൾ ഇപ്പോൾ വീട്ടിലെ അപൂർവ്വ സന്ദർശകനാണ്. മക്കളുടെ വഴിവിട്ട നീക്കങ്ങളെ തടയാൻ കഴിയാതെ രാധാമണി ദു:ഖിക്കുക മാത്രം ചെയ്തു.

ഒരിക്കൽ രാത്രി പത്തുമണിയോടെ വീട്ടിൽ എത്തിയ ധനഞ്ജയനോട് വാതിൽക്കൽനിന്ന നാരായണൻകുട്ടിമാഷ് പറഞ്ഞു:

'നാട് നന്നാക്കാനല്ല ഞാൻ നിന്നെ വളർത്തിയത്. ആദ്യം നീ പഠിച്ച് നന്നാവണം. ഒരു കോൺഗ്രസ്സുകാരനെ സ്വീകരിക്കാൻ എനിക്കു കഴിയും. ഒരു കമ്മ്യൂണിസ്റ്റുകാരൻ വീട്ടിൽ വരുന്നതുപോലും എനിക്കിഷ്ടമല്ല. അതുകൊണ്ട്..."

നാരായണൻകുട്ടിമാഷിന്റെ മനസ്സിനെ പിടിച്ചെടുത്ത ധനഞ്ജയൻ പറഞ്ഞു:

"ശരി, ഞാനിനി വീട്ടിലേക്കു വരില്ല."

അതോടെ പാർട്ടി ഓഫീസ്സും യൂണിയൻ ഓഫീസ്സും ധനഞ്ജയന്റെ വീടായി. വളരെ കഷ്ടപ്പെട്ടാണ് അവൻ ദിവസങ്ങൾ തള്ളിനീക്കുന്നത്. ഭക്ഷണം കഴിക്കാത്ത ദിവസങ്ങളേയും ധനഞ്ജയൻ നേരിട്ടു. അപ്പോഴും സമത്വസുന്ദരമായ ഒരു ലോകത്തെ സ്വപ്നം കാണാൻ അവനു കഴിഞ്ഞിരുന്നു. കമ്മ്യൂണിസം അധികം വൈകാതെ നാട്ടിൽ നടപ്പിൽ വരുമെന്നും ധനഞ്ജയൻ വിശ്വസിച്ചു.

ധനഞ്ജയന്റെ സർഗ്ഗാത്മക പ്രവർത്തനങ്ങളെക്കുറിച്ച് ഇവിടെ സൂചിപ്പിക്കേണ്ടതുണ്ട്. അവൻ കോളേജിലെ അറിയപ്പെടുന്ന ചിത്രകാരനായിരുന്നു. ഛായാച്ചിത്രങ്ങളും പ്രകൃതിദൃശ്യങ്ങളുമാണ് അവൻ വരച്ചിരുന്നത്. പാലക്കാടിൽ ഒരു ചിത്രപ്രദർശനവും നടത്തുകയുണ്ടായി. രാഷ്ട്രീയ പ്രവർത്തനം തീവ്രമായതോടെ ധനഞ്ജയൻ ചിത്രംവരയ്ക്കൽ ഉപേക്ഷിച്ചു.

ഇക്കാലത്താണ് മുണ്ടൂരിൽവെച്ച് തൊഴിലാളികൾ പോലീസുമായി ഏറ്റുമുട്ടുന്നത്. വെടിവെയ്പ്പിൽ രണ്ടു തൊഴിലാളികൾ മരിച്ചു. ഒരു പോലീ

സുകാരനെ തൊഴിലാളികൾ കൊല്ലുകയും ചെയ്തു. അതോടെ ജില്ലയിൽ മുഴുക്കെ തൊഴിലാളികളുടെ നേർക്ക് പോലീസുകാരുടെ ആക്രമണമുണ്ടായി. നേതാക്കളിൽ പലരും അറസ്റ്റിലായി. പോലീസിനു പിടികൊടുക്കാതെ ധനഞ്ജയൻ കല്പാത്തിപ്പുഴ വഴി നടന്ന് ലക്കിടിയിൽ എത്തി. ഒരു ഓട്ടുകമ്പനി തൊഴിലാളിയുടെ വീട്ടിലാണ് അവൻ തങ്ങുന്നത്.

നാടുമുഴുക്കെ അരിച്ചുപെറുക്കിയ പോലീസുകാർ മൂന്നാംദിവസം ധനഞ്ജയനെ പിടികൂടി. തുടർന്ന് നാലുദിവസം നീളുന്ന ലോക്കപ്പ് മർദ്ദനമാണ്. പോലീസുകാരന്റെ കൊലപാതകം സംഘംചേർന്നുള്ള ഗൂഢാലോചനയായിത്തീർക്കാൻ അവർ ശ്രമിച്ചു. സ്ഥലത്ത് ഇല്ലാതിരുന്ന ധനഞ്ജയനെ അവർ പ്രതിപ്പട്ടികയിൽ ചേർത്തു.

നാലാംദിവസം പോലീസുകാർ ധനഞ്ജയനെ മജിസ്ട്രേട്ടിന്റെ മുമ്പിൽ ഹാജരാക്കി. തുടർന്ന് വിചാരണ തടവുകാരനായി വിയ്യൂർ ജയിലിൽ ധനഞ്ജയൻ എത്തി. കോടതിയിലും ജയിലിലുമായി ധനഞ്ജയന്റെ നാലു വർഷങ്ങൾ കടന്നുപോയി. ഇതിനിടെ പാർട്ടി പാർലിമെന്ററി സംവിധാനത്തിന്റെ ഭാഗമായിത്തീർന്നിരുന്നു. ഭരണകൂടവുമായുള്ള ഒത്തുതീർപ്പിന്റെ ഭാഗമായി സഖാക്കളെ ജയിലിൽനിന്ന് മോചിപ്പിച്ചു. കൂട്ടത്തിൽ കേസ്സുകൾ എല്ലാം അവസാനിപ്പിക്കാനും ഭരണകൂടം തയ്യാറായി.

പാലക്കാട് കോട്ടമൈതാനത്തുവെച്ചാണ് ധനഞ്ജയനും സുഹൃത്തുക്കൾക്കും പാർട്ടിസ്വീകരണത്തിന് ഏർപ്പാടുചെയ്തിരുന്നത്. സ്വീകരണയോഗത്തിൽവെച്ച് ധനഞ്ജയൻ തന്റെ നിലപാടുകളെ വ്യക്തമാക്കുകയുണ്ടായി. കമ്മ്യൂണിസത്തിന്റെ മാർഗ്ഗം വിപ്ലവമാണെന്നും ബൂർഷാ ജനാധിപത്യത്തിന്റെ ഭാഗംചേരുക തൊഴിലാളിവർഗ്ഗത്തെ വഞ്ചിക്കലാണെന്നും അവൻ എടുത്തുപറഞ്ഞു. പാർലിമെന്ററി വ്യാമോഹം വിപ്ലവകാരികൾക്ക് ചേർന്ന മാർഗ്ഗമല്ലെന്നും ധനഞ്ജയൻ വ്യക്തമാക്കി.

കോട്ടമൈതാനത്തിലെ പൊതുപ്രഖ്യാപനത്തിനുശേഷം ധനഞ്ജയൻ രാഷ്ട്രീയ പ്രവർത്തനം അവസാനിപ്പിക്കുന്നതിനെയാണ് നമ്മൾ കാണുന്നത്. പാർട്ടി ധനഞ്ജയനെ പുറത്താക്കിയെന്നും അവൻ തന്നിൽനിന്ന് പാർട്ടിയെ പുറത്താക്കിയെന്നുമുള്ള രണ്ടുപക്ഷം ഇപ്പോഴും നിലനിൽക്കുന്നുണ്ട്.

പാർട്ടിയിൽനിന്ന് വഴിപിരിഞ്ഞതോടെ ധനഞ്ജയന്റെ ജീവിതം ഗതിമുട്ടിയ അവസ്ഥയിലായി. സുഹൃത്തുക്കൾ അവനെ കണ്ട് മുഖംതിരിച്ചു നടന്നു. അപൂർവ്വമായി ചിലർ അവനെ രഹസ്യമായി സ്വീകരിക്കാൻ തയ്യാറായി. ഒരാഴ്ച റെയിൽവെ സ്റ്റേഷനിൽ ധനഞ്ജയൻ രാത്രി തങ്ങുകയുമുണ്ടായി.

ഇത്തരമൊരു സാഹചര്യത്തിലാണ് ധനഞ്ജയൻ വീട്ടിലേക്ക് തിരിച്ചുപോകുന്നതിനെക്കുറിച്ച് ആലോചിക്കുന്നത്.

അതിരാവിലെയാണ് ധനഞ്ജയൻ വീട്ടിൽ എത്തുന്നത്. വാതിൽതുറന്ന നാരായണൻകുട്ടിമാഷ് മന:ക്ലേശത്തോടെയാണെങ്കിലും അവനെ അകത്തേയ്ക്ക് വിളിച്ചു. രാധാമണി മകനെക്കണ്ട് മനസ്സുനിറയെ സന്തോഷിച്ചു.

ഇപ്പോൾ ധനഞ്ജയന് ഇരുപത്തിയാറ് വയസ്സുകഴിഞ്ഞിരിക്കുന്നു. ആർക്കും ബാദ്ധ്യതയാവാതെ ജീവിക്കാനാണ് അവൻ ആഗ്രഹിച്ചത്. ചെറുപ്പംതൊട്ടേ അധാർമ്മികതയ്ക്ക് എതിരുനിന്നതുകൊണ്ട് അവന് ആരുടെ മുമ്പിലും തലകുനിക്കാനാവില്ല. വയസ്സായ അച്ഛനേയും അമ്മയേയും ആശ്രയിക്കുക അവന് ആത്മഹത്യയ്ക്ക് തുല്യവുമാണ്.

ഇവിടെവെച്ചാണ് ധനഞ്ജയൻ വീണ്ടും ചായക്കൂട്ടുകളിലേക്ക് പ്രവേശിക്കുന്നത്.

ചിത്രം വരയ്ക്കാനുള്ള ധനഞ്ജയന്റെ ഒരുക്കങ്ങളെ രാധാമണി കൗതുകത്തോടെയാണ് കണ്ടത്. മകനെ വീട്ടിലേക്ക് വിളിച്ചുകയറ്റുന്നെങ്കിലും അവനോട് നാരായണൻകുട്ടിമാഷ് യാതൊരു താല്പര്യവും പ്രകടിപ്പിച്ചില്ല. ചിത്രം വരയ്ക്കാനുള്ള മുറി ഒരുക്കാൻ രാധാമണി ധനഞ്ജയനെ പരമാവധി സഹായിച്ചു.

ഇപ്പോൾ ധനഞ്ജയന്റെ ചിത്രങ്ങളിലേക്ക് പോട്രേറ്റുകളും പ്രകൃതിദൃശ്യങ്ങളും കടന്നുവരുന്നില്ല. മനസ്സിന്റെ വിഭ്രാന്തികളേയും ദു:സ്വപ്നങ്ങളേയും അവൻ ചിത്രങ്ങളിലേക്ക് ആവാഹിക്കുകയാണ്.

ധനഞ്ജയൻ ധ്യാനാനുഭൂതിയോടെ ചിത്രം വരക്കുന്നതുകാണുമ്പോൾ പലപ്പോഴും നാരായണൻകുട്ടിമാഷിന്റെ സമനിലതെറ്റാറുണ്ട്. എങ്കിലും അയാൾ തന്റെ മനോനിലയെ പരമാവധി നിയന്ത്രിക്കും. രാഷ്ട്രീയവും ചിത്രംവരയും ദാരിദ്ര്യത്തിന്റെ നരകപാതയാണെന്ന് അയാൾ കരുതി. അതുകൊണ്ട് ധനഞ്ജയന്റെ ചിത്രങ്ങളെ കാണുമ്പോൾ അയാൾ മുഖംതിരിക്കുകയാണ് പതിവ്.

ഒരിക്കൽ ചിത്രംവരച്ചുകൊണ്ടിരുന്ന ധനഞ്ജയന്റെ പിന്നിൽ വന്നുനിന്ന നാരായണൻകുട്ടിമാഷ് പറഞ്ഞു:

"നിന്റെ കൂടെ പ്രവർത്തിച്ച പല സഖാക്കളും ഇപ്പോൾ എം.എൽ.എ.മാരും മന്ത്രിമാരുമാണ്. അവർ വിചാരിച്ചാൽ നീ രക്ഷപ്പെടും. ഏതെങ്കിലും കമ്പനിയിലും സർക്കാർ സ്ഥാപനത്തിലും നിനക്കൊരു ജോലി ശരിയാക്കാൻ അവർക്കു കഴിയും."

നാരായണൻകുട്ടിമാഷിന്റെ വാക്കുകളെ അവഗണിച്ച ധനഞ്ജയൻ ചിത്രം വരയ്ക്കൽ തുടർന്നുകൊണ്ടിരുന്നു.

നാരായണൻകുട്ടിമാഷ് വീണ്ടും പറഞ്ഞു:

"പണം ഉണ്ടാക്കാനുള്ള വഴികളല്ല നീ തിരഞ്ഞെടുക്കുന്നത്. ജീവിക്കാൻ പണം വേണം. അതിന് നല്ലൊരു ജോലിയും വേണം."

സഹികെട്ട ധനഞ്ജയൻ തിരിഞ്ഞുനിന്നു പറഞ്ഞു:

"എന്റെ വഴി ഞാൻ തന്നെ തിരഞ്ഞെടുക്കും. ഞാൻ തിരഞ്ഞെടുക്കുന്ന വഴിയിലെ കഷ്ടപ്പാടുകളെ ഞാൻതന്നെ സഹിക്കാം."

അപ്പോൾ ശബ്ദം ഉയർത്തി നാരായണൻകുട്ടിമാഷ് പറഞ്ഞു:

"സ്വന്തം വഴി തിരഞ്ഞെടുക്കുന്നവർ വീട്ടിൽ താമസിക്കരുത്. ലോഡ്ജിലോ ആൽത്തറയിലോ കിടന്നുറങ്ങണം. വീട്ടിന് ചില ചിട്ടകളെല്ലാമുണ്ട്. അതിനെ വീട്ടിൽ താമസിക്കുന്നവരെല്ലാം പാലിക്കണം."

പിറ്റേന്ന് തന്റെ ചായക്കൂട്ടുകളും ചിത്രങ്ങളുമായി ധനഞ്ജയൻ പടിയിറങ്ങാൻ ശ്രമിച്ചതാണ്. രാധാമണി കരഞ്ഞു പറഞ്ഞപ്പോൾ അവൻ മുറിയിൽത്തന്നെ ഇരുന്നു. എങ്കിലും വീണ്ടും വീടുവിട്ട് ഇറങ്ങേണ്ടിവരുമെന്ന് ധനഞ്ജയന് ബോധ്യമുണ്ടായിരുന്നു.

ധനഞ്ജയനെ കാണുമ്പോൾ നാരായണൻകുട്ടിമാഷ് പുച്ഛത്തോടെ മുഖംതിരിക്കുക പതിവാണ്. അനാവശ്യമായ ഏറ്റുമുട്ടലുകളെ ഒഴിവാക്കിയ അവൻ കൂടുതൽ സമയം ചിത്രം വരച്ചുകൊണ്ടിരുന്നു. ഒരുവർഷത്തോളം ധനഞ്ജയൻ നിരന്തരം ചിത്രങ്ങൾ വരച്ചു. ചില സുഹൃത്തുക്കളുടെ സഹായത്തോടെ അവൻ എറണാകുളത്തിലും തിരുവനന്തപുരത്തിലും ബാംഗ്ലൂരും ചിത്രപ്രദർശനങ്ങൾ നടത്തി.

പ്രതിഭാശാലിയായ ധനഞ്ജയനെക്കുറിച്ചും അവന്റെ മഹത്തായ ചിത്രങ്ങളെക്കുറിച്ചും പലരും പത്രങ്ങളിൽ വിസ്തരിച്ച് എഴുതി. എങ്കിലും പറയത്തക്ക സാമ്പത്തിക നേട്ടങ്ങൾ അവനുണ്ടായില്ല. തന്റെ സൃഷ്ടികളെ തുച്ഛമായ വിലയ്ക്കു വിൽക്കാൻ അവൻ തയ്യാറായില്ല. ബാംഗ്ലൂരിൽവെച്ച് രണ്ട് വിദേശികൾ വാങ്ങിച്ച ചിത്രങ്ങളാണ് ധനഞ്ജയന് അല്പമെങ്കിലും സാമ്പത്തികനേട്ടം നൽകിയത്.

ചിത്രംവരയ്ക്കൽ അവസാനിപ്പിക്കാനുള്ള തീരുമാനത്തോടെയാണ് ധനഞ്ജയൻ നാട്ടിൽ തിരിച്ചെത്തുന്നത്.

വീണ്ടും ജീവിതത്തിന്റെ മുമ്പിൽ ഗതിമുട്ടിനിൽക്കുന്ന ധനഞ്ജയനെയാണ് നമ്മൾ കാണുന്നത്. കമ്മ്യൂണിസ്റ്റ് പ്രത്യയശാസ്ത്രം അപ്പോഴും ഒഴിയാത്തബാധയായി അവനെ പിന്തുടരുന്നു. ധാർമ്മികബോധവും ധനഞ്ജയനെ വല്ലാതെ അലട്ടുന്നുണ്ട്. പണത്തിനും ജീവിക്കാനുംവേണ്ടി ആത്മവഞ്ചന ചെയ്യാൻ അവനു കഴിഞ്ഞില്ല.

ഇനി നമ്മൾ വീണ്ടും ബാലചന്ദ്രന്റെ ജീവിതത്തിലേക്ക് പ്രവേശിക്കുന്നു.

എട്ടുവർഷത്തിനുശേഷമാണ് ബാലചന്ദ്രൻ വീണ്ടും ചിറ്റൂരിൽ എത്തുന്നത്. പുലർച്ചെ വീട്ടുപടിയ്ക്കൽ കാറുവന്നുനിന്നപ്പോൾ നാരായണൻകുട്ടിമാഷ് അമ്പരപ്പോടെ എണീറ്റു. ബാലചന്ദ്രനെ കണ്ട് അയാളുടെ

തൊണ്ടയിൽ വാക്കുകൾ വിറങ്ങലിച്ചു. രാധാമണി നിലവിളിച്ചുകരഞ്ഞാണ് മകനെ സ്വീകരിക്കുന്നത്.

നാട്ടിലേക്കു വരുന്നതിനെക്കുറിച്ച് ബാലചന്ദ്രൻ ആരേയും വിവരം അറിയിച്ചിരുന്നില്ല. അപൂർവ്വമായാണ് അയാൾ അമ്മയ്ക്കും സുഹൃത്തുക്കൾക്കും കത്തുകൾ അയച്ചിരുന്നത്. രാധാമണിയുടെ രണ്ടോ മൂന്നോ കത്തുകൾ കിട്ടുമ്പോഴാണ് അയാൾ ഒരു മറുപടി അയയ്ക്കുക. ബോംബെയിൽ എത്തിയതിനുശേഷം അടുത്ത ആഴ്ചയിൽത്തന്നെ ബാലചന്ദ്രൻ കത്തയച്ചിരുന്നു. മേൽവിലാസമില്ലാത്തതുകൊണ്ട് രാധാമണിയ്ക്ക് മറുപടി അയയ്ക്കാൻ കഴിഞ്ഞില്ല. തുടർന്ന് മൂന്നാംമാസം മുതൽ അയാൾ അമ്മയ്ക്ക് മണിയോർഡർ അയച്ചുകൊണ്ടിരുന്നു. മക്കളുടെ പണം ഉപയോഗിക്കാൻ മടിച്ച നാരായണൻകുട്ടിമാഷ് ബാങ്കിൽ പ്രത്യേക അക്കൗണ്ട് തുടങ്ങി ബാലചന്ദ്രൻ അയയ്ക്കുന്ന പണം നിക്ഷേപിച്ചുകൊണ്ടിരുന്നു.

മകനെ കാണണമെന്നു പറഞ്ഞ് രാധാമണി പലതവണ ബാലചന്ദ്രന് കത്തുകൾ അയച്ചിരുന്നു. അതിന് സമയമാകുമ്പോൾ നേരിൽ കാണാമെന്ന് അയാൾ പതിവുമറുപടികൾ എഴുതി. ഇപ്പോൾ ബാലചന്ദ്രന്റെ സമയമായിരിക്കുന്നു.

ഇനി നമ്മൾ ബാലചന്ദ്രന്റെ മാറ്റംവെയ്ക്കലുകളെയാണ് കാണുന്നത്.

നാട്ടിൽ എത്തിയ ബാലചന്ദ്രൻ ഉടനടിത്തന്നെ പുതിയൊരു അമ്പാസഡർ കാറുവാങ്ങിച്ചു. കുടുംബക്കാരുമായി അയാൾ ഗുരുവായൂരിലും ചോറ്റാനിക്കരയിലും തൊഴുതുവന്നു. പിന്നീട് സുഹൃത്തുക്കളുമായി നാടുമുഴുവൻ കാറിൽ വിലസി. ഇപ്പോൾ ബാലചന്ദ്രൻ എവിടേയ്ക്കും കാറിലാണ് പോകുക. കാറിൽനിന്ന് നിലത്തേയ്ക്ക് ഇറങ്ങാൻപോലും അയാൾക്ക് മടിയാണ്.

പണംചെലവഴിക്കാൻ ബാലചന്ദ്രൻ യാതൊരു മടിയും കാണിച്ചില്ല. വീടിന്റെ മുൻവശം കാലസ്ഥിതി അനുസരിച്ച് അയാൾ വാർത്തു. കേശവൻനായരുടെ ഒരേക്കർ തെങ്ങിൻതോപ്പും അയാൾ വാങ്ങിച്ചു. അതോടെ ബാലചന്ദ്രൻ ചിറ്റൂരിലെ പ്രമുഖൻമാരിൽ ഒരാളായി അറിയപ്പെട്ടു. ബോംബെയിലെ അയാളുടെ തൊഴിലിനെക്കുറിച്ച് ആർക്കും അറിവുണ്ടായിരുന്നില്ല.

വീടിന്റെ മുൻഭാഗം ടെറസ്സാക്കിയ ബാലചന്ദ്രൻ തനിക്കുവേണ്ടി ഒരു പ്രത്യേക മുറിയും ഉണ്ടാക്കി. മദ്യം ജീവിതത്തെ ഉത്തേജിപ്പിക്കുമെന്നു പറഞ്ഞ അയാൾ മിക്ക ദിവസങ്ങളിലും രാത്രിയോടെ കുടി ആരംഭിക്കും. ചില സുഹൃത്തുക്കളും അയാളുടെ സൽക്കാരത്തിൽ പങ്കാളിയായി ദിവസേന എത്തിത്തുടങ്ങി. സൽക്കാരത്തിന് വട്ടംകൂടുന്ന ബാലചന്ദ്രൻ പലപ്പോഴും അമ്മയോട് ആഹാരസാധനങ്ങളും വെള്ളവും ആവശ്യപ്പെടാറുണ്ട്. സമ്പന്നനായ മകന്റെ ആവശ്യങ്ങളെ രാധാമണി അറിഞ്ഞുചെയ്യാറാണ് പതിവ്. നാരായണൻകുട്ടിമാഷും കാഴ്ചകളെ കണ്ടില്ലെന്നു നടിച്ചു.

ധനഞ്ജയൻ മാത്രമാണ് ബാലചന്ദ്രന്റെ വീട്ടിലെ മദ്യപാനത്തിന് എതിരെ പ്രതികരിച്ചത്. കള്ളുഷാപ്പും ബ്രാണ്ടിഷോപ്പും ഉണ്ടെന്നും വീട്ടു ഷാപ്പ് ഇല്ലെന്നും അവൻ പറഞ്ഞു. ധനഞ്ജയന്റെ ന്യായങ്ങളോട് രാധാമണി പരുഷമായി പ്രതികരിച്ചു.

"പണക്കാരുടെ വൃത്തികേടുകളെ പണം മറച്ചുപിടിക്കും. ഇക്കാലത്ത് മിക്കവരും മദ്യപിക്കുന്നവരാണ്. ഒന്നിനും കൊള്ളാത്തവരാണ് ധർമ്മവും നീതിയും പറയുക. പണക്കാരനെ ബഹുമാനിക്കാൻ ആദ്യം നീ പഠിക്കണം. എന്നാലേ നീ നന്നാകൂ. പിന്നൊരു കാര്യം."

രാധാമണി ശബ്ദം കനപ്പിച്ചുപറഞ്ഞു:

"പണക്കാരുടെ ദുശ്ശീലങ്ങളെല്ലാം ബാലചന്ദ്രനുണ്ട്. അത് ഞങ്ങൾ സഹിക്കാം. നിനക്ക് ഇഷ്ടമില്ലെങ്കിൽ ഇവിടെനിന്നു പോകാം. അത്രതന്നെ."

അമ്മയുടെ വാക്കുകളെ നെഞ്ചുപൊള്ളലോടെയാണ് ധനഞ്ജയൻ കേട്ടത്. പണത്തിന്റെ മുമ്പിൽ മൂല്യങ്ങൾക്കും ബന്ധങ്ങൾക്കും യാതൊരു വിലയുമില്ലെന്ന സത്യത്തെ അവൻ തിരിച്ചറിഞ്ഞു.

രണ്ടുദിവസം ധനഞ്ജയൻ മുറിയടച്ച് വെറുതെ ഇരുന്നു. വിശന്ന് തളർന്ന അവനെ ആരും സമയത്തിന് പരിഗണിച്ചില്ല. ഏതെങ്കിലും നേരത്ത് വിശപ്പ് തീർക്കാൻ അവന് എന്തെങ്കിലും കിട്ടി.

മൂന്നാംദിവസം ധനഞ്ജയന്റെ മുറിയിലേക്ക് ബാലചന്ദ്രൻ കടന്നു വന്നു. അനുജൻ വരച്ച ചിത്രങ്ങളെക്കണ്ട് അയാൾ പറഞ്ഞു:

"നാടുനന്നാക്കാൻ ശ്രമിച്ചു നശിച്ച നീ ഇപ്പോൾ മറ്റുള്ളവരുടെ മനസ്സുനന്നാക്കാൻ ചിത്രം വരയ്ക്കുകയാണല്ലേ. ചിത്രം വരച്ചതുകൊണ്ട് നീയും ലോകവും നന്നാവില്ല. പണം ഉണ്ടാക്കാൻ അറിയണം."

മതിലിൽ ചായംതേയ്ക്കുന്ന പണിക്കാരെ ചൂണ്ടിക്കാണിച്ച് ബാലചന്ദ്രൻ പറഞ്ഞു:

"വീടുകളിൽ ചായംതേയ്ച്ചാലും കാശുണ്ടാക്കാനാകും. മറ്റുള്ളവരുടെ അദ്ധ്വാനത്തെ ചൂഷണംചെയ്തു വെറുതെ ജീവിക്കരുത്. പിന്നെ ഒരു കാര്യം, കാറ്റും വെളിച്ചവും കടന്നുവരുന്ന മുറിയെ അടച്ചിടരുത്. ഫാനില്ലാതെത്തന്നെ ഈ മുറിയിൽ കിടന്നാൽ സുഖമായി ഉറങ്ങാം."

ബാലചന്ദ്രന്റെ വാക്കുകൾ നടപ്പിലാകുന്നതിനെയാണ് പിന്നീട് ധനഞ്ജയൻ കാണുന്നത്.

വൈകീട്ടുള്ള നടത്തം കഴിഞ്ഞ് വീട്ടിൽ തിരിച്ചെത്തിയ ധനഞ്ജയനോട് രാധാമണി പറഞ്ഞു:

"നിന്റെ സാധനങ്ങളെല്ലാം ചായ്പ്പിൽ വെച്ചിട്ടുണ്ട്. നീ വരച്ച ചിത്രങ്ങളുമുണ്ട്. നിനക്ക് സ്വസ്ഥതയും ഏകാന്തതയുമാണല്ലോ വേണ്ടത്.

ചായ്പ്പിൽ നിന്നെ ആരും ശല്യംചെയ്യില്ല. ബാലചന്ദ്രന് നിന്റെ മുറി വല്ലാതെ ഇഷ്ടപ്പെട്ടുവത്രെ.''

ചായ്പ്പിൽ തന്റെ ജന്മത്തിന്റെ വെളിപ്പെടുത്തലുകളായ ചിത്രങ്ങൾ ചിതറിക്കിടക്കുന്നതുകണ്ട് ധനഞ്ജയന്റെ നെഞ്ചുരുകി. അവയെ അയാൾ ശ്രദ്ധയോടെ അടുക്കിവെച്ചു. പിന്നീട് ചായ്പ്പിലെ തിണ്ണയിൽ കോസറിവിരിച്ച് ധനഞ്ജയൻ കിടന്നു.

അധികദിവസങ്ങൾ സ്വസ്ഥമായി ചായ്പ്പിൽ കഴിയാൻപോലും സാഹചര്യങ്ങൾ ധനഞ്ജയനെ അനുവദിച്ചില്ല. കോഴിക്കോട്ടേയ്ക്ക് പോയി വന്ന അവൻ ചായ്പ്പിൽ മുഴുക്കെ മരഉരുപ്പടികൾ അടുക്കിവെച്ചിരിക്കുന്നതിനെയാണ് കാണുന്നത്. തിണ്ണ അവനായി ഒഴിച്ചിട്ടിരിക്കുന്നു. മരഉരുപ്പടികളുടെ നടുക്ക് നിന്നുതിരിയാൻപോലും ധനഞ്ജയനു കഴിഞ്ഞില്ല.

ധനഞ്ജയനെക്കണ്ട് ചായ്പ്പിൽ എത്തിയ രാധാമണി പറഞ്ഞു:

“അലമാരയും കട്ടിലും ഉണ്ടാക്കാനുള്ള മരങ്ങളാണ്. മരപ്പേട്ടയിൽനിന്ന് ബാലചന്ദ്രൻ വാങ്ങിച്ചതാണ്. നിനക്ക് കിടക്കാനും ഇരിക്കാനും തിണ്ണമതിയല്ലോ.''

ധനഞ്ജയന്റെ മറുപടിയ്ക്ക് കാത്തുനിൽക്കാതെ രാധാമണി അടുക്കളയിലേക്ക് പിൻവാങ്ങി.

സമ്പന്നനായ ബാലചന്ദ്രന്റെ സൗഹൃദങ്ങൾ ദിവസേന കൂടിക്കൊണ്ടിരുന്നു. അവരുമായി അയാൾ അർദ്ധരാത്രിയോളം സൽക്കാരങ്ങളിൽ മുഴുകി. മാലിനിയും ശാലിനിയും മക്കളുമായി ഇടയ്ക്കിടെവന്നുപോയി. പെങ്ങൻമാർക്ക് യഥേഷ്ടം സാധനങ്ങൾ നൽകാൻ ബാലചന്ദ്രൻ മടിച്ചില്ല. മാലിനിയുടെ വീട് പുതുക്കിപ്പണിയാനും ശാലിനിയ്ക്ക് സ്വന്തമായി വീടുണ്ടാക്കാനും അയാൾ പണം നൽകി സഹായിച്ചു.

ധനഞ്ജയൻ നിരന്തരം അപമാനിക്കപ്പെടുകയായിരുന്നു. അമ്മയും അച്ഛനും അവന്റെ സാന്നിദ്ധ്യത്തെ പരിഗണിച്ചില്ല. പെങ്ങൻമാർപോലും അപൂർവ്വമായാണ് അവനോട് സംസാരിക്കുക.

ഒരിക്കൽ അകമുറിയിൽനിന്നുകേട്ട വാക്കുകൾ ധനഞ്ജയന്റെ നെഞ്ചിൽ ചോരപൊടിച്ച് ആഴ്ന്നിറങ്ങി.

“മകൻ കലക്ടറാകുമെന്നു വിചാരിച്ച് അച്ഛൻ അവനെ തലയിൽവെച്ചു നടന്നു. എന്നിട്ടെന്തുണ്ടായി? അനുജനെക്കുറിച്ച് നാലാളോടു പറയാൻ നാണക്കേടാണ്. സ്വയം അദ്ധ്വാനിക്കാതെ മറ്റുള്ളവരെ പറ്റിപ്പിടിച്ച് തിന്നു ജീവിക്കുകയാണ്. ചെറുപ്പക്കാരനാണെന്ന വിചാരമേ അവനില്ല.''

ബാലചന്ദ്രനെ ഏറ്റുപിടിച്ച ശാലിനിയും പറഞ്ഞു:

“അവന്റെ കാര്യം ആരോടും പറയാൻ കൊള്ളില്ല. ഞങ്ങൾക്കും

നാണക്കേടാണ്. അവന്റെ കൂടെ പ്രവർത്തിച്ച പലരും എം.എൽ.എ.യും മന്ത്രിമാരുമാണ്. ധനഞ്ജയൻ എന്തുനേടി? സ്വയം ജീവിക്കാൻ അറിയാത്ത അവൻ മറ്റുള്ളവർക്ക് അപമാനം ഉണ്ടാക്കുകയാണ്.''

രാധാമണിയും അവരെ ഏറ്റുപിടിച്ചുപറഞ്ഞു:

''വയസ്സായ ഞങ്ങൾക്ക് അവൻ താങ്ങാവേണ്ടതാണ്. അതിനി പ്രതീക്ഷിക്കേണ്ട. പുറത്തുപോകണമെന്നു പറയാൻ പെറ്റ അമ്മയായതുകൊണ്ട് നാവു പൊന്തുന്നില്ല. പക്ഷേ അവനതു പറയിക്കും.''

''പുകഞ്ഞകൊള്ളി പുറത്ത്. അതാണ് ശരിയായ ന്യായം.''

വാക്കുകൾ പറഞ്ഞവസാനിപ്പിച്ച ബാലചന്ദ്രൻ ഉച്ചത്തിൽ പൊട്ടിച്ചിരിക്കുകയായിരുന്നു.

അനാവശ്യമായ ഏറ്റുമുട്ടലുകളെ ഒഴിവാക്കാൻ ധനഞ്ജയൻ വീടുപേക്ഷിക്കുകയാണ്. പിന്നീട് ഒരിക്കലും അവൻ ചിറ്റൂരിലേക്ക് മടങ്ങിവരുന്നില്ല. പാലക്കാട്ടെ സുഹൃത്തിന്റെ മുറിയിൽ അവൻ ഒരാഴ്ച താമസിച്ചു. തുടർന്ന് ധനഞ്ജയൻ ഒരു പരസ്യക്കമ്പനിയിൽ ജോലികണ്ടെത്തുന്നു. കമ്പനി ഏറ്റെടുക്കുന്ന ഉപഭോഗസാധനങ്ങളുടെ പരസ്യങ്ങളെ വർണ്ണശബളമായി ധനഞ്ജയൻ എഴുതിയും വരച്ചും തുടങ്ങുന്നു.

നഗരത്തിലെ പരസ്യപലകയിൽ ചിത്രംവരച്ചുകൊണ്ടിരിക്കുമ്പോഴാണ് ധനഞ്ജയന്റെ ജീവിതത്തിൽ പ്രകടമായ മാറ്റം ഉണ്ടാക്കിയ സംഭവം നടക്കുന്നത്. പരസ്യവാചകങ്ങൾ എഴുതിത്തീർത്ത് അയാൾ കോണിയിറങ്ങി. കോണിച്ചുവട്ടിൽ ഒരു ചെറുപ്പക്കാരി അവനെ അത്ഭുതത്തോടെ നോക്കി നിൽക്കുകയാണ്. ഞാൻ മെഹർനീസയാണെന്ന് അവൾ പറഞ്ഞപ്പോൾ അയാൾ ചെറുപുഞ്ചിരിയിൽ ഭൂതകാലത്തെ ഒതുക്കി.

കയ്യിലെ ചായക്കൂട്ടുകളെ കഴുകിക്കൊണ്ടിരുന്ന ധനഞ്ജയനോട് മെഹർനീസ പറഞ്ഞു:

''ഞാൻ ധനഞ്ജയേട്ടന്റെ പ്രസംഗങ്ങൾ കേട്ടിട്ടുണ്ട്. പെയിന്റിംങ്ങ് എക്സിബിഷൻ കണ്ടിട്ടുമുണ്ട്.''

ധനഞ്ജയൻ മെഹർനീസയെ അവഗണിച്ച് മുമ്പോട്ടുനടന്നു. അവനെ പിന്തുടർന്ന അവൾ പറഞ്ഞു:

''ഞാൻ നൂറണി സ്ക്കൂളിലെ ഡ്രോയിംങ്ങ് ടീച്ചറാണ്. ധനഞ്ജയേട്ടൻ ഇങ്ങനെയൊരു ജീവിതം തിരഞ്ഞെടുക്കുമെന്ന് ഞാൻ പ്രതീക്ഷിച്ചില്ല. അന്നത്തെ ആവേശവും വിപ്ലവചിന്തയുമെല്ലാം എവിടെപ്പോയി?''

തന്റെ ചോദ്യത്തിന് മെഹർനീസ തന്നെ ഉത്തരം കണ്ടെത്തുകയും ചെയ്തു.

''നന്മയെ തിന്മ ഇല്ലാതാക്കുന്ന കാലമാണ്. അതാണ് ഉണ്ടായത്. ധനഞ്ജയേട്ടൻ എന്റെ വീട്ടിൽ വരണം.''

മെഹർനീസ വീട്ടിലേക്ക് ക്ഷണിച്ചെങ്കിലും ധനഞ്ജയൻ അവളെ അവഗണിച്ചു. ജീവിതത്തിന്റെ ബദ്ധപ്പാടുകളിൽ മുഴുകിയ അവൻ പരസ്യപ്പലകകളിൽ ആകർഷകമായ വാക്കുകൾ എഴുതിക്കൊണ്ടിരുന്നു.

മെഹർനീസ ധനഞ്ജയന്റെ ജീവിതത്തിലേക്ക് വാശിയോടെ കടന്നുവരുന്നതിനെയാണ് ഇനി നമ്മൾ കാണുന്നത്.

പലതവണ മെഹർനീസ ധനഞ്ജയനെ അന്വേഷിച്ച് പാലക്കാടിൽ ചുറ്റിനടന്നു. വീണ്ടും അവൾ അവനെ കണ്ടെത്തുകതന്നെ ചെയ്തു. അവൾ നിർബ്ബന്ധിച്ചപ്പോഴാണ് ധനഞ്ജയൻ ഇന്ത്യൻ കോഫി ഹൗസിൽ എത്തുന്നത്. ഒന്നിച്ച് ഭക്ഷണം കഴിക്കുമ്പോഴും അവൻ നിശ്ശബ്ദനായിരുന്നു. പിന്നീട് വേർപിരിയുമ്പോൾ താൻ പണിയെടുക്കുന്ന സ്ഥാപനത്തെക്കുറിച്ച് അവൻ അവൾക്ക് വിശദവിവരങ്ങൾ നൽകുന്നു.

തുടർന്ന് എല്ലാ ദിവസങ്ങളിലും മെഹർനീസ വൈകുന്നേരത്തോടെ ധനഞ്ജയനെ കാണാൻ എത്തുന്നു. ഇപ്പോൾ അവർക്കിടയിൽ വേർതിരിവുകളുടെ വിടവുകളില്ല. മെഹർനീസയുടെ സാമിപ്യം ധനഞ്ജയന് താങ്ങും തണലുമായിരിക്കുകയാണ്.

പാലക്കാട് മാത്രമാണ് ധനഞ്ജയന്റെ പരസ്യകമ്പനി ഇതുവരെ പ്രവർത്തിച്ചിരുന്നത്. മലപ്പുറത്തേയ്ക്ക് പ്രവർത്തനം വ്യാപിപ്പിക്കാൻ നിശ്ചയിച്ചതോടെ അവന് ജോലിത്തിരക്കുകൂടി. പരസ്യമെഴുത്ത് മലപ്പുറത്താകുമ്പോൾ ധനഞ്ജയന് ഒരാഴ്ച അവിടെ താമസിക്കേണ്ടിവരും. യാത്രയ്ക്കൊരുങ്ങിയ ധനഞ്ജയനെ തിരഞ്ഞെത്തിയ മെഹർനീസ പറഞ്ഞു:

“പരസ്യമെഴുത്തുകാരനായി ജീവിക്കാൻ വേണ്ടിയാണോ ധനഞ്ജയേട്ടൻ കോളേജിലെ പഠിത്തം അവസാനിപ്പിച്ച് രാഷ്ട്രീയപ്രവർത്തനത്തിന് ഇറങ്ങിയത്?”

അവൻ നിശ്ശബ്ദത തുടർന്നപ്പോൾ അവൾ പറഞ്ഞു:

“ധനഞ്ജയേട്ടൻ നല്ലൊരു ചിത്രകാരനാണ്. പരസ്യമെഴുത്തൊന്നും വേണ്ട. ചിത്രം വരയ്ക്കുന്നതിൽ മാത്രം ധനഞ്ജയേട്ടൻ ശ്രദ്ധിച്ചാൽ മതി. നമുക്ക് ഇനി ഒന്നിച്ചു ജീവിക്കാം. ഒരു കുടുംബം നടത്താനുള്ള വരുമാനം എനിക്കുണ്ട്. വെറുതെ എന്തിനാണ് ഒരു ജീവിതത്തെ പരസ്യം എഴുതി നശിപ്പിക്കുന്നത്?”

മെഹർനീസ സത്യത്തെ ധനഞ്ജയന്റെ മുഖത്തേയ്ക്ക് വലിച്ചെറിയുകയായിരുന്നു. ചോര കിനിയുന്ന സത്യത്തെക്കണ്ട് അവൻ ഉച്ചത്തിൽ കരഞ്ഞു. ധനഞ്ജയനെ നെഞ്ചിൽച്ചേർത്ത് മെഹർനീസ ആശ്വസിപ്പിക്കുകയും ചെയ്തു.

ധനഞ്ജയനെ തന്റെ ജീവിതത്തിന്റെ ഭാഗമാക്കി തീർത്ത മെഹർനീസയെയാണ് ഇനി നമ്മൾ കാണുന്നത്.

പറളി രജിസ്റ്റർ ഓഫീസിൽവെച്ച് ധനഞ്ജയനും മെഹർനീസയും വിവാഹിതരായി. രണ്ടുപേരുടേയും സുഹൃത്തുക്കൾ മതേതര വിവാഹത്തിന് സാക്ഷികളായി. ജൈനിമേടിലെ വാടകവീട്ടിൽ അവർ പുതിയൊരു ജീവിതം ആരംഭിക്കുകയു ം ചെയ്തു.

ധനഞ്ജയന്റെ തുടർന്നുള്ള ജീവിതത്തെ താഴെ പറയുന്നതുപ്രകാരം വിവരിക്കാം.

ചിത്രം വരയ്ക്കുന്നതിൽനിന്ന് പിന്മാറിയ ധനഞ്ജയന് വീണ്ടും അവിടേയ്ക്ക് പ്രവേശിക്കാനായില്ല. സ്ഥിരവരുമാനത്തിനുവേണ്ടി അവൻ മറ്റൊരു മേഖലയെ തെരഞ്ഞെടുത്തു. സുൽത്താൻപേട്ടയിൽ അവൻ ഒരു ഇംഗ്ലീഷ്മരുന്നു കട തുറന്നു. വിവാഹം കഴിച്ച് മൂന്നാം വർഷമാണ് മെഹർനീസ ഗർഭിണിയാകുന്നത്. വിഭിന്ന മതക്കാരായതുകൊണ്ട് ബന്ധുക്കളുമായി യാതൊരു ബന്ധവും അവർക്കുണ്ടായിരുന്നില്ല.

മെഹർനീസയുടെ പ്രസവം ജില്ലാ ആശുപത്രിയിൽവെച്ചു നടന്നു. പേരക്കുട്ടിയെ കാണാൻ അവളുടെ ബാപ്പയും ഉമ്മയും ആശുപത്രിയിൽ എത്തി. അതോടെ അവരുടെ ജീവിതത്തിലെ ഒറ്റപ്പെടൽ അവസാനിച്ചു എന്നു തന്നെ പറയാം. തുടർന്ന് ബാപ്പ മെഹർനീസയ്ക്ക് ഭാഗം നൽകുന്നു. നല്ലൊരു സംഖ്യ കിട്ടിയപ്പോൾ അവർ യാക്കരയിൽ സ്ഥലംവാങ്ങി വീടുപണിതു.

ഇനി നമുക്ക് ബാലചന്ദ്രനിലേക്ക് മടങ്ങാം.

സമ്പന്നനായി വിലസി നടന്ന ബാലചന്ദ്രന്റെ ജീവിതം ഗതിമാറിത്തുടങ്ങി. മദ്യപാനസൽക്കാരങ്ങൾ അയാളെ ദരിദ്രനാക്കി. കാറുവിറ്റ അയാൾ കടക്കാരനുമായി. ഇപ്പോൾ ബാലചന്ദ്രൻ വിലകുറഞ്ഞ മദ്യംകഴിച്ച് കാലുകൾ ഉറയ്ക്കാതെയാണ് വീട്ടിലേക്കു വരുക. അയാൾ മദ്യപാനത്തെ ജീവിതവ്രതമാക്കിയതോടെ പലരും അയാളെ കാണുമ്പോൾ മുഖംതിരിച്ചു.

ഇതിനിടെ ബാലചന്ദ്രന്റെ ജീവിതത്തിൽ മറ്റൊരു വഴിത്തിരിവുമുണ്ടായി. കുശത്തറയിലെ വിധവയായ കല്ല്യാണിയുമായി അയാൾ ബന്ധപ്പെട്ടുതുടങ്ങി. ചിറ്റൂരുകാരെ രസിപ്പിക്കുന്ന വാർത്തയായിരുന്നു അത്. വിവരം അറിഞ്ഞ രാധാമണി അപമാനം സഹിക്കാതെ നിന്നു വിറച്ചു. അമ്മയുടെ ചോദ്യംചെയ്യലുകളെ ബാലചന്ദ്രൻ ലാഘവത്തോടെ നേരിട്ടു.

“ആണുങ്ങൾക്ക് പെണ്ണുങ്ങളുമായി ബന്ധമുണ്ടാകും. അക്കാര്യങ്ങളൊന്നും അമ്മമാർ അന്വേഷിച്ചു നടക്കരുത്.”

ബാലചന്ദ്രൻ മുഖത്തടിച്ചതുപോലെ പറഞ്ഞപ്പോൾ രാധാമണി നിശ്ശബ്ദയായി.

വീണ്ടും പല പെണ്ണുങ്ങളുമായുള്ള ബാലചന്ദ്രന്റെ ഇടപാടുകൾ നാട്ടിൽ മുഴുക്കെ പാട്ടായി.

രക്തബന്ധത്തിന്റെയും പണത്തിന്റെയും വിലമതിപ്പുകളെക്കുറിച്ച്

ജീവിതത്തിൽ ഒരിക്കലും വ്യക്തമായ തീരുമാനത്തിൽ എത്താൻ ധനഞ്ജ യനു കഴിഞ്ഞില്ല. അവന്റെ ബോധത്തെ മാറ്റിപ്പണിയുന്ന സംഭവങ്ങളെയാണ് ഇനി നമ്മൾ പരിശോധിക്കുന്നത്.

ഉച്ചതിരിഞ്ഞ നേരത്ത് മരുന്നുകടയിലേക്ക് കയറിവന്ന ചെറുപ്പക്കാ രനെ ധനഞ്ജയൻ പ്രത്യേകം ശ്രദ്ധിച്ചു. അയാൾ സ്വകാര്യമായി സംസാരി ക്കണമെന്നു പറഞ്ഞപ്പോൾ ധനഞ്ജയൻ ഹോട്ടലിൽ അവസരമുണ്ടാക്കി. ചിറ്റൂരിലെ തുണിക്കച്ചവടക്കാരനായ ആറുമുഖ മുതലിയാരുടെ മകനാണ് അയാൾ. അയാൾക്ക് ഒരു പെങ്ങളും കോളേജിൽ പഠിക്കുന്ന അനുജനുമു ണ്ട്. ബാലചന്ദ്രന് ചെറുപ്പക്കാരന്റെ പെങ്ങളുമായുള്ള ഇടപാടുകൾ അതിരു കൾ ലംഘിച്ച് അവളുടെ ഗർഭഭാരത്തിലേക്ക് എത്തിയിരിക്കുന്നു. അവളെ വിവാഹം കഴിക്കാനും ഗർഭത്തിന്റെ ഉത്തരവാദിത്തം ഏറ്റെടുക്കാനും അയാൾ തയ്യാറാകുന്നില്ല.

പ്രശ്നത്തെ ഗൗരവമായി സമീപിച്ചെങ്കിലും വ്യക്തമായ പരിഹാരം നിർദ്ദേശിക്കാൻ ധനഞ്ജയനു കഴിഞ്ഞില്ല. എങ്കിലും ചെറുപ്പക്കാരനിൽനിന്ന് ബാലചന്ദ്രൻ ഇപ്പോഴും അവളെ രഹസ്യമായി കാണാറുണ്ടെന്ന് അവൻ മന സ്സിലാക്കി. അതോടെ പ്രശ്നപരിഹാരവും ധനഞ്ജയൻ കണ്ടെത്തുന്നു.

ബാലചന്ദ്രനേയും അയാളുടെ പെങ്ങളേയും കയ്യോടെ പിടികൂടേ ണ്ടതാണ്. എന്നിട്ട് അവരുടെ വിവാഹം ഉടനടിതന്നെ നടത്തണം.

ധനഞ്ജയന്റെ പ്രശ്നപരിഹാരമാർഗ്ഗത്തെ കണ്ട ചെറുപ്പക്കാരൻ പറഞ്ഞു:

"ഞാനും ചില സുഹൃത്തുക്കളുംകൂടി അയാളേയും അവളേയും പിടികൂടി വിവാഹം നടത്തിക്കാം. താങ്കളും ഞങ്ങളുടെ കൂടെയുണ്ടാവു മല്ലോ."

"തീർച്ചയായും ഞാനും വരാം."

ധനഞ്ജയൻ തന്റെ വാക്കുകളെ പാലിക്കുകതന്നെ ചെയ്തു.

മുൻകൂട്ടി നിശ്ചയിച്ചതുപ്രകാരം ധനഞ്ജയൻ ചിറ്റൂരിൽ എത്തി. ചെറുപ്പക്കാരന്റേയും സുഹൃത്തുക്കളുടേയും കൂടെ അവൻ തൊടിയിൽ പതുങ്ങി ഇരുന്നു. രാത്രി പതിനൊന്നു മണിയോടെയാണ് ബാലചന്ദ്രൻ വീട്ടി ലേക്ക് വരുന്നത്. ജനൽപ്പാളിയിൽ തട്ടിയപ്പോൾ ചെറുപ്പക്കാരന്റെ പെങ്ങൾ വാതിൽ തുറന്ന് അയാളെ മുറിയിൽ എത്തിച്ചു. തുടർന്ന് ധനഞ്ജയൻ തീരു മാനിച്ചതുപോലെ കാര്യങ്ങൾ നടക്കുന്നു. ബാലചന്ദ്രന് രക്ഷപ്പെടാനുള്ള സാദ്ധ്യതകളെ അടച്ച് അവർ വാതിലുകൾക്കു മുമ്പിൽ നിന്നു. വാതിലിൽ തട്ടിവിളിച്ച അവർ ബാലചന്ദ്രനെ കയ്യോടെ പിടികൂടുന്നു.

ചിറ്റൂർകാവിൽവെച്ചാണ് ബാലചന്ദ്രന്റേയും നാഗരത്നത്തിന്റേയും വിവാഹം നടക്കുന്നത്.

മകന്റെ വിവാഹത്തെക്കുറിച്ചുകേട്ട നാരായണൻകുട്ടിമാഷ് മൂന്നു ദിവസം അപമാനഭാരത്തോടെ വീട്ടിൽ ഇരുന്നു. ബാലചന്ദ്രനേയും നാഗരത്നത്തേയും അയാൾ വീട്ടിൽ കയറ്റുന്നില്ല. വഴിയടഞ്ഞ ബാലചന്ദ്രൻ വാടകവീട്ടിൽ താമസം ആരംഭിച്ചു.

ഇപ്പോൾ നാഗരത്നത്തിന്റെ വീട്ടുകാരുടെ സഹായംകൊണ്ടാണ് ബാലചന്ദ്രൻ ദിവസങ്ങൾ തള്ളിനീക്കുന്നത്. യാതൊരു വരുമാനവും ഇല്ലാത്ത അയാൾ ജീവിതത്തിന്റെ മുമ്പിൽ വഴികാണാതെ പകച്ചുനിൽക്കുകയാണ്.

നാഗരത്നം തുണിക്കച്ചവടത്തിന് നിർബ്ബന്ധിച്ചപ്പോൾ മറ്റ് വഴികൾ കാണാത്തതുകൊണ്ട് ബാലചന്ദ്രൻ സമ്മതിച്ചു. കൊഴിഞ്ഞാമ്പാറയിലാണ് ബാലചന്ദ്രൻ തുണിക്കട ആരംഭിക്കുന്നത്. നാഗരത്നത്തിന്റെ ആങ്ങള കട നടത്താൻ വേണ്ടുവോളം പണമിറക്കി. തുണിക്കട ആരംഭിച്ചതോടെ ബാലചന്ദ്രനും നാഗരത്നവും കൊഴിഞ്ഞാമ്പാറയിൽ താമസം ആരംഭിച്ചു.

നാഗരത്നം ടെക്സ്റ്റൈയിലിൽ എപ്പോഴും തുണിത്തരങ്ങൾ വാങ്ങിക്കുന്നവരുടെ തിരക്കാണ്. മടിശീല കനത്തതോടെ ബാലചന്ദ്രന്റെ ദുശ്ശീലങ്ങളും പടംപൊക്കി തുടങ്ങി. ഒമ്പതുമണിയ്ക്ക് തുണിക്കട അടയ്ക്കുന്ന അയാൾ അർദ്ധരാത്രിവരെ ട്രാവലേഴ്സ് ബംഗ്ലാവിൽ സുഹൃത്തുക്കളുമായി മദ്യലഹരിയിൽ മതിമറന്നു രസിക്കും.

ഏകദേശം ഒന്നരവർഷത്തോളമാണ് ബാലചന്ദ്രൻ കൊഴിഞ്ഞാമ്പാറയിൽ തുണിക്കട നടത്തുന്നത്. ഉടമസ്ഥന്റെ വഴിവിട്ട നടപടികളെ പ്രോത്സാഹിപ്പിച്ച പണിക്കാർ വിറ്റുവരവുകളെ സ്വന്തമാക്കി. അവസാനം ഒഴിഞ്ഞ അലമാരകളും ബാലചന്ദ്രനും മാത്രം തുണിക്കടയിൽ ഇരുപ്പായി. വാടക ബാക്കി വന്നതോടെ ഉടമസ്ഥന് അലമാരകൾ വിറ്റ് അയാൾ ഇടപാടുകൾ അവസാനിപ്പിച്ചു.

ഇപ്പോൾ ബാലചന്ദ്രൻ ഒരു വയസ്സുകാരനായ രമേശന്റെ അച്ഛനാണ്. ജീവിക്കാൻ വഴിതിരഞ്ഞുകൊണ്ടിരുന്ന അയാളുടെ മുമ്പിലേക്ക് വീണ്ടും നാഗരത്നത്തിന്റെ ആങ്ങള കടന്നുവന്നു.

"എനിക്ക് അറിയാവുന്ന ഒരേ ഒരു തൊഴിൽ കാറോടിക്കലാണ്. ബോംബെയിൽ കാറിൽ കള്ളക്കടത്തു നടത്തിയാണ് ഞാൻ പണമുണ്ടാക്കിയത്. ഒരു കാറുകിട്ടിയാൽ ടാക്സി ഡ്രൈവറായി ജീവിക്കാൻ എനിക്കു കഴിയും."

ഇത്തവണ നാഗരത്നത്തിന്റെ ആങ്ങള ബാലചന്ദ്രനെ സഹായിക്കുന്നില്ല. അതുകൊണ്ട് അയാൾ മുഹമ്മദ് റാവുത്തരുടെ വാടകക്കാറിലെ ഡ്രൈവറായി.

വാടകക്കാറിൽ ആളെ കാത്തിരിക്കുമ്പോൾ ബാലചന്ദ്രന്റെ മനസ്സി

ലേക്ക് കഴിഞ്ഞകാലങ്ങൾ തെളിമയോടെ കടന്നുവരും. വിവാഹജീവിതത്തെ അയാൾ എക്കാലത്തും വെറുത്തിരുന്നു. തന്റെ ഇന്നത്തെ ഗതികെട്ട ജീവിതത്തിന് ധനഞ്ജയനാണ് കാരണക്കാരനെന്ന് അയാൾ കണ്ടെത്തി. അതോടെ അയാളുടെ മനസ്സിൽ ധനഞ്ജയനോട് ഒടുങ്ങാത്ത പക വളർന്നു തുടങ്ങി.

സാമ്പത്തികഭദ്രതയോടേയും എടുത്തുപറയത്തക്ക പ്രശ്നങ്ങൾ ഇല്ലാതേയുമാണ് ധനഞ്ജയൻ ജീവിച്ചത്. അത് ബാലചന്ദ്രനെ അസ്വസ്ഥനാക്കുകതന്നെ ചെയ്തു. പ്രതികാരം ചെയ്യാനുള്ള വെമ്പലോടെ അയാൾ ബാലചന്ദ്രനെ അന്വേഷിച്ചുകൊണ്ടിരുന്നു.

ഇനി നമ്മൾ ബാലചന്ദ്രൻ ഹീനമായി നടത്തിയ കൊലപാതകത്തിലേക്കാണ് കടന്നുചെല്ലുന്നത്.

കർക്കടകത്തിലെ തുള്ളിമുറിയാതെ മഴപെയ്യുന്ന ഒരു ദിവസം ട്രെയിൻ യാത്രക്കാരെ ഒലവക്കോട് എത്തിച്ച ബാലചന്ദ്രൻ മറ്റൊരു യാത്രയ്ക്കുവേണ്ടി കൊടുവായൂരിലേക്ക് വരുകയാണ്. യാക്കര പാലത്തിൽവെച്ച് അയാൾ കുട ചെരിച്ചുപിടിച്ച് എതിരെ നടന്നുവരുന്ന ധനഞ്ജയനെ കാണുന്നു. പരിസരത്തിൽ മറ്റാരുമില്ലെന്നു ബോദ്ധ്യപ്പെട്ട ബാലചന്ദ്രൻ തന്റെ പക തീർക്കാനുള്ള അവസരത്തെ കണ്ടെത്തുന്നു. തന്റെ നേർക്ക് മുരണ്ടുവരുന്ന കാറിൽനിന്ന് രക്ഷപ്പെടാൻ ധനഞ്ജയനു കഴിഞ്ഞില്ല. അവനെ ഇടിച്ചുതെറിപ്പിച്ച കാർ പാലത്തിന്റെ കൈവരി തകർത്ത് പുഴയിലേക്കു വീണു.

കാറും ബാലചന്ദ്രനും നിറഞ്ഞൊഴുകുന്ന പുഴയിൽ താഴ്ന്നു തുടങ്ങി. അപ്പോഴും അയാളുടെ മനസ്സിൽ അടുത്ത ജന്മത്തിലേക്കു നീളുന്ന പക നീറിക്കൊണ്ടിരുന്നു.

കഥപറച്ചലിന്റെ ആവേശത്തിൽ മുഴുകിയ ജ്ഞാനാംബിക വീണ്ടും അടുത്ത കഥയിലേക്ക് പ്രവേശിച്ചു.

ക്ഷത്രജൻ വീണ്ടും കഥപറഞ്ഞുതുടങ്ങി.

## മുപ്പത്തിമൂന്നാമത്തെ കഥ : ഒടുങ്ങാത്ത മഴ

ബാലചന്ദ്രനും ധനഞ്ജയനും ഒരമ്മയുടെ മക്കളായി ലക്കിടിയിൽ വീണ്ടും ജനിക്കുന്നു. ഇത്തവണ രണ്ടുപേരും സ്ത്രീകളാണ്. മൂത്തത് പാർവ്വതിയും രണ്ടാമത്തേത് രതിയും. അമ്മ മനോന്മയി വീട്ടുകാര്യങ്ങളുമായി ദിവസങ്ങളെ തള്ളിനീക്കുന്നു. അച്ഛൻ ഗോപീകൃഷ്ണന് പാലപ്പുറത്ത് സ്വന്തമായി ഈർച്ചമില്ലുണ്ട്. നാട്ടിലെ അറിയപ്പെടുന്ന കൃഷിക്കാരനുമാണ് അയാൾ. പുലർച്ചെ എണീക്കുന്ന അയാൾ പത്തേക്കർ നെൽകൃഷിയുടെ നോക്കി നടത്തിപ്പിനുശേഷം കൃത്യസമയത്തിന് ഈർച്ചമില്ലിൽ എത്തും. അവിടേയും അയാൾക്ക് തിരക്കിട്ട പണിയാണ്.

ഇനി നമുക്ക് ലക്കിടിയുടെ പ്രത്യേകതകളെ പരിശോധിക്കാം. ലക്കിടിയുടെ സൗന്ദര്യത്തെ മുഴുവൻ കാണണമെങ്കിൽ തിരുവില്വാമലയിലേക്കാണ് നമ്മൾ കടന്നുചെല്ലേണ്ടത്. അമ്പലപരിസരത്തിൽനിന്നുള്ള ഭാരതപ്പുഴയുടെ കാഴ്ച ജന്മസാഫല്യം നൽകുന്ന സൗന്ദര്യാനുഭൂതിയാണ്. പച്ചപ്പുകളുടെ നടുക്ക് വെൺമണൽ വെളുത്തീയത്തെപ്പോലെ തിളങ്ങുകയാണ്. വലിയൊരു തേരട്ടയെപ്പോലെ ഇഴയുന്ന തീവണ്ടികളേയും ഇടയ്ക്കിടെ നമുക്ക് കാണാം. ഇത് ലക്കിടിയുടെ വേനൽക്കാല കാഴ്ചയാണ്. മഴക്കാലത്ത് ഭാരതപ്പുഴ കലങ്ങിനിറഞ്ഞൊഴുകുമെങ്കിലും ശാന്തത കൈവെടിയാറില്ല. നിലാവിൽ കുളിച്ചൊഴുകുന്ന ഭാരതപ്പുഴ കാഴ്ചക്കാരുടെ ഓർമ്മകളിൽ എക്കാലത്തും നിറഞ്ഞുനിൽക്കും.

ഇനി നമ്മൾ പാർവ്വതിയുടേയും രതിയുടേയും ജീവിതത്തിലേക്കാണ് പ്രവേശിക്കുന്നത്.

വളർന്നതോടെ പാർവ്വതിയുടെ മനസ്സിൽ രതിയോട് ജന്മാന്തരവൈരാഗ്യം പടംപൊക്കിത്തുടങ്ങി. ഏടത്തിയുടെ പകനിറഞ്ഞ മനസ്സിനെ അനുജത്തി ഗൗരവമായെടുത്തില്ല.

പാർവ്വതിയേയും രതിയേയും താരതമ്യം ചെയ്താൽ അനുജത്തിയാണ് കൂടുതൽ സുന്ദരി. തെളുന്നനെയുള്ള വെളുപ്പും ഇഴതിങ്ങിയ കറുത്ത മുടിയും ആരേയും ആകർഷിക്കുന്നതാണ്. നിരയൊത്ത പല്ലുകളും കൂട്ടുപുരികവും രതിയുടെ സൗന്ദര്യത്തിന്റെ മാറ്റുകൂട്ടുന്നു.

ഇരുണ്ട നിറമാണ് പാർവ്വതിയുടേത്. തടിച്ചുകറുത്ത ചുണ്ടുകൾ അവളുടെ മുഖത്തെ കൂടുതൽ വികൃതമാക്കുന്നു. ഉന്തിയ പല്ലുകളെ കാണുമ്പോൾ ഏതൊരു ചെറുപ്പക്കാരനും അവളിൽനിന്ന് മുഖം തിരിക്കും.

അയൽക്കാരായ പലരും മനോന്മയിയോട് പലപ്പോഴും മുഖവുരയില്ലാതെ പറയും:

“പാർവ്വതിയുടെ കല്ല്യാണത്തിന് ഗോപീകൃഷ്ണന് ഒരുപാട് പണം വേണ്ടിവരും. രതിയെ ആണുങ്ങൾ പണംതന്ന് കൊണ്ടുപോകും.”

നാട്ടുകാരുടെ വാക്കുകൾ കേൾക്കുമ്പോൾ പാർവ്വതിയ്ക്ക് സ്വയം വെറുപ്പാണ് ഉണ്ടാകുക. അതോടൊപ്പം രതിയോട് തീരാത്ത പകയും അവൾക്ക് തോന്നാറുണ്ട്.

പാർവ്വതിക്കും രതിക്കും തമ്മിൽ രണ്ടു വയസ്സിന്റെ വ്യത്യാസമാണുള്ളത്. എങ്കിലും അവർ ഇപ്പോൾ ഒരേ ക്ലാസ്സിൽത്തന്നെയാണ് പഠിക്കുന്നത്. ആറിലും എട്ടിലും പാർവ്വതി രണ്ടുതവണതോറ്റു. പാർവ്വതി പത്താന്തരം കഷ്ടിച്ചു ജയിച്ചപ്പോൾ രതി സ്ക്കൂളിലെ രണ്ടാമത്തെ മികച്ച വിദ്യാർത്ഥിയായി. കഷ്ടിച്ചു ജയിച്ച പാർവ്വതി പാരലൽ കോളേജിൽ പഠനം തുടർന്നു. രതിക്ക് പാലപ്പുറം കോളേജിൽ അവൾ ആവശ്യപ്പെട്ട കോഴ്സിന് പ്രവേശനം ലഭിച്ചു.

പാഠപുസ്തകങ്ങളോട് രതിയ്ക്ക് ഒരിക്കലും അവസാനിക്കാത്ത ആവേശമായിരുന്നു. അർദ്ധരാത്രിവരെ അവൾ എപ്പോഴും പഠിച്ചുകൊണ്ടിരിക്കും. ഉയർന്ന വിദ്യാഭ്യാസം നേടി ഉയർന്ന ഉദ്യോഗസ്ഥയാവാൻ അവൾ ആഗ്രഹിച്ചു. പാർവ്വതിയുടെ അവസ്ഥ വ്യത്യസ്തമാണ്. പാഠപുസ്തകം വായിച്ചുതുടങ്ങുമ്പോൾത്തന്നെ അവളുടെ കണ്ണുകളിലേക്ക് ഉറക്കം ഇരച്ചു കയറും.

പഠിക്കാൻ മോശമായിരുന്നെങ്കിലും വീട്ടുകാര്യങ്ങളെ പാർവ്വതി ചിട്ടയോടെ ചെയ്തു. അവൾ തയ്യാറാക്കിയ സ്വാദിഷ്ടമായ ഭക്ഷണങ്ങളെ ആർക്കും മറക്കാനാവില്ല. അവളുടെ അടുക്കളത്തോളം നാട്ടിൽ മുഴുക്കെ അറിയപ്പെടുന്നതാണ്. കൃഷി നടത്താനും മറ്റും പാർവ്വതിക്ക് പ്രത്യേക താല്പര്യമാണ് ഉണ്ടായിരുന്നത്. പണിക്കാരുടെ കൂടെ ചേറ്റുപാടത്ത് ഇറങ്ങുന്ന അവൾ ഞാറു നടാനും കളപറിക്കാനും മടിച്ചില്ല.

വീട്ടുപണിചെയ്യാനും കൃഷിനടത്താനും രതിക്ക് പ്രത്യേക താല്പര്യമൊന്നും ഉണ്ടായിരുന്നില്ല. ഒഴിവു കിട്ടുമ്പോൾ അവൾ നോവലുകൾ വായിക്കാനാണ് സമയം കണ്ടെത്തിയത്. എങ്കിലും പാർവ്വതിയുടെ ശാഠ്യത്തിനു വഴങ്ങി വീടും മുറ്റവും അവൾക്ക് വൃത്തിയാക്കേണ്ടിവന്നു.

മനോന്മയിക്ക് അടുക്കളയിൽ ഏതു നേരവും തിരക്കിട്ട പണിയാണ്. പാത്രം കഴുകലും മറ്റും പാർവ്വതി ചെയ്തുവന്നു. കൂടാതെ അമ്മ തുണി അലക്കുമ്പോൾ അവളാണ് അവയെ പിഴിഞ്ഞ് ഉണക്കാനിടുക. രതിയ്ക്ക് വീട്ടുപണികളിൽനിന്ന് പൂർണ്ണമായും ഒഴിഞ്ഞുമാറാനായില്ല. വീട്ടുപണികൾ ചെയ്തു തളരുന്ന രതി പഠിക്കാനാവാതെ തളർന്ന് ഉറങ്ങുമെന്നാണ് പാർവ്വതി കരുതിയത്. എന്നാൽ രതിയുടെ വാശിക്കുമുമ്പിൽ ഉറക്കം എപ്പോഴും അകന്നുനിന്നു.

രതി പഠനത്തിൽ മുഴുകിയപ്പോൾ പാർവ്വതി വീട്ടുകാര്യങ്ങളിലാണ് ശ്രദ്ധ ഊന്നുന്നത്. കൃഷികാര്യങ്ങളുടെ മേൽനോട്ടത്തിനുശേഷം എട്ടരമണിയ്ക്ക് ഗോപീകൃഷ്ണൻ ഈർച്ചമില്ലിലേയ്ക് പുറപ്പെടും. പന്ത്രണ്ടരയോടെ മില്ലിലെ പണിക്കാരായ മാധവനോ വാസുവോ ഗോപീകൃഷ്ണന്റെ ഉച്ചയൂണ് കൊണ്ടുപോവാനായി എത്തും. വീട്ടുകാര്യങ്ങളിൽ ശ്രദ്ധിച്ചിരുന്ന പാർവ്വതി അപൂർവ്വമായാണ് പാരലൽ കോളേജിലേക്ക് പോകുക. അവൾ കൃത്യനിഷ്ഠയോടെ അച്ഛന്റെ ഊണ് തൂക്കുപാത്രത്തിൽ വെച്ചിരിക്കും.

അന്ന് ശനിയാഴ്ചയായിരുന്നു. മനോന്മയിയും രതിയും അടുത്ത വീട്ടിലെ വൃന്ദചേച്ചിയുടെ കുട്ടിയെ കാണാൻ ഒറ്റപ്പാലത്തെ ആശുപത്രിയിൽ പോയിരിക്കുകയാണ്. വീട്ടുപണികളെല്ലാം ചെയ്തുതീർത്ത പാർവ്വതി നേരം കളയാൻ നടുമുറിയിലെ സിമന്റ് നിലത്ത് വെറുതെ കിടന്നു. പിന്നീട് അവൾ ഉറക്കത്തിലേക്ക് മലക്കം മറിഞ്ഞു വീണു.

തന്റെ മാറിടം ആരോ അമർത്തുന്ന വേദന അനുഭവപ്പെട്ടതോടെ പാർവ്വതി ഞെട്ടി ഉണർന്നു. ഈർച്ചമില്ലിലെ പണിക്കാരനായ മാധവൻ അവളെ നഗ്നയാക്കാൻ ശ്രമിക്കുകയാണ്. മാധവന്റെ ബലിഷ്ഠമായ കൈകളിൽനിന്ന് രക്ഷപ്പെടാൻ അവൾക്കു കഴിഞ്ഞില്ല. നിലവിളിക്കാനുള്ള പാർവ്വതിയുടെ ശ്രമങ്ങളെപ്പോലും തൊണ്ടയിൽ അമർത്തിപ്പിടിച്ച് അയാൾ ഇല്ലാതാക്കി. തുടർന്ന് അവളുടെ മൃദുലതയിലേക്ക് അയാളുടെ ആവേശം ആഴ്ന്നിറങ്ങി. ഏകപക്ഷീയമായ പ്രവേശനമായിരുന്നുവെങ്കിലും ക്രമേണ അയാളുടെ ശരീരചലനങ്ങളുടെ കൂടെ അവളുടെ അരക്കെട്ടും ഉറഞ്ഞാടി. ഇണചേരലിന്റെ അനുഭൂതിയെ പാർവ്വതിയും ഉൾക്കൊള്ളുകയായിരുന്നു.

പിന്നീട് യാതൊന്നും സംഭവിക്കാത്തതുപോലെ ഗോപീകൃഷ്ണനു വേണ്ട ചോറുമായി മാധവൻ പടിയിറങ്ങി. വീണ്ടും പലതവണ അയാൾ പാർവ്വതിയുമായി ശരീരം പങ്കിട്ടു. ഇപ്പോൾ അവൾ മാധവനുമായി ഒന്നു ചേരാനുള്ള അവസരം കാത്തിരിക്കുകയാണ്. മറ്റുള്ളവർ അറിയാതെ അയാളുമായി ഇണചേരാനുള്ള സാഹചര്യത്തെ പാർവ്വതിയാണ് ഉണ്ടാക്കുന്നത്.

ആരും ഉപയോഗിക്കാതെ പാഴ്വസ്തുക്കൾ നിറഞ്ഞ മുറി പാർവ്വതി വൃത്തിയാക്കി. അവിടെ അവൾ രാത്രി കിടപ്പും ആരംഭിച്ചു. തെക്കേ വാതിൽ വഴി തൊടിയിലേക്ക് വന്നുപോകാനുള്ള സൗകര്യമുണ്ട്. പിൻവശത്തെ ഊടുവഴിയിൽനിന്നുവരുന്ന മാധവന് മറ്റാരുമറിയാതെ പാർവ്വതിയുടെ അടുത്തെത്താൻ കഴിയും.

പാർവ്വതിയുടെ അടുത്തേയ്ക്ക് പല രാത്രികളിലും മാധവൻ വന്നുപോയി. ഗർഭമാകാതിരിക്കാനുള്ള ഗുളികകളെ അയാൾ അവൾക്ക് നൽകുകയുമുണ്ടായി. ഒരിക്കൽ മാധവനു പകരം വാസു മുറിയിലേക്കു കടന്നുവന്നപ്പോൾ പാർവ്വതി അമ്പരപ്പോടെ എണീറ്റു.

പാർവ്വതിയുടെ തോളിൽ കൈവെച്ച വാസു പറഞ്ഞു:

"മാധവന്റേയും നിന്റേയും ഇടപാടുകളെ എല്ലാം എനിക്കറിയാം. അവൻ പറഞ്ഞിട്ടാണ് ഞാൻ വന്നത്. എനിക്കും നിന്നെ വേണം. നീ സമ്മതിച്ചില്ലെങ്കിൽ നിങ്ങളുടെ കാര്യങ്ങളെയെല്ലാം ഞാൻ അച്ഛനോടു പറയും. അതോടെ നിന്റെ ശവമാണ് കഴുക്കോലിൽ കെട്ടിതൂങ്ങുക."

വാക്കുകളെ മുഴുമിക്കുന്നതിനു മുമ്പുതന്നെ വാസു പാർവ്വതിയെ നെഞ്ചോടു ചേർത്തു. അപകടനിലയറിഞ്ഞ അവൾ അയാളുടെ ആവശ്യത്തിന് വഴങ്ങി.

പിന്നീട് ഒന്നിടവിട്ട ദിവസങ്ങളിൽ മാധവനും വാസുവും പാർവ്വതിയുടെ മുറിയിൽ എത്തി. ഇപ്പോൾ അവൾ രണ്ടുപേരോടും ആവേശത്തോടെയാണ് ഇടപഴകുന്നത്. എങ്കിലും അവളുടെ മനസ്സിൽ അവരോട് വെറുപ്പാണ് ഉണ്ടായിരുന്നത്. അതോടെ അവളുടെ വെറുപ്പ് മറ്റ് ആണുങ്ങളിലേക്കും വ്യാപിച്ചു.

ഇക്കാലത്താണ് മാധവനും വാസുവും ഗോപീകൃഷ്ണന്റെ ഈർച്ചമില്ലിലെ പണി അവസാനിപ്പിക്കുന്നത്. ഷൊർണൂരിലെ ഈർച്ചമില്ലുകാരൻ കൂടുതൽ പണം നൽകി അവരെ പണിക്കെടുത്തു. രണ്ടുദിവസം ഈർച്ചമില്ലിൽ പണി നടന്നില്ല. മൂന്നാംദിവസം ഗോപീകൃഷ്ണൻ പുതുതായി രണ്ടുപേരെ പണിക്കുചേർത്തു.

ഇപ്പോൾ പാർവ്വതിയുടെ രാത്രികൾ വിറങ്ങലിപ്പോടെ കടന്നുപോകുകയാണ്. അങ്ങനെ അധികകാലം അടങ്ങി കഴിയാൻ അവൾക്കു കഴിഞ്ഞില്ല. പാരലൽ കോളേജിലെ മലയാളം അദ്ധ്യാപകനായ കാർത്തികേയനെയാണ് അവൾ ഇപ്പോൾ തന്റെ ഇരയാക്കുന്നത്. സുന്ദരിയല്ലെങ്കിലും യൗവ്വനത്തിന്റെ മാദകത്വമുള്ള പാർവ്വതിയോട് അയാൾക്കും അടുപ്പംതോന്നി. തുടർന്ന് അവൾ കാർത്തികേയനെ വീട്ടിലേക്കു ക്ഷണിക്കുന്നു.

ഞായറാഴ്ച രാവിലെയാണ് കാർത്തികേയൻ പാർവ്വതിയുടെ വീട്ടിൽ എത്തുന്നത്. മധുരപലഹാരങ്ങൾ നിറഞ്ഞ കനപ്പെട്ട സ്വീകരണത്തെ അവൾ ഒരുക്കി. ചായ കുടിച്ചതിനുശേഷം കാർത്തികേയനെ പാർവ്വതി വീടും ചുറ്റുപാടും കാണിച്ചുകൊടുത്തു. അവളുടെ കാൽച്ചുവടുകൾക്കു പിന്നിൽ അയാൾ കേൾവിക്കാരനായി നടന്നു.

തൊടിയിൽവെച്ച് പാർവ്വതി കാർത്തികേയനോടു പറഞ്ഞു:

“ഞാൻ ഇതുവരെ ആരേയും വീട്ടിലേക്ക് ക്ഷണിച്ചിട്ടില്ല. മാഷിനെ എനിക്ക് ഇഷ്ടമാണ്. അതുകൊണ്ടാണ് വീട്ടിലേക്ക് ക്ഷണിച്ചത്.”

വാക്കുകൾക്കു പിന്നാലെ പാർവ്വതി പരമാവധി കാർത്തികേയനോടു ചേർന്നുനിന്നു. അവൾ അയാളുടെ കയ്യിൽ അമർത്തിപ്പിടിക്കുകയും ചെയ്തു. അപ്പോൾ അയാൾ പതുക്കെ പറഞ്ഞു:

“എനിയ്ക്കും പാർവ്വതിയെ ഇഷ്ടമാണ്.”

തുടർന്ന് പാർവ്വതിയുടെ കിടപ്പുമുറിയിലേക്ക് രാത്രിയോടെ എത്തുന്ന കാർത്തികേയനെയാണ് നമ്മൾ കാണുന്നത്.

ചെർപ്പുളശ്ശേരിക്കാരനായ കാർത്തികേയൻ സുഹൃത്തുക്കളായ അദ്ധ്യാപകരുടെ കൂടെയാണ് താമസം. അവരുടെ കണ്ണുവെട്ടിച്ചിറങ്ങാൻ അയാൾ വല്ലാതെ വിഷമിച്ചു. കൂടാതെ ഭീരുവായ അയാൾ തന്റെ സാമൂഹ്യമാന്യതയെ സംരക്ഷിക്കാനാണ് എപ്പോഴും ആഗ്രഹിച്ചത്. എങ്കിലും കാർത്തികേയൻ ആഴ്ചയിൽ ഒരിക്കലെങ്കിലും പാർവ്വതിയെ സമീപിച്ചുകൊണ്ടിരുന്നു.

ഏകദേശം പത്തുമാസത്തോളം കാർത്തികേയൻ പാർവ്വതിയുമായുള്ള ബന്ധം തുടർന്നു. ഇക്കാലത്താണ് അയാൾക്ക് സിന്റിക്കേറ്റ് ബാങ്കിന്റെ കണ്ണൂർ ശാഖയിൽ നിയമനം ലഭിക്കുന്നത്. ജോലികിട്ടിയ സന്തോഷവും പാർവ്വതിയെ വേർപിരിയുന്ന വിഷമവും അയാളെ ഒരുപോലെ വേട്ടയാടി.

കാർത്തികേയന് ജോലികിട്ടിയതിനെക്കുറിച്ചറിഞ്ഞ പാർവ്വതി അയാളെ സ്വകാര്യമായി വിളിച്ചുപറഞ്ഞു:

"എന്നെ ഓർത്ത് മാഷ് വിഷമിക്കുകയൊന്നും വേണ്ട. മാഷ് എന്നെ സഹായിച്ചു. ഞാനും മാഷിനെ സഹായിച്ചു. അത്രതന്നെ."

അവളുടെ വാക്കുകളെ അത്ഭുതത്തോടെയാണ് കാർത്തികേയൻ കേട്ടത്.

താൻ ബന്ധപ്പെട്ട പുരുഷൻമാരുമായി യാതൊരു ഹൃദയബന്ധവും പാർവ്വതിയ്ക്ക് ഉണ്ടായിരുന്നില്ല. മാധവൻ അടിച്ചമർത്തലുകളുടെ തടപൊട്ടിച്ചപ്പോൾ അവൾ മാംസത്തിന്റെ ആവശ്യങ്ങളിൽ മുഴുകി.

കാർത്തികേയൻ പോയതോടെ പാർവ്വതി പുതിയൊരു ഇരയെ കണ്ടെത്താനുള്ള ശ്രമങ്ങൾ ആരംഭിച്ചു. ഇത്തവണ അവളുടെ പിടിയിൽ ഒതുങ്ങുന്നത് കൃഷിപ്പണിക്കാരനായ കൃഷ്ണൻകുട്ടിയാണ്. കരിമ്പനയുടെ നിറവും ബലവുമുള്ള അയാളോട് അവൾക്ക് പ്രത്യേക താല്പര്യംതോന്നി. മറ്റാണുങ്ങളെല്ലാം അവളെ പൂർണ്ണമായും തൃപ്തിപ്പെടുത്തിയിരുന്നില്ല. കൃഷ്ണൻകുട്ടിയുടെ ഒടുങ്ങാത്ത ആവേശത്തിനു മുമ്പിൽ പാർവ്വതിയുടെ മനസ്സും ശരീരവും ഒരുപോലെ സംതൃപ്തമായി.

വീട്ടുകാര്യങ്ങൾക്കും ലൈംഗികതയ്ക്കും മുൻതൂക്കം നൽകിയ പാർവ്വതിയുടെ പഠനനിലവാരത്തെ നമുക്ക് ഊഹിച്ചെടുക്കാൻ കഴിയും. പ്രീഡിഗ്രി തോറ്റ അവൾ പാഠപുസ്തകങ്ങളെ പൂർണ്ണമായും ഉപേക്ഷിച്ചു. താനിനി പഠിക്കുന്നില്ലെന്ന് അവൾ പ്രഖ്യാപിക്കുകയും ചെയ്തു.

ഇനി നമുക്ക് രതിയുടെ ജീവിതത്തിലേക്ക് പ്രവേശിക്കാം.

രതി ഏതു ക്ലാസ്സിലും ഉയർന്ന മാർക്കുകളോടെയാണ് ജയിച്ചുകൊണ്ടിരുന്നത്. കോളേജിൽ പഠിക്കുമ്പോഴും തന്റെ മികവ് നിലനിർത്താൻ അവൾ എപ്പോഴും ശ്രമിച്ചു. ഗോപീകൃഷ്ണൻ രതിയെക്കുറിച്ച് അഭിമാനത്തോടെയാണ് എല്ലാവരോടും പറയുക. പഠിച്ച് ഉദ്യോഗസ്ഥയാകണമെന്ന വാശിയോടെ കരുതലോടെയാണ് അവൾ ഓരോ ചുവടും വെച്ചത്.

കോളേജിൽ പഠിക്കുമ്പോഴാണ് രതിയുടെ ജീവിതത്തിലേക്ക് കവിതകളും നോവലുകളും കടന്നുവരുന്നത്. ചിട്ടയോടെ പഠിത്തം തുടർന്ന അവൾക്ക് മറ്റ് വായനകൾ ശല്യമായില്ല. പുസ്തകങ്ങളാണ് ജീവിതത്തെ സംബന്ധിച്ച തിരിച്ചറിവിലേയ്ക്ക് രതിയെ എത്തിക്കുന്നത്. സ്ത്രീയുടെ അസ്വാതന്ത്ര്യത്തെക്കുറിച്ച് ബോധ്യം വന്നെങ്കിലും പാരമ്പര്യത്തിന്റെ അതിരുകളെ ലംഘിക്കാൻ അവൾക്കു കഴിഞ്ഞില്ല.

ഇക്കാലത്താണ് രതിയുടെ ജീവിതത്തിലേക്ക് ഒരു പുരുഷൻ കടന്നുവരുന്നത്. ഇംഗ്ലീഷ് അദ്ധ്യാപകനായ നിരഞ്ജന്റെ പ്രണയംനിറഞ്ഞ മനസ്സിനെ അവൾ തിരിച്ചറിഞ്ഞു. എങ്കിലും അവൾ അയാളിൽനിന്ന് തന്ത്ര

പൂർവ്വം ഒഴിഞ്ഞുമാറി. നിരഞ്ജനോട് അവൾക്ക് വെറുപ്പൊന്നും ഉണ്ടായിരുന്നില്ല. പഠനവും പ്രണയവും ഒത്തൊരുമിച്ച് പോകില്ലെന്ന് അവൾ കരുതി.

നിരഞ്ജൻ മനസ്സുതുറന്നു സംസാരിച്ചപ്പോൾ രതി നിശ്ശബ്ദയായി നിന്നു.

"രതി എന്നെ തെറ്റിദ്ധരിക്കരുത്. രതിയെ വിവാഹം കഴിക്കാൻ എനിക്കിഷ്ടമാണ്. ഞാൻ അച്ഛനോട് സംസാരിക്കട്ടെ."

അപ്പോൾ അവൾ പതുക്കെപ്പറഞ്ഞു:

"ഞാനിതുവരെ വിവാഹത്തെക്കുറിച്ചൊന്നും ചിന്തിച്ചിട്ടില്ല. എനിക്ക് ഇനിയും പഠിക്കണം. മാഷ് അച്ഛനെ കണ്ട് ഇക്കാര്യം സംസാരിക്കരുത്."

നെഞ്ചിടിപ്പിൽനിന്ന് വിടുതൽ നേടിയ രതി തുടർന്നു:

"അദ്ധ്യാപകനെ ഭർത്താവായി കാണാൻ എനിക്കു കഴിയില്ല. മാഷെന്നോട് ക്ഷമിക്കണം."

രതിയുടെ തുറന്നുപറച്ചിൽ നിരഞ്ജന് ഇഷ്ടമായി. അതോടെ അയാൾ അവളെ അനേകം വിദ്യാർത്ഥിനികളിൽ ഒരാളായി കണ്ടുതുടങ്ങി.

മികച്ച മാർക്കോടെയാണ് രതി പ്രീഡിഗ്രി ജയിക്കുന്നത്. എങ്കിലും അവൾ കോളേജിൽ തുടർന്നുപഠിക്കാൻ ആഗ്രഹിച്ചില്ല. എത്രയും വേഗം ജോലിനേടി സ്വന്തം കാലിൽ നിൽക്കണമെന്ന ആഗ്രഹമാണ് അവൾക്കുണ്ടായിരുന്നത്. അതുകൊണ്ട് രതി നേഴ്സിംഗിന് അപേക്ഷ അയച്ചു. പാലക്കാട് നേഴ്സിംഗ് സ്ക്കൂളിൽ അവൾക്ക് പ്രവേശനവും ലഭിച്ചു.

രതിയെ ഡോക്ടറോ എഞ്ചിനീയറോ ആക്കാനാണ് ഗോപീകൃഷ്ണൻ ആഗ്രഹിച്ചത്. മകൾ സ്വന്തം വഴി തിരഞ്ഞെടുത്തപ്പോൾ അയാൾ എതിർപ്പുകളൊന്നും പ്രകടിപ്പിച്ചില്ല.

രതിയുടെ നേഴ്സിംഗ് പഠനകാലം എടുത്തുപറയത്തക്ക സംഭവങ്ങളൊന്നുമില്ലാതെ കടന്നുപോയി. പരീക്ഷ ജയിച്ച അവൾ ഒറ്റപ്പാലത്തെ സ്വകാര്യ ആശുപത്രിയിൽ നേഴ്സായി ചേർന്നു. കുറഞ്ഞ ശമ്പളമാണ് ലഭിച്ചതെങ്കിലും സ്വന്തം അദ്ധ്വാനത്തിന്റെ ഫലത്തെ കണ്ട് അവൾ സന്തോഷിച്ചു. അവൾ മുഴുവൻ തുകയും അച്ഛനെ ഏൽപ്പിച്ചു.

പണം എണ്ണിനോക്കിയ ഗോപീകൃഷ്ണൻ പറഞ്ഞു:

"മോളിത് ബാങ്കിലിട്ടോ. അത്യാവശ്യത്തിന് വേണ്ടിവരും. ചെലവിനു വേണ്ടത് അച്ഛനോട് ചോദിച്ചാൽ മതി."

തുടർന്ന് എല്ലാ മാസവും രതി ശമ്പളത്തെ ബാങ്കിൽ നിക്ഷേപിച്ചു തുടങ്ങി. രതി ഉദ്യോഗസ്ഥയായെങ്കിലും അവൾ വീട്ടുപണിചെയ്യുന്നതിൽ പാർവ്വതി യാതൊരു ഇളവും അനുവദിച്ചില്ല. ഏഴിന് വീട്ടിൽനിന്നിറങ്ങുന്ന അവൾ സന്ധ്യയ്ക്കാണ് തിരിച്ചെത്തുക. പാർവ്വതി ബാക്കിവെച്ച പണികളെ

മുഴുമിക്കുമ്പോഴേയ്ക്കും അവളുടെ കണ്ണുകളിൽ ഉറക്കം കനത്തിരിക്കും. പാർവ്വതി ഒഴിവാക്കുന്ന വീട്ടുപണികളെ ചെയ്യാൻ മനോന്മയി അവളെ നിർബ്ബന്ധിക്കാറുണ്ട്. പക്ഷെ അവൾ എപ്പോഴും രതിയ്ക്കുവേണ്ടി പണികൾ ബാക്കി വെച്ചുകൊണ്ടിരുന്നു.

ഇക്കാലത്താണ് കോൺട്രാക്ടറായ ജയദേവൻ ടൈഫോയിഡ് ബാധിച്ച് ആശുപത്രിയിൽ എത്തുന്നത്. രോഗികളോട് കാരുണ്യത്തോടെ പെരുമാറുന്ന രതിയോട് അയാൾക്ക് പ്രത്യേക താല്പര്യം തോന്നി. ആരോഗ്യം വീണ്ടെടുത്ത് ജോലിയ്ക്ക് പോയിത്തുടങ്ങിയ അയാൾ ഗോപീകൃഷ്ണനെ സമീപിച്ച് തന്റെ മനോഭാവത്തെ അറിയിച്ചു. പാർവ്വതിയെ വീട്ടിൽ നിർത്തി രതിയുടെ വിവാഹം നടത്താൻ അയാൾ തയ്യാറായില്ല. എന്നാൽ രതിയ്ക്കുവേണ്ടി കാത്തിരിക്കാൻ ജയദേവൻ തയ്യാറായി.

പാർവ്വതിയ്ക്കും പല വിവാഹാലോചനകളും വരാറുണ്ട്. സൗന്ദര്യത്തിന് മുൻതൂക്കം നൽകുന്നവർ പെണ്ണുകണ്ടതിനുശേഷം രതിയോടാണ് താല്പര്യം പ്രകടിപ്പിക്കുക. അതുകൊണ്ട് ആരെങ്കിലും പാർവ്വതിക്ക് വിവാഹാലോചനയുമായി വരുമ്പോൾ രതി അവരുടെ കണ്ണിൽപ്പെടാതിരിക്കാൻ പ്രത്യേകം ശ്രദ്ധിച്ചു. എങ്കിലും തന്റെ വഴിമുടക്കുന്നത് രതിയാണെന്ന തോന്നൽ പാർവ്വതിയുടെ മനസ്സിലുണ്ടായിരുന്നു.

പാർവ്വതിയുടെ പകയാണ് രതിയും ജയദേവനുമായുള്ള ബന്ധത്തെ തകർക്കുന്നത്.

ജയദേവൻ രതിയ്ക്കുവേണ്ടി കാത്തിരിക്കുകയായിരുന്നുവല്ലോ. അവൾക്ക് മറ്റൊരാളുമായി ബന്ധമുണ്ടെന്ന് വിവരിക്കുന്ന കത്തുകിട്ടിയപ്പോൾ അയാൾ തന്റെ ഉറച്ച തീരുമാനത്തിൽനിന്ന് പിന്മാറി. കത്തിനെ വിശ്വസിച്ച അയാൾ സത്യമറിയാൻ യാതൊരു ശ്രമവും നടത്തുന്നില്ല. കത്തുമായ ആശുപത്രിയിൽ എത്തിയ ജയദേവൻ ദേഷ്യംകൊണ്ട് നിന്നു വിറച്ചു. കത്തുവായിച്ച രതി കയ്യക്ഷരത്തിൽനിന്ന് പാർവ്വതിയെ തിരിച്ചറിഞ്ഞു.

"നേഴ്സുമാരെക്കുറിച്ച് ഞാൻ പലതും കേട്ടിട്ടുണ്ട്. രതി അത്തരക്കാരിയാണെന്ന് ഞാൻ കരുതിയില്ല. ഏതായാലും വലിയൊരു ആപത്തിൽനിന്ന് ഞാൻ രക്ഷപ്പെട്ടു."

ജയദേവന്റെ മനസ്സിനെ വായിച്ചെടുത്ത രതി പറഞ്ഞു:

"ആരോ അയച്ച കത്തിനെ വിശ്വസിക്കുന്ന നിങ്ങളുടെ കൂടെ ജീവിക്കുക കഷ്ടമാണ്. നിങ്ങളിൽനിന്ന് രക്ഷപ്പെട്ടതിന് ഞാനാണ് ദൈവത്തോട് നന്ദിപറയേണ്ടത്."

ജയദേവന്റെ വിശദീകരണങ്ങൾക്ക് ചെവികൊടുക്കാതെ വാർഡിലേക്ക് ധൃതിയിൽ പോകുന്ന രതിയെയാണ് നമ്മൾ കാണുന്നത്.

കത്തെഴുതിയ പാർവ്വതിയോട് രതി പ്രകടമായി യാതൊരു വിദ്വേ

ഷവും പ്രകടിപ്പിക്കുന്നില്ല. അമ്മയോട് അവൾ കാര്യങ്ങളെല്ലാം വിസ്തരിച്ചു പറഞ്ഞു. പാർവ്വതിയെ ചോദ്യംചെയ്യാൻ പുറപ്പെട്ട മനോന്മയിയെ അവൾ വഴിതടഞ്ഞുനിർത്തി.

"ആരു ചോദിച്ചാലും അവൾ സത്യം പറയില്ല. എത്രയും വേഗം നമുക്ക് അവളുടെ വിവാഹം നടത്തണം. അതാണ് ആകെയുള്ള ഒരു പരിഹാരം."

സ്വകാര്യ ആശുപത്രിയിലെ രതിയുടെ ജോലി ഒരു സർക്കാർ ഉത്തരവിന്റെ വരവോടെ അവസാനിച്ചു. ഇപ്പോൾ അവൾ ഒറ്റപ്പാലത്തെ സർക്കാർ ആശുപത്രിയിലെ നേഴ്സാണ്. സ്വകാര്യ ആശുപത്രിയും സർക്കാർ ആശുപത്രിയും തമ്മിലുള്ള തരംതിരുവുകളെക്കണ്ട് രതി ആദ്യം അമ്പരന്നു. സമ്പന്നരും ഇടത്തരക്കാരുമാണ് സ്വകാര്യ ആശുപത്രിയിലെ രോഗികൾ. ദരിദ്രരാണ് സർക്കാർ ആശുപത്രിയിൽ ചികിത്സയ്ക്ക് എത്തുന്നത്. രോഗികളോട് അനുകമ്പയോടെ പെരുമാറുന്ന രതി മരുന്നുകൊണ്ടും സ്നേഹംകൊണ്ടും രോഗികളെ ശുശ്രൂഷിച്ചു.

ആശുപത്രി അന്തരീക്ഷത്തിൽനിന്നു മാറി ഇനി നമുക്ക് രതിയുടെ സ്വകാര്യ ജീവിതത്തിലേക്ക് പ്രവേശിക്കാം.

ഒറ്റപ്പാലത്തുവെച്ചാണ് രതി ആദ്യമായി ഒരു പ്രണയബന്ധത്തിൽ അകപ്പെടുന്നത്. ഡോക്ടർ ഡാനിയലിന്റെ കൂടെ ജോലി ചെയ്യുമ്പോൾ തന്റെ മനസ്സും ശരീരവും അകാരണമായി വിറയ്ക്കുന്നതിനെ അവൾ ശ്രദ്ധിച്ചിരുന്നു. അയാളുടെ നോട്ടങ്ങളേയും വാക്കുകളേയും അവൾ നിശ്ശബ്ദതകൊണ്ട് പ്രതിരോധിച്ചു. ഡോക്ടർ ഡാനിയൽ എടുത്തുപറയത്തക്ക സുന്ദരനൊന്നുമല്ല. ഇരുണ്ട നിറവും കഷണ്ടി കയറിയ തലയും ആരേയും ആകർഷിക്കില്ല. ഡോക്ടർ ഡാനിയലിന്റെ നന്മനിറഞ്ഞ മനസ്സിനെയാണ് രതി ഇഷ്ടപ്പെട്ടത്. വായനാശീലവും മാനുഷികതയുമുള്ള ഡോക്ടർ ഡാനിയൽ അവളുടെ മനസ്സിൽ മാതൃകാപുരുഷനായി.

ഒരിക്കൽ ഡോക്ടർ ഡാനിയൽ രതിയോട് യാതൊരു മുഖവുരയുമില്ലാതെ പറഞ്ഞു:

"എനിക്ക് രതിയെ വിവാഹം കഴിക്കണമെന്നുണ്ട്. ഇണയെ തിരഞ്ഞെടുക്കാൻ മതത്തിന്റേയും ജാതിയുടേയും അതിരുകളൊന്നും ആവശ്യമില്ല. സമാനവ്യക്തിത്വമുള്ളവരാണ് വിവാഹിതരാകേണ്ടത്. തനിക്കുവേണ്ട ഇണയെ ഓരോരുത്തരും സ്വയം കണ്ടെത്തണം. രതിയുടെ അഭിപ്രായമെന്താണ്?"

അവളുടെ നിശ്ശബ്ദത കണ്ട് ഡോക്ടർ ഡാനിയേൽ തുടർന്നു:

"എന്നോട് രതിയ്ക്കും ഇഷ്ടമുണ്ടെന്നാണ് ഞാൻ കരുതുന്നത്. നമ്മുടെ ജീവിതത്തെ നമ്മൾതന്നെ സൃഷ്ടിക്കണം. അതാണ് ശരി. രതി പിന്നീട് തീരുമാനം അറിയിച്ചാൽ മതി."

മൂന്നാംദിവസം ഒ.പി.യിൽനിന്ന് മുറിയിൽ എത്തിയ ഡോക്ടർ ഡാനിയലിനോട് രതി പറഞ്ഞു:

"എനിയ്ക്കും ഡോക്ടറെ ഇഷ്ടമാണ്."

അപ്പോൾ മാത്രമാണ് അയാൾ അവളുടെ കയ്യിൽ മുറുകെ പിടിക്കുന്നത്.

ഡോക്ടർ ഡാനിയലും രതിയും ഒരിക്കലും ആശുപത്രിയിൽവെച്ച് പ്രണയത്തിന്റെ വൈകാരികതയെ പ്രകടിപ്പിക്കുന്നില്ല. രോഗികളെ ശുശ്രൂഷിക്കുമ്പോൾ അവർ ഒരുപോലെ ആത്മനിർവൃതി അനുഭവിച്ചു.

ക്വാർട്ടേഴ്സിൽ തനിച്ചു താമസിച്ചിരുന്ന ഡോക്ടറെ കാണാൻ രതി ഒരിക്കലും തയ്യാറായില്ല. മനസ്സിലിരുപ്പുകളെ കൈമാറാൻ അവർ അപൂർവ്വമായി നിളയുടെ മണൽത്തിട്ടയിൽ എത്തി. ഡോക്ടറുടെ അടുത്ത് നിശ്ശബ്ദയായിരുന്ന രതി മൗനത്തിന്റെ വാചാലതയെ തിരിച്ചറിഞ്ഞു. സമൂഹത്തെ ധിക്കരിക്കുക കാലത്തെ മാറ്റിപ്പണിയലാണെന്ന ഡോക്ടർ ഡാനിയലിന്റെ തീരുമാനത്തെ അവളും അംഗീകരിച്ചു.

ഇനി നമുക്ക് വീണ്ടും പാർവ്വതിയിലേക്ക് മടങ്ങാം.

ആണിന്റെ ആവശ്യത്തെ അറിഞ്ഞ പാർവ്വതിയ്ക്ക് അധികകാലം അടങ്ങിയിരിക്കാനായില്ല. ഇത്തവണ അവൾ പോസ്റ്റ്മാനായ പരമനെയാണ് തുണക്കൂട്ടുന്നത്. ചെറുപ്പക്കാരനായ അയാൾ അവളുടെ ആവശ്യങ്ങളെ അറിഞ്ഞ് ക്ഷമയോടെ കാര്യങ്ങളെ നടത്തി. ഇപ്പോൾ പരമൻ മിക്ക ദിവസങ്ങളിലും രാത്രിയോടെ പാർവ്വതിയുടെ മുറിയിൽ എത്താറുണ്ട്.

തന്നെ സമീപിക്കുന്ന ആണുങ്ങളുമായി യാതൊരുവിധത്തിലുള്ള ഹൃദയബന്ധവും പാർവ്വതിയ്ക്ക് ഉണ്ടായിരുന്നില്ല. പരമന്റെ ശരീരത്തെ മാത്രമാണ് അവൾ ഇഷ്ടപ്പെട്ടത്. അതുകൊണ്ട് വിവാഹാലോചനകൾ വരുമ്പോൾ അവൾ യാതൊരു എതിർപ്പും പ്രകടിപ്പിക്കുന്നില്ല. അലങ്കരിച്ച് വരന്റേയും ബന്ധുക്കളുടേയും മുമ്പിൽ എത്തുന്ന അവൾ സന്തോഷത്തോടെയാണ് ചടങ്ങുകളിലെല്ലാം പങ്കെടുത്തത്. വീണ്ടും പല വിവാഹാലോചനകളും പാർവ്വതിയ്ക്ക് വന്നു. അവയെല്ലാം അവളുടെ സൗന്ദര്യത്തിലും ജാതകപ്പൊരുത്തങ്ങളിലും തട്ടിമുടങ്ങി. മകളുടെ കുറവുകളെ പണംകൊണ്ടും സ്വർണ്ണംകൊണ്ടും ഇല്ലാതാക്കാൻ ഗോപീകൃഷ്ണൻ പരമാവധി ശ്രമിച്ചു. എങ്കിലും അയാളുടെ ശ്രമങ്ങളൊന്നും ഫലിച്ചില്ല.

തന്റെ ഉയർച്ചയ്ക്കും ജീവിതത്തിനും തടസ്സംനിൽക്കുന്നത് രതിയാണെന്ന് പാർവ്വതി വിശ്വസിച്ചു. അവൾ എപ്പോഴും രതിയുടെ നീക്കങ്ങളെ സൂക്ഷ്മമായി നിരീക്ഷിച്ചുകൊണ്ടിരുന്നു. രതിയുടെ ബന്ധങ്ങളെക്കുറിച്ചറിയാൻ അവൾ പരമനെ ഏർപ്പാടാക്കി. പരമനാണ് രതിയുടെ ഡോക്ടർ ഡാനിയലുമായുള്ള പ്രണയത്തെക്കുറിച്ച് പാർവ്വതിയോട് പറയുന്നത്. കിട്ടിയ അവസരത്തെ ഉപയോഗിക്കാൻ അവൾ തയ്യാറായി.

ഒഴിവുദിവസം ആഘോഷിച്ച് വെറുതെ ഇരുന്ന രതിയുടെ മുറിയിലേക്ക് പാർവ്വതി കടന്നുചെന്നു. ഗോപീകൃഷ്ണനും മനോന്മയിയും കോലായിൽ ഇരുപ്പാണ്. അവർ കേൾക്കാൻവേണ്ടി പാർവ്വതി ഉച്ചത്തിൽ പറഞ്ഞു:

"കുടുംബത്തിന്റെ അഭിമാനം പെണ്ണുങ്ങളുടെ കയ്യിലാണ്. നീയും ആ ക്രിസ്ത്യാനി ഡോക്ടറുമായുള്ള ബന്ധത്തെക്കുറിച്ച് നാട്ടിൽ പാട്ടാണ്. കുടുംബത്തിന്റെ അഭിമാനം കെടുത്താനാണോ നിന്റെ തീരുമാനം?"

ഗോപീകൃഷ്ണനും മനോന്മയിയും വാതിൽക്കൽ വന്നുനിന്നപ്പോൾ പാർവ്വതി മുഖംതിരിച്ചു പറഞ്ഞു:

"നിങ്ങളുടെ പുന്നാര മകൾക്ക് ഒരു ക്രിസ്ത്യാനി ഡോക്ടറുമായാണ് ബന്ധം. ആരു തടുത്താലും രതിയെ വിവാഹം കഴിക്കുമെന്നാണ് ഡോക്ടർ പലരോടും പറഞ്ഞിട്ടുള്ളത്. അതു നടന്നാൽ നമ്മളെല്ലാം തൂങ്ങിച്ചാവേണ്ടി വരും."

മനോന്മയി നെഞ്ചത്തു തല്ലി നിലവിളിക്കാൻ ആഞ്ഞതാണ്. അവളുടെ കൈകളെ കൂട്ടിപ്പിടിച്ച ഗോപീകൃഷ്ണൻ ശബ്ദം താഴ്ത്തി പറഞ്ഞു:

"ഞാൻ തനിച്ച് രതിയോട് സംസാരിക്കട്ടെ. നിങ്ങൾ അപ്പുറത്തേയ്ക്ക് പോകൂ. കരഞ്ഞ് ബഹളമുണ്ടാക്കിയാൽ കുടുംബത്തിന്റെ അഭിമാനമാണ് നശിക്കുക."

മനോന്മയിയും പാർവ്വതിയും മുറിയിൽനിന്ന് പുറത്തുകടന്നതിനു ശേഷമാണ് ഗോപീകൃഷ്ണൻ രതിയെ വിചാരണ ചെയ്യുന്നത്.

"നീ അച്ഛനേയും അമ്മയേയും കുടുംബത്തേയും മറന്നൂവല്ലേ മോളേ?"

ഗോപീകൃഷ്ണൻ വാക്കുകൾ കിട്ടാതെ പതറുകയാണ്. തന്റെ തീരുമാനത്തിൽ ഉറച്ചുനിന്ന രതി ആത്മധൈര്യത്തോടെ പറഞ്ഞു:

"ഞാൻ ആരേയും മറന്നിട്ടൊന്നുമില്ല. സ്വന്തം ഇണയെ സ്വയം തിരഞ്ഞെടുക്കുന്നത് മഹാപാപമൊന്നുമല്ല. അതാണ് ശരി."

"മതത്തേയും സമ്പ്രദായങ്ങളേയും ധിക്കരിച്ചാൽ മന:ശ്ശാന്തിയോടെ ആർക്കും ജീവിക്കാൻ കഴിയില്ല. ഒരു ക്രിസ്ത്യാനിയെ മരുമകനായി കാണാൻ എനിക്കു കഴിയില്ല. നിന്റെ മോഹം ഇവിടെവെച്ച് അവസാനിപ്പിക്കുന്നതാണ് നല്ലത്."

സ്വന്തം ജീവിതത്തിന്റെ ഉടമ താനാണെന്നു വിശ്വസിച്ച രതി ഗോപീകൃഷ്ണന്റെ തീരുമാനത്തെ വകവെച്ചില്ല. പിറ്റേന്ന് ആശുപത്രിയിലേക്ക് പുറപ്പെട്ട അവളെ അച്ഛൻ തടയാൻ ശ്രമിച്ചു. അവൾ നിശ്ചയദാർഢ്യത്തോടെ മുഖത്തേയ്ക്കു നോക്കിയപ്പോൾ അയാൾ വാതിൽ കട്ടിളയിൽനിന്ന് കൈകൾ എടുത്തു.

രതി പിന്നീട് ഒരിക്കലും ഗോപീകൃഷ്ണന്റെ വീട്ടിലേക്ക് വരുന്നില്ല. ഡോക്ടർ ഡാനിയലും രതിയും അന്നുതന്നെ രജിസ്റ്റർ ഓഫീസിൽവെച്ച് വിവാഹിതരായി. ആശുപത്രി ക്വാർട്ടേഴ്സിലാണ് അവളുടെ ആദ്യരാത്രി. തന്റെ വിവാഹത്തെക്കുറിച്ച് ഡോക്ടർ ഡാനിയേൽ അമ്മയോട് ഫോണിൽ അറിയിച്ചിരുന്നു. അച്ഛനും അനുജനും കാര്യമറിയാൻ മുളന്തുരുത്തിയിൽനിന്ന് വന്നില്ല.

ഗോപീകൃഷ്ണന്റെ വീടുമായുള്ള രതിയുടെ ബന്ധം പൂർണ്ണമായും അവസാനിച്ചുവെന്നുതന്നെ പറയാം. ഒരുമാസത്തിനുശേഷം ഡോക്ടർ ഡാനിയലിന്റെ അമ്മയും അച്ഛനും അനുജനും അവരെ കാണാൻ എത്തി. മതമാറ്റം നടത്തി പ്രശ്നങ്ങൾ പരിഹരിക്കാമെന്ന് അമ്മയാണ് പറയുന്നത്. ഡോക്ടർ ഡാനിയേൽ അമ്മയുടെ തീരുമാനത്തെ അംഗീകരിച്ചില്ല. മതം മനുഷ്യന് അനാവശ്യമാണെന്ന വിശ്വാസത്തിൽ അയാൾ ഉറച്ചുനിന്നു.

വിവാഹത്തിനുശേഷം രതി ഒരുമാസം അവധിയെടുത്തിരുന്നു. വീണ്ടും ജോലിയ്ക്കുപോവാൻ തയ്യാറായ അവളോട് ഡോക്ടർ ഡാനിയൽ പറഞ്ഞു:

"എനിക്ക് രതി ഭാര്യയായി വീട്ടിൽ ഇരിക്കുന്നതാണ് ഇഷ്ടം. എന്റെ കീഴ്ജീവനക്കാരിയായി നീ ആശുപത്രിയിൽ ജോലിചെയ്യുന്നത് എനിക്കിഷ്ടമല്ല."

ഡോക്ടർ ഡാനിയലിന്റെ തീരുമാനത്തെ രതിയും അംഗീകരിക്കുകയായിരുന്നു. ജോലി രാജിവെച്ച അവൾ വീട്ടമ്മയായി ജീവിതം തുടരുകയാണ്.

ഇനി നമുക്ക് വീണ്ടും പാർവ്വതിയിലേക്ക് മടങ്ങാം.

രതിയുടെ ക്രിസ്ത്യാനിയുമായുള്ള വിവാഹം ഗോപീകൃഷ്ണനെ വല്ലാതെ തളർത്തി. രണ്ടാഴ്ച അയാൾ എവിടേയ്ക്കും ഇറങ്ങാതെ വീട്ടിൽത്തന്നെ ഇരുന്നു. ഗോപീകൃഷ്ണനെ സുഹൃത്തുക്കൾ ആശ്വസിപ്പിച്ചെങ്കിലും അതൊന്നും അയാൾക്ക് മനഃസ്സമാധാനം നൽകുന്നില്ല. രതിയുടെ നടപടിയെ അയാൾക്ക് ഒരിക്കലും അംഗീകരിക്കാനായില്ല.

രതി പോയതോടെ പാർവ്വതി കിട്ടിയ അവസരത്തെ ശരിയായി ഉപയോഗിച്ചു. രതിയെ ചുറ്റിപ്പറ്റിയ അനേകം അപവാദകഥകൾ അവൾ സമയം കിട്ടുമ്പോഴെല്ലാം മനോന്മയിയോടു പറഞ്ഞു. ഗോപീകൃഷ്ണൻ പതുക്കെപ്പതുക്കെ സാഹചര്യത്തെ ഉൾക്കൊണ്ടുതുടങ്ങി. രണ്ടാഴ്ച കഴിഞ്ഞ് അയാൾ വീണ്ടും ഈർച്ചമില്ലിലേയ്ക്കുള്ള യാത്ര ആരംഭിച്ചു.

ഇപ്പോൾ ഗോപീകൃഷ്ണന് പാർവ്വതി കനത്ത ബാദ്ധ്യതയായിരിക്കുന്നു. രതി ക്രിസ്ത്യാനിയെ വിവാഹം കഴിച്ചതോടെ കല്ല്യാണച്ചന്തയിൽ അവളുടെ നിലവാരം വീണ്ടും ഇടിഞ്ഞു. സ്ത്രീധനമായി ഏറെ പണവും കനത്ത

സ്വർണ്ണാഭരണങ്ങളും നൽകി പാർവ്വതിയ്ക്ക് വരനെ കണ്ടെത്താനുള്ള ശ്രമങ്ങൾ ഗോപീകൃഷ്ണൻ ആരംഭിച്ചു.

കോയമ്പത്തൂരിൽ സ്വന്തമായി ഫർണീച്ചർ കട നടത്തുന്ന ജയരാമനാണ് ഇപ്പോൾ പാർവ്വതിയെ വിവാഹം കഴിക്കാൻ തയ്യാറായിരിക്കുന്നത്.

അമ്പതു പവനും ഒരു ലക്ഷവുമാണ് അയാൾ ആവശ്യപ്പെട്ടത്. അപമാനഭാരത്തിൽനിന്ന് രക്ഷപ്പെടാൻ വഴിതിരഞ്ഞ ഗോപീകൃഷ്ണൻ ജയരാമന്റെ നിബന്ധനകൾക്കെല്ലാം വഴങ്ങി. രണ്ടു പെൺമക്കൾക്കുംവേണ്ടി അയാൾ പണവും ആഭരണവും മുൻകൂട്ടി കരുതിയിരുന്നതാണ്. അതുകൊണ്ട് കടബാദ്ധ്യതകൾ ഇല്ലാതെ ഗോപീകൃഷ്ണൻ പാർവ്വതിയുടെ വിവാഹം നടത്തി. തിരുവില്വാമലയിലേക്ക് നാട്ടുകാരേയും ബന്ധുക്കളേയും മുഴുവൻ അയാൾ ബസ്സുകളിലും കാറുകളിലുമായി എത്തിച്ചു.

വിവാഹം കഴിഞ്ഞ ഉടനെ പാർവ്വതി ജയരാമന്റെ കൂടെ അയാളുടെ നാടായ കൊട്ടേക്കാടിലേക്ക് പുറപ്പെട്ടു. ജയരാമന്റെ വീടു കണ്ടപ്പോൾത്തന്നെ അവൾക്ക് വല്ലാത്ത വിഷമം തോന്നി. ദാരിദ്ര്യത്തെ വിളിച്ചറിയിക്കുന്ന ചെറിയൊരു വീട്. പറയത്തക്ക സൗകര്യങ്ങളൊന്നുമില്ല. ഒരു സ്വകാര്യ മുറിപോലുമില്ല. നടുമുറിയും ചുറ്റിലും ചായ്പുകളുമാണ്.

ജയരാമന് രണ്ടനുജത്തിമാരും ഒരനുജനുമാണുള്ളത്. അവരെല്ലാം കൊട്ടേക്കാടിലെ ഹൈസ്ക്കൂളിൽ പഠിക്കുകയാണ്. രണ്ടര ഏക്കർ നെൽകൃഷിയാണ് ആകെയുള്ള വരുമാനമാർഗ്ഗം. ഞാറു നടുന്നതുമുതൽ കൊയ്ത്തും മെതിയുംവരെ അയാളുടെ അച്ഛനും അമ്മയുമാണ് ചെയ്യുന്നത്.

ജയരാമന്റെ ചുറ്റുപാടുകളെ വിശദമായി അന്വേഷിച്ച് അറിഞ്ഞതിനു ശേഷമാണ് ഗോപീകൃഷ്ണൻ മകളെ അയാൾക്ക് വിവാഹം ചെയ്തുകൊടുക്കുന്നത്. ജയരാമന്റെ കോയമ്പത്തൂരിലെ സാമ്പത്തികസ്ഥിതിയെ അയാൾ പ്രത്യേകം കണക്കിലെടുത്തു.

മൂന്നുദിവസം മനഃപ്രയാസത്തോടെയാണ് പാർവ്വതി കൊട്ടേക്കാടിൽ കഴിച്ചുകൂട്ടിയത്. നാലാംദിവസം വീട്ടിൽ എത്തിയ അവൾ കൊട്ടേക്കാടിൽ സ്ഥിരമായി താമസിക്കില്ലെന്ന് ഉറപ്പിച്ചുപറഞ്ഞു. മകളുടെ വിഷമത്തെ കണ്ട ഗോപീകൃഷ്ണൻ അവളെ ആശ്വസിപ്പിച്ചു. ജയരാമന്റെ കൂടെ അവൾ കോയമ്പത്തൂരിലാണ് താമസിക്കുകയെന്നും അധികം വൈകാതെ സ്വന്തമായൊരു വീട് അവിടെ വാങ്ങിച്ചുതരാമെന്നും അയാൾ പറഞ്ഞു. അതുകേട്ടപ്പോഴാണ് പാർവ്വതിയുടെ മുഖം വീണ്ടും പ്രസന്നമായത്.

കരുതലോടെയാണ് പാർവ്വതി ഓരോ ചുവടും വെയ്ച്ചത്. കുടുംബത്തെ അപമാനിച്ച് പടിയിറങ്ങിപ്പോയ രതിയെ വീട്ടിൽ കയറ്റാതിരിക്കാൻ അവൾ പരമാവധി ശ്രമിച്ചു. രതിയെക്കുറിച്ച് അവൾ നിരന്തരം അപവാദങ്ങൾ പറഞ്ഞുകൊണ്ടിരുന്നു.

ഒരാഴ്ച പാർവ്വതിയും ജയരാമനും ലക്കിടിയിൽ താമസിച്ചു. പിന്നീട് അവർ കോയമ്പത്തൂരിലെ വാടകവീട്ടിലേക്ക് താമസം മാറ്റി. വീട്ടുസാധനങ്ങളെല്ലാം ഗോപീകൃഷ്ണനാണ് വാങ്ങിച്ചത്. നാട്ടുകാരുടെ മുമ്പിൽ പണമിറക്കി പേരുനേടാൻ അയാൾ പരമാവധി ശ്രമിച്ചു.

കോയമ്പത്തൂരിൽ താമസിച്ച പാർവ്വതി ഇടയ്ക്കിടെ നാട്ടിലേക്ക് വന്നുകൊണ്ടിരുന്നു. കരുതലോടെ നീങ്ങിയ അവൾ ഗോപീകൃഷ്ണനെക്കൊണ്ട് ഒസ്യത്ത് എഴുതിക്കുകയും ചെയ്തു. അയാളുടേയും മനോന്മയിയുടേയും കാലശേഷം സ്വത്തെല്ലാം പാർവ്വതിക്കായിരുന്നു.

ഇനി നമുക്ക് പാർവ്വതിയുടെ അടുത്ത നീക്കത്തെ പരിശോധിക്കാം.

ജന്മാന്തരശത്രുവായ രതി സംതൃപ്തിയോടെ ജീവിക്കുന്നതിനെ കാണാൻ പാർവ്വതി ഒരിക്കലും ഇഷ്ടപ്പെട്ടില്ല. അവൾ രതിയുടെ വിശേഷങ്ങളെ നിരന്തരം അന്വേഷിച്ചുകൊണ്ടിരുന്നു. രതിയുടെ ശാന്തമായ കുടുംബാന്തരീക്ഷത്തെ കലുഷമാക്കാൻ പാർവ്വതി എപ്പോഴും ശ്രമിച്ചു. അവൾ ഡാനിയലിന് ഇടയ്ക്കിടെ രതിയുടെ പൂർവ്വകാലത്തെക്കുറിച്ച് അപവാദകത്തുകൾ അയച്ചുതുടങ്ങി.

ഇനി നമുക്ക് വീണ്ടും രതിയിലേക്കു മടങ്ങാം.

പാർവ്വതിയുടെ കത്തുകൾ ഡോക്ടർ ഡാനിയലിന്റെ മനസ്സിന്റെ സമനില തെറ്റിച്ചു. സംശയക്കാരനായിത്തീർന്ന അയാൾ ക്രമേണ രതിയിൽനിന്ന് മാനസികമായി അകന്നു. അയാൾ എപ്പോഴും രതിയുടെ ജാരനെ അന്വേഷിച്ചുകൊണ്ടിരുന്നു. അതോടെ രോഗികളോടുപോലും അയാൾ പരുഷമായി പെരുമാറുകയാണ്.

ഇപ്പോൾ ഡോക്ടർ ഡാനിയൽ ആണുങ്ങളുടെ പേരുപറഞ്ഞ് പലപ്പോഴും രതിയെ ക്രൂരമായി അടിക്കുന്നു. കേട്ടുകേൾവികളിൽപോലുമില്ലാത്ത പുരുഷൻമാരെക്കുറിച്ച് അവൾക്ക് യാതൊന്നും പറയാൻ കഴിഞ്ഞില്ല. ഗതിമുട്ടിയ രതി ഡോക്ടർ ഡാനിയലിന്റെ കയ്യേറ്റശ്രമങ്ങളെ തടഞ്ഞുകൊണ്ട് ഒരിക്കൽ പറഞ്ഞു:

"സംശയക്കാരന്റെ കൂടെ ജീവിക്കാൻ ഒരു സ്ത്രീയ്ക്കും കഴിയില്ല. ഞാൻ ആദ്യമായി ബന്ധപ്പെട്ട പുരുഷൻ ഡോക്ടറാണ്. അതിനു തെളിവ് എന്റെ കന്യാചർമ്മം ഭേദിച്ചപ്പോഴുണ്ടായ രക്തംതന്നെയാണ്. ഡോക്ടർക്ക് എന്നെ ഇഷ്ടമില്ലെങ്കിൽ ഞാൻ നമ്മുടെ ബന്ധം വേർപ്പെടുത്താൻ തയ്യാറാണ്."

രതി അങ്ങനെ പറഞ്ഞെങ്കിലും തുടർനടപടികളുമായി മുന്നോട്ടുപോകാൻ അവൾക്ക് കഴിഞ്ഞില്ല. അതിനുകാരണം ഇപ്പോൾ രതി ആറുമാസം ഗർഭിണിയാണ്. വിവാഹബന്ധം വേർപ്പെടുത്തുമ്പോൾ ഒരു ജീവിതത്തിന്റെ മുഴുവൻ അരക്ഷിതാവസ്ഥയാണ് കുട്ടി അനുഭവിക്കേണ്ടിവരുക.

ഭാര്യയുടെ ജാരനെ അന്വേഷിച്ചുകൊണ്ടിരുന്ന ഡോക്ടർ ഡാനിയൽ മന:ശ്ശാന്തിക്കുവേണ്ട ദിവ്യമായ ഔഷധത്തെ കണ്ടെത്തുന്നു. വൈകുന്നേരത്തോടെ ആശുപത്രിയിൽനിന്നിറങ്ങുന്ന ഡോക്ടർ ഡാനിയൽ രാത്രി ഇരുട്ടുന്നതുവരെ ഒറ്റപ്പാലത്തെ ബാറിലായിരിക്കും. പിന്നീട് ഉറയ്ക്കാത്ത കാലുകളുമായാണ് അയാൾ അർദ്ധരാത്രിയോടെ വീട്ടിൽ എത്തുക.

ഒരു ഞായറാഴ്ച സമനിലയോടെ വീട്ടിൽ ഇരുന്ന ഡോക്ടർ ഡാനിയലിനോട് രതി പറഞ്ഞു:

"ഡോക്ടർ സ്നേഹവും നന്മയുമുള്ള മനുഷ്യനായിരുന്നു. ആരോ നിങ്ങളെ തെറ്റിദ്ധരിപ്പിച്ചു. ഡോക്ടറുടെ തെറ്റിദ്ധാരണകളെ മാറ്റിയെടുക്കാൻ എനിക്കു കഴിയില്ല. എന്റെ പേരിൽ ഡോക്ടർ ജീവിതം നശിപ്പിക്കരുത്. നമുക്കിനി ഒരുമിച്ച് ജീവിക്കാനാവില്ല. നമ്മൾ വഴിപിരിയുന്നതാണ് രണ്ടുകൂട്ടർക്കും നല്ലത്."

രതി തന്റെ തീരുമാനത്തെ നടപ്പിലാക്കുകതന്നെ ചെയ്തു. ഗോപീകൃഷ്ണന്റെ മുമ്പിൽ അപമാനഭാരത്തോടെ ചെന്നുനിൽക്കാൻ അവൾ തയ്യാറായില്ല. തുച്ഛമായ ശമ്പളത്തിനുവേണ്ടി വീണ്ടും സ്വകാര്യ ആശുപത്രിയെ അവൾ ആശ്രയിക്കുന്നില്ല. ജീവിക്കാൻവേണ്ടി ജീവിക്കുക നികൃഷ്ടമായ കർമ്മമാണെന്ന് രതി കരുതി.

പിറ്റേന്ന് ഉറക്കമുണർന്ന ഡോക്ടർ ഡാനിയൽ കണ്ടത് നടുമുറിയിൽ ഫാനിൽ തൂങ്ങിനിൽക്കുന്ന രതിയെയാണ്.

രതിയുടെ ആത്മഹത്യയ്ക്കു കാരണം പാർവ്വതിയാണെന്ന് നമുക്ക് പറയാം.

ജ്ഞാനാംബിക കഥ പറഞ്ഞുനിർത്തിയപ്പോൾ കേൾവിക്കാരെല്ലാം നിശ്ശബ്ദരായി. അവർക്ക് രതിയോട് അഗാധമായ സഹതാപമാണ് തോന്നിയത്.

നാലാംപ്രതിമയുടെ മുഖത്തേയ്ക്ക് നോക്കിയ ക്ഷത്രജൻ നിശ്ശബ്ദതയിൽനിന്ന് ഊർജ്ജം ഉൾക്കൊണ്ട് വീണ്ടും അടുത്ത കഥയിലേക്കു പ്രവേശിച്ചു.

സാഹിത്യവിമർശനം

# "മുട്ടൻ കള്ളങ്ങൾക്ക് ഞായോം കേക്കൂല്ല"

വി.വിജയകുമാർ

ഓട്ടോ റെനേ കാസ്റ്റിലോയുടെ 'അരാഷ്ട്രീയബുദ്ധിജീവികൾ' എന്ന കവിത ഞാൻ വായിക്കുന്നത് 1982ലാണ്. കെ.ജി.ശങ്കരപ്പിള്ളയുടെ വിവർത്തനം. സച്ചിദാനന്ദൻ എഡിറ്റുചെയ്ത 'കറുത്ത കവിത' എന്ന നീഗ്രോകവിതകളുടെ സമാഹാരത്തിൽ. വടകരയിലെ അയിനിക്കാട് ദർശന ഗ്രന്ഥവേദിയാണ് പുസ്തകം പ്രസിദ്ധീകരിച്ചിരുന്നത്. ജീവൻ എന്നു പാർട്ടി പേരിട്ടിരുന്ന സഖാവാണ് കറുത്ത കവിതയുടെ കുറേ പ്രതികളുമായി കുടയത്തൂർ പബ്ലിക് ലൈബ്രറിയിൽ വന്നത്. (ഒരു ഉന്മൂലനക്കേസിൽ പ്രതിയായിരുന്ന അബ്ദുള്ളയാണ് ജീവൻ എന്ന പേരിൽ പ്രവർത്തിച്ചിരുന്നതെന്ന് ഏതാണ്ട് പത്തുവർഷങ്ങൾക്കുശേഷമാണ് ഞാൻ അറിയുന്നത്). ഞങ്ങൾ, ഇടതുപക്ഷരാഷ്ട്രീയത്തോട് ആഭിമുഖ്യമുള്ള വിദ്യാർത്ഥികളുടെ ഒരു സുഹൃത്വൃന്ദം ലൈബ്രറിയിലുണ്ടായിരുന്നു. ഞങ്ങൾക്കുവേണ്ടി മാത്രമായി കൊണ്ടുവന്നതായിരുന്നു ആ പുസ്തകം. 'കറുത്ത കവിത'യിൽ ചേർത്തിരുന്ന അവസാനത്തെ കവിത കാസ്റ്റിലോയുടേതായിരുന്നു. സെങ്കോറിന്റേയും സെസയറുടേയും സോയിങ്കയുടേയും നിക്കോളസ് ഗിയന്റേയും കവിതകൾ ഈ സമാഹാരത്തിൽ ഉണ്ടായിരുന്നെങ്കിലും പെട്ടെന്ന് എല്ലാവരാലും സ്വീകരിക്കപ്പെട്ടത് കാസ്റ്റിലോയുടെ ഈ കവിതയായിരുന്നു. എവിടെയെങ്കിലും അനീതി നടന്നാൽ അവിടെ ഒരു കലാപം നടക്കണമെന്ന സാംസ്ക്കാരിക വേദിയുടെ മുദ്രാവാക്യത്തിൽ ആകൃഷ്ടരായിരുന്നവർക്ക് ഈ കവിതയോട് താത്പര്യം തോന്നിയതിൽ അത്ഭുതമില്ലല്ലോ.

ഇപ്പോൾ, ഈ കവിതയുടെ പുതിയ ചില വിവർത്തനങ്ങൾ നമുക്ക് വായിക്കാൻ ലഭിക്കുന്നു. അമേരിക്കയിൽ പ്രവൃത്തിയെടുക്കുന്ന രാജേഷ്. ആർ.വർമ്മയുടെ ബ്ലോഗിലാണ് ആദ്യത്തെ വിവർത്തനം പ്രത്യക്ഷപ്പെട്ടത്. ഇത് കാസ്റ്റിലോയുടെ വരികളെ പിന്തുടരുന്ന വിവർത്തനമാണ്. കെ.ജി.ശങ്കരപ്പിള്ളയുടെ പരിഭാഷയേയും അത് പിന്തുടരുന്നുണ്ടെന്ന് പറയണം. ഇതിന്റെ തുടർച്ചയെന്നോണം വ്യത്യസ്ത ബ്ലോഗുകളിലും ഗൂഗിൾ ബസ്സുകളിലും ചില വിവർത്തനങ്ങൾ പ്രത്യക്ഷപ്പെട്ടു. ദേവാനന്ദ് പിള്ള, ഡാലി ഡേവിസ്, ആദിത്യൻ, പ്രമോദ് എന്നിവരുടെ പരിഭാഷകളാണ് ഈ ലേഖകന്റെ ശ്രദ്ധയിൽപ്പെട്ടിട്ടുള്ളത്. കവിതയുടെ പരിഭാഷകളോടൊപ്പം ബ്ലോഗുകളിൽ പ്രത്യക്ഷപ്പെട്ടിട്ടുള്ള കമന്റുകളും സവിശേഷശ്രദ്ധ അർഹിക്കുന്നവയാണ്. ചില വിവർത്തനങ്ങളുടെ പകർപ്പുകൾ ഫോർത്ത് എസ്റ്റേറ്റ് ക്രിട്ടിക്കിലും പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്.

കാസ്റ്റിലോയുടെ കവിതയെക്കുറിച്ച് ഏകദേശരൂപം ലഭിക്കാൻ അതിന്റെ ആംഗലഭാഷാ പരിഭാഷയുടേയും കെ.ജി.എസ്സിന്റെയും രാജേഷ്. ആർ.വർമ്മയുടേയും പരിഭാഷകളുടെയും ആദ്യഖണ്ഡം നൽകാം.

One day
the apolitical
intellectuals
of my country
will be interrogated
by the simplest
of our people.

They will be asked
what they did
when their nation died out
slowly,
like a sweet fire
small and alone

*(ആംഗല വിവർത്തനം, കാസ്റ്റിലോ ആർക്കൈവിൽനിന്നും)*

ഒരു ദിവസം
ഏറ്റവും ദരിദ്രരായ ജനങ്ങളാൽ
എന്റെ രാജ്യത്തിലെ അരാഷ്ട്രീയ ബുദ്ധിജീവികൾ
ചോദ്യം ചെയ്യപ്പെടും.
ഏകാന്തവും ചെറുതുമായ ഒരു ജ്വാലപോലെ
രാജ്യം ക്രമേണ മരിച്ചുകൊണ്ടിരുന്നപ്പോൾ
എന്തുചെയ്തു എന്നവർ ചോദ്യം ചെയ്യപ്പെടും.

*(കെ.ജി.എസ്)*

ഒരു നാൾ,
ഇന്നാട്ടിലെ അരാഷ്ട്രീയ ബുദ്ധിജീവികൾ
ഇവിടുത്തെ ഏറ്റവും സാധാരണക്കാരായ ജനങ്ങളാൽ
ചോദ്യം ചെയ്യപ്പെടും.
ഒറ്റപ്പെട്ട ഒരു ചെറുനാളംപോലെ
സ്വന്തം രാജ്യം കെട്ടടങ്ങിയപ്പോൾ
നിങ്ങൾ എന്തുചെയ്തു എന്ന്
അവർ ചോദിക്കും.

*(രാജേഷ് വർമ്മ)*

എന്നാൽ, ഈ വിവർത്തനങ്ങളിൽനിന്നും വ്യത്യസ്തമായി മലയാളഭാഷയുടെ പ്രാദേശികഭേദങ്ങളിലാണ് പുതിയ വിവർത്തനങ്ങൾ ഊന്നിനിൽക്കുന്നത്. വ്യത്യസ്ത സ്വത്വങ്ങളെ ഈ ഭാഷാഭേദങ്ങൾ പ്രതിനിധീകരിക്കുന്നുവെന്നു വ്യാഖ്യാനിക്കുന്നവരുണ്ടാകാം. അരാഷ്ട്രീയബുദ്ധിജീവികളെ ചോദ്യംചെയ്യുന്നവരുടെ സ്വത്വത്തെ ഉൾക്കൊള്ളുന്നതിനുള്ള മാർഗ്ഗമായും ഇത് അവതരിക്കപ്പെട്ടേക്കാം. തിരുവനന്തപുരം, തൃശൂർ, മലബാർ ഭാഷാഭേദങ്ങളിലാണ് യഥാക്രമം ദേവാനന്ദും ഡാലി ഡേവിസും പ്രമോദും വിവർത്തനങ്ങൾ നിർവ്വഹിച്ചിരിക്കുന്നത്. അവരുടെ വിവർത്തനങ്ങളിൽ നിന്നുള്ള ചില ഭാഗങ്ങൾ.

നാട് മുടിയുമ്പ
ഈ എരണംകെട്ടതുങ്ങൾ
എന്തരിൽ ചാളുവ ഒലിപ്പിച്ചതെന്ന് കേക്കും.
യെവമ്മാരടെ ബാലരാമൊരം മുണ്ടും
ഉണ്ടേച്ചൊള്ള തൂക്കവും ഗവനിക്കൂല്ല.
യെവന്മാരുടെ ഷണ്ണം പിടിച്ച കഴപ്പും
ചിക്കിലീടെ പടിപ്പും കാര്യാക്കൂല്ല.
യെവമ്മാരടെ അസ്തിത്ത ദുഖോം
കോണോത്തിലെ ചരിത്രപ്പടിപ്പും
യെവനും മൈൻഡ് ചെയ്യൂല്ല
യെവമ്മാരടെ മുട്ടൻ കള്ളങ്ങൾക്ക്
ഞായോം കേക്കൂല്ല.
ഇഞ്ഞോട്ട് വരും സാതാരണക്കാര്
പള്ളിക്കൂടത്തി പോവാതെ
വിസര്ത്ത് പണിത അണ്ണമ്മാര്
എന്നിട്ട് കേക്കും നിന്നോടൊക്കെ
ഞാളിവിടെ കട്ടയടിച്ച് തള്ളിപ്പോയപ്പ
നീയെക്കെ എന്തരു ചെരക്കുവാരുന്നെടേന്ന്.
നാക്കെറങ്ങിപ്പോവും അപ്പം പയലുകളേ,
തള്ളേണെ.
***(ദേവാനന്ദ് പിള്ള)***

പൂരത്തിന്റെ ചരിത്രാ, ഭൂമിശാസ്ത്രാ,
പെരന്നാൾക്ക് വാലായ്മ നോക്കീതാ,
ഒരു രോമോം ചോയ്ക്കാൻ നിക്കില്യ
എമണ്ടൻ നോണൊണ്ട്
ഇവറ്റോളിണ്ടാക്കണെ
ന്യായീകരണോം കേക്കാൻ നിക്കില്യ

ആ ദൂസം
അങ്ങാടിക്കാര് കേറി നെരങ്ങും
പഠിപ്പും പത്രാസുമില്ല്യാത്തോര്
ഇവറ്റോൾക്കായിറ്റ്
മുണ്ട് മുറുക്കി പണീട്ത്ത സാധാരണക്കാര്
എന്നട്ടൊരു ചേദ്യണ്ട്;
ഇമ്മളൊക്കെ കെടന്ന്
ചക്രശ്വാസം വലിക്ക്ണ നേര്ത്ത്
ഏത് കോണത്തീ പോയീ കെടക്കാർന്നൂറാ കന്നാല്യോളേന്ന്
കൊരലു വറ്റി, നാക്കെറ്ങ്ങി
മിണ്ടാട്ടം മുട്ടിപൂവും
ഒക്കേത്തിനും.
*(ഡാലി ഡേവിസ്)*

അന്ന്
കഞ്ഞികുടിക്കാനില്ലാത്തോന്മാറ് വെരും.
ഈ നായിന്റെ മോന്റെയെല്ലാം കതേലും പാട്ടിലൊന്നും
സലം കിട്ടീറ്റില്ലാത്തോന്മാറ്.
ഓന്റെയെല്ലാം അണ്ണാക്കില്
ചോറും കറീം കുത്തിക്കേറ്റിയോന്മാറ്
എറച്ചീം മുട്ടേം കൊടുത്തോമ്മാറ്
കോണം അലക്കിക്കൊടുത്തോമ്മാറ്
ഓന്റെ നായീനെ പോറ്റിയോമ്മാറ്
ഓന്റെ വണ്ട്യോടിച്ചോമ്മാറ്
ഓറ് വെരും
എന്നിറ്റ് മോത്തു നോക്കി ചോയിക്കും
പൊര കത്തുമ്പം
ഏട്യേനും നായിന്റെ മക്കളേ
നിങ്ങളെല്ലാംന്ന്
അന്ന് നിന്റ്യെല്ലാം
നായീ...
*(പ്രമോദ്)*

മലയാളകവിതയിലേക്കു കടന്നുവന്നിട്ടില്ലാത്ത വാക്കുകളെ ഇവർ ഉപയോഗിക്കുന്നുണ്ട്. "ശാസ്ത്രത്തിൽ എന്തുമാകാ" ("anything goes")മെന്ന് ശാസ്ത്രദാർശനികനായ പോൾ ഫെയറബന്റ് പറഞ്ഞതിനെ ഇവർ കവിതയ്ക്കും ബാധകമാക്കുന്നുവെന്നു പറയണം. കവിതയിൽ എന്തുമാകാം. മാനകഭാഷയെ കൈവിട്ട് പ്രാദേശികഭാഷാഭേദങ്ങളിൽ നിന്നുകൊണ്ട് എഴുതാൻ ശ്രമിക്കുന്നതിലെ പുരോഗമനപരവും ധനാത്മകവുമായ അംശങ്ങളെ

കാണുന്നത് നല്ലതുതന്നെ. ഇത് കവിതയിൽ സൃഷ്ടിക്കുന്ന മിമിക്രിയെ കാണാതിരിക്കുന്നതിനുള്ള മാർഗ്ഗമാകരുത്. മിമിക്രിയെ അനുകരണമെന്നുപോലും വിളിക്കാൻ കഴിയില്ല. പലപ്പോഴും ഒന്നിനേയും ആത്മാവിൽ വഹിക്കാതിരിക്കുകയും മനുഷ്യനെ വിഡ്ഢിയാക്കി ചിരിപ്പിക്കുകയും ചെയ്യുന്ന ഒരു പരിപാടിയായി മാറിത്തീരുന്നു അത്. വിവർത്തനം ചെയ്തപ്പോൾ കവിത ചോർന്നുപോയോ എന്ന ചോദ്യം ഇവിടെ ഉന്നയിക്കുന്നില്ല. എന്നാൽ, ഓട്ടോ റെനെ കാസ്റ്റിലോ രചിച്ച കവിതയുടെ ആത്മാവിനെ ഈ വിവർത്തനങ്ങൾ ഉൾക്കൊള്ളുന്നുണ്ടോ എന്നു ചോദിക്കേണ്ടിയിരിക്കുന്നു. സാമൂഹിക യാഥാർത്ഥ്യത്തെ കേവലം ഭാഷാലീലകളാക്കി മാറ്റി രസിക്കുന്ന പുതിയ ബുദ്ധിജീവിതത്തെ നാം ഇവിടെ കാണുന്നു. ഇത് ഉത്തരാധുനിക ബുദ്ധിജീവിതമാണ്. ഈ ബുദ്ധിജീവിതത്തിൽ കാസ്റ്റിലോയുടെ കവിത ചിരിക്കുള്ള ഒരു ഉപകരണമായി മാറുന്നു. മറ്റൊരു സിനിമാല പരിപാടിയാണ് ഇവർ അവതരിപ്പിക്കുന്നതെന്ന് നമുക്കു തോന്നിപ്പോകുന്നു. ഇത് ആ കവിതയുടെ ആത്മാവിനെത്തന്നെ വഞ്ചിക്കുകയും അപ്രസക്തമാക്കുകയും ചെയ്യുന്നു. "കലക്കി അളിയാ, കൈകൊട്" എന്ന് ഒരു വിവർത്തകൻ അടുത്തയാളെ പ്രശംസിക്കുമ്പോൾ, കവിതയുടെ ആത്മാവിനെ ചൂണ്ടിയല്ല പ്രശംസയെന്നു തോന്നിപ്പോകുന്നു. ദരിദ്രന്റെ ഭാഷയിലെ ഭേദങ്ങളെ മദ്ധ്യവർഗ്ഗത്തിന്റെ ചിരിക്കുള്ള വിഭവമാക്കി ചുരുക്കുന്ന കൃത്യമാണിത്. പാസ്റ്റിഷ് എന്നപോലെ മിമിക്രിയും ഉത്തരാധുനികരചനകളുടെ രൂപമായി മാറുന്നുവോ?

ഈ കവിതയുടെ വിവർത്തകർ മാനകഭാഷ ഉപയോഗിക്കുന്നതിൽ പ്രവീണരല്ലാത്തതുകൊണ്ടല്ല രചനകൾ ഇങ്ങനെയായിത്തീരുന്നത്. വിവർത്തകരുടെ സ്വത്വത്തിന്റെ പ്രകാശനമായിരുന്നു വിവർത്തനങ്ങളിലൂടെ പ്രത്യക്ഷപ്പെട്ടതെന്നു കരുതുകയും വയ്യ. നമ്മുടെ അറിയപ്പെടുന്ന ഒരു യുവകവികൂടി ഈ വിവർത്തനങ്ങളിൽ പങ്കാളിയാകുന്നുണ്ടല്ലോ. ഇത് നമ്മുടെ കവിതയിലെ ചില പുതിയ പ്രവണതകളെ കാണിച്ചുതരുന്നുണ്ടോ? ഇതൊരു പ്രവണതയായി മാറിയാൽ മലയാളത്തിലെ ചലച്ചിത്രങ്ങളെന്നപോലെ കവിതയും മിമിക്രിയിൽ മുങ്ങിപ്പോകുമോ? നമ്മുടെ ഭാവുകത്വത്തെ ഈ പ്രവണതകൾ എങ്ങനെയാണ് പരിവർത്തിപ്പിക്കുക?

ഇതോടൊപ്പം മറ്റൊരു കവിതയെ കുറിച്ചുകൂടി പറയണം. കെ.ജി. എസിന്റെ "ചെറിയ ചെറിയ വിധികർത്താക്കൾ വരും" എന്ന കവിതയെയാണ് ഞാൻ ഉദ്ദേശിക്കുന്നത്. ഈ കവിതയിൽ ഒരു പുതിയ ചോദ്യംചെയ്യലിനെ നാം അഭിമുഖീകരിക്കുന്നു. പ്രകൃതിയിലെ സൂക്ഷ്മജീവികൾ മനുഷ്യകുലത്തോട് ചില ചോദ്യങ്ങൾ ഉന്നയിക്കുന്നു. കാസ്റ്റിലോയുടെ കവിതയെ ഓർമ്മിപ്പിക്കുന്ന ശീർഷകത്തിന്നടിയിൽ എഴുതപ്പെട്ടിരിക്കുന്ന വാക്കുകൾ ഉയർന്ന പാരിസ്ഥിതികാവബോധത്തിന്റെ സൃഷ്ടിയാണ്. കെ.ജി.എസിന്റെ കവിത മുന്നോട്ടുള്ള കാൽവയ്പാണ്. കാസ്റ്റിലോയുടെ കവിതയുടെ പുതിയ വിവർത്തനങ്ങളോ?

നിരൂപണം

# നിഷേധത്തിന്റെ ഘടനാബോധം

ജെയ്സൺ

യൂറോപ്യൻ നവോത്ഥാനത്തോടെ ആരംഭിച്ച സാംസ്കാരികവും വൈജ്ഞാനികവും ആയ വിപ്ലവങ്ങൾ പരമ്പരാഗത വിശ്വാസങ്ങളേയും ധാരണകളേയും കീഴ്മേൽ മറിച്ചു. അത് നിലവിലിരുന്ന അധികാര സ്ഥാപനങ്ങളേയും മാമൂലുകളേയും വെല്ലുവിളിച്ചു. സത്യാന്വേഷണരീതികളെ തകിടം മറിച്ചുകൊണ്ട് അന്വേഷണങ്ങൾക്ക് പുതിയൊരു രീതിശാസ്ത്രം നിർമ്മിച്ചു. കേന്ദ്രസ്ഥാനത്ത് വിരാജിച്ച ദൈവത്തിന് ഇളക്കം തട്ടുകയും ക്രമേണ ബഹിഷ്കൃതനാവുകയും ചെയ്തു. മനുഷ്യനും അവന്റെ ജീവിതവും പ്രാധാന്യത്തോടെ ഉയർന്നുവന്നു. അവന്റെ സാംസ്കാരികവും സാമൂഹ്യവുമായ മണ്ഡലങ്ങൾ വികസിച്ചു. ബന്ധങ്ങൾ സങ്കീർണ്ണങ്ങളായി. ഈ സങ്കീർണ്ണമായ ജീവിതാവസ്ഥയെ പ്രതിഫലിപ്പിക്കുവാൻ നിലവിലുള്ള കാല്പനികമായ കാവ്യഭാഷ പോരെന്നു വന്നു. ദൈനംദിന ജീവിതത്തിൽനിന്നുറവെടുക്കുന്ന, വൈകാരികവും വൈചാരികവുമായ സാമൂഹ്യബന്ധങ്ങളിൽ നിന്നുടലെടുക്കുന്ന ഗദ്യഭാഷതന്നെ വേണമെന്നു വന്നു. മനുഷ്യനെയും അവന്റെ സമകാലികജീവിതത്തെയും പ്രമേയമാക്കുവാൻ ഗദ്യത്തിലുള്ള ഒരു സാഹിത്യരൂപം കാലഘട്ടത്തിന്റെ അനിവാര്യതയായി. ആ കാലഘട്ടം പെറ്റിട്ട സാഹിത്യസന്താനമാണ് നോവൽ.

സാമൂഹ്യാവസ്ഥയെ പ്രതിഫലിപ്പിക്കുന്നതിനും വിശകലനംചെയ്യുന്നതിനും മനോജ് തെരഞ്ഞെടുക്കുന്ന ആവിഷ്കാര മാധ്യമവും നോവലാണ്. അങ്ങനെയാകുന്നത് യാദൃച്ഛികമല്ലെന്നു സാരം. എങ്കിലും ആ നോവലുകൾ ചില സവിശേഷതകളാൽ വേറിട്ടുനിൽക്കുന്നു. വ്യവസ്ഥയെ പരിരക്ഷിക്കുകയോ പരിവർത്തിപ്പിക്കുകയോ ചെയ്യുന്ന ഘടകങ്ങളെ ഇന്ത്യൻ അവസ്ഥയുടെ വിശകലനത്തിലൂടെ കണ്ടെത്തുകയും അവയെ ചരിത്രപരമായി അപഗ്രഥിക്കുകയും ചെയ്യുന്നു എന്നത് ആ സവിശേഷതകളിലൊന്നാണ്. അതുകൊണ്ട് അവ ഓരോന്നും പൂർണ്ണമായിരിക്കുമ്പോൾത്തന്നെ മറ്റോരോന്നിന്റെയും തുടർച്ചയും കൂടിയാണെന്നു പറയാം.

ജ്ഞാനയോഗം എന്ന നോവൽ കാലത്തെയാണ് പ്രശ്നവൽക്കരിക്കുന്നത്. ഇതിലൂടെ ജഡകാലവും ജൈവകാലവും തമ്മിൽ വേർതിരിക്കപ്പെടുന്നു. വിധിനിശ്ചയങ്ങളെ മറികടക്കാൻ ശ്രമിക്കുന്നവരും അതിന് കീഴ്പ്പെടുന്നവരും ആയ കഥാപാത്രങ്ങൾ നോവലിലെ കേന്ദ്രത്തിനു ചുറ്റും വന്നു നിറയുകയും മറയുകയും ചെയ്യുന്നു. കേന്ദ്രം എന്നു പറയുന്നത് ആധുനികത ഉയർത്തിക്കൊണ്ടുവന്നു എന്ന് ആക്ഷേപിക്കപ്പെടുന്ന വ്യക്തിതന്നെ - അഥവാ ചിന്തിക്കുന്ന മനുഷ്യൻ. മനുഷ്യനെ കേന്ദ്രസ്ഥാനത്തു നിന്നല്ല, പടിക്കെട്ടിനകത്തുനിന്നുതന്നെ പുറത്തിറക്കി പിണ്ഡം വെയ്ക്കേണ്ട സമയം അതിക്രമിച്ചു എന്ന മുറവിളി ഉയർന്നു കേൾക്കുന്ന ഇക്കാലത്ത് മനുഷ്യനെ

ഉയർത്തിപ്പിടിക്കാൻ ഈ നോവലിസ്റ്റ് ധൈര്യപ്പെടുന്നതെന്തുകൊണ്ട്? ഉത്തരം തേടേണ്ടത് നോവലിലാണ്.

സാമൂഹ്യമായി ഒറ്റപ്പെട്ടുപോയെങ്കിലും വേദങ്ങളും വേദാംഗങ്ങളും ധർമ്മശാസ്ത്രവും ഛന്ദസ്സുമെല്ലാം പഠിപ്പിക്കുന്ന അഗ്നിഹോത്രി ഇല്ലത്തുനിന്നും അധ്യയനം പൂർത്തിയാക്കിയ ഒരു ശൂദ്ര ബാലനിൽനിന്നും മഹേശ്വരവംശം ആരംഭിക്കുന്നു. വിധിനിശ്ചയങ്ങളെ നിസ്സംഗമായി പ്രവചിക്കുകയും അവയ്ക്ക് അതേ നിസ്സംഗതയോടെ കീഴ്പ്പെടുകയും ജനനമരണങ്ങളുടെ ആവർത്തനങ്ങളിലൂടെ വംശാവലിയുടെ നീളം കൂട്ടുകയും ചെയ്യുന്ന മഹേശ്വരന്മാരുടെ ഇങ്ങേ അറ്റത്തെ കണ്ണികളിലൊന്നാണ് വിഷ്ണുവർദ്ധനൻ. ജ്യേഷ്ഠനായ മഹേശ്വരൻ ആവർത്തനങ്ങളുടെ വാർപ്പുമാതൃകയാകാൻ കൂട്ടാക്കാതെ ആത്മാന്വേഷണത്തിനായി പടിയിറങ്ങുമ്പോൾ മഹേശ്വരവംശത്തിന്റെ ക്രമനിയമങ്ങളെ തെറ്റിച്ച് വിഷ്ണുവർദ്ധനന് മഹേശ്വരവംശത്തിലെ സ്ഥാനിയാകേണ്ടിവരുന്നു. പ്രവചനം നടത്താത്ത, ജാതകം ഗണിയ്ക്കാത്ത അയാൾ വടശ്ശേരിത്തറവാടിലെ ജൗതിഷിയാകുന്നു. എന്നാൽ കാലത്തിനു കീഴ്പ്പെടുത്തുന്നതിനെക്കുറിച്ചല്ല കാലത്തിന്റെ നെറുകയിൽ തന്റെ കാല്പാടുകൾ മുദ്രിതമാക്കുന്നതിനെക്കുറിച്ചാണ് വിധിനിശ്ചയങ്ങളെയും പ്രവചനങ്ങളെയും സംശയിക്കുന്ന വിഷ്ണുവർദ്ധനൻ ചിന്തിക്കുന്നത്. അങ്ങനെ ഈ നോവലിലെ കേന്ദ്രമായി വിഷ്ണുവർദ്ധനൻ വർത്തിക്കുന്നു.

സ്വന്തം അസ്തിത്വത്തെ നിഷേധിച്ചുകൊണ്ട് മറ്റൊന്നിന്റെ അസ്തിത്വത്തെ അംഗീകരിക്കാനാകില്ല; തിരിച്ചും. സ്വന്തം അസ്തിത്വം ബോധ്യപ്പെടുന്നതോടെ അയാൾ കേന്ദ്രസ്ഥാനത്താകുന്നു. കാരണം അയാളും അയാൾക്കു ചുറ്റുമുള്ളതും എന്ന വേർതിരിവുണ്ടാകുന്നു. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, സ്വന്തം അസ്തിത്വമല്ല. അതിനെക്കുറിച്ചുള്ള ബോധം ആണ് അയാളെ കേന്ദ്രമാക്കി മാറ്റുന്നത്. അസ്തിത്വത്തെക്കുറിച്ച് ബോധമുള്ള ചിന്തിക്കുന്ന മനുഷ്യന് കേന്ദ്രസ്ഥാനത്താകാതെ വയ്യ എന്നു ചുരുക്കം. അങ്ങനെ അല്ലാതാകണമെങ്കിൽ, തന്റെ ബോധത്തെ മറ്റൊരു ബോധത്തിന്റെ - അഥവാ പ്രപഞ്ചബോധത്തിന്റെ - ഭാഗമായി കണക്കാക്കണം. അപ്പോൾ മനുഷ്യൻ കേന്ദ്രത്തിനു പുറത്താകുകയും പ്രപഞ്ചം കേന്ദ്രമാകുകയും ചെയ്യും. എന്നാൽ പ്രപഞ്ചത്തിനു പുറത്ത് മറ്റൊന്നുമില്ലാത്തതിനാൽ കേന്ദ്രം എന്നത് നിരർത്ഥകമാണ്. ഫലത്തിൽ കേന്ദ്രങ്ങൾ ഇല്ലാതാകുന്നു. ആത്മാന്വേഷണാർത്ഥം മഹേശ്വരവംശത്തിൽനിന്നും വേറിടുന്ന ബോധാനന്ദസ്വാമിയുടെ അന്വേഷണവഴി ഇതായിരുന്നു. നീണ്ട അന്വേഷണങ്ങൾക്കൊടുവിൽ ബോധാനന്ദന് മനുഷ്യനിലേയ്ക്ക് തന്നെ നടക്കേണ്ടിവന്നു. എനിയ്ക്കു വെളിയിൽ പ്രപഞ്ചത്തിന്റെ സാന്നിദ്ധ്യമുള്ളതുകൊണ്ട് എന്റെ അസ്തിത്വത്തെക്കുറിച്ച് ബോധ്യമുണ്ടാകുന്നു. എന്നിൽനിന്ന് വേറിട്ട് യാതൊന്നുമില്ലെങ്കിൽ എന്റെ അസ്തിത്വത്തെക്കുറിച്ച് എനിയ്ക്ക് ബോധമുണ്ടാകാൻ വഴിയൊന്നുമില്ല. പ്രപഞ്ചത്തിൽനിന്ന് വേറിട്ട് യാതൊന്നുമില്ലെങ്കിൽ പ്രപഞ്ചബോധം ഒരു മിഥ്യയാണ്. ഞാൻ ചിന്തിച്ചാലും ഇല്ലെങ്കിലും ഞാനുണ്ടാകും. എന്നാൽ

ഞാനുണ്ട് എന്ന ബോധമുണ്ടാകില്ലെന്നു മാത്രം. മെഡിക്കൽ വിദ്യാർത്ഥിയുമായുള്ള കണ്ടുമുട്ടലിലൂടെ ബോധാനന്ദസ്വാമിയുടെ അന്വേഷണദിശ മാറുന്നു.

മുമ്പ് സൂചിപ്പിച്ചതുപോലെ, വ്യക്ത്യനുഭവങ്ങൾക്കും വ്യക്തിത്വത്തിനും പ്രാധാന്യം കൈവന്ന ഒരു കാലഘട്ടത്തിന്റെ സാഹിത്യരൂപമായാണ് നോവൽ പിറവിയെടുക്കുന്നതെങ്കിലും ഇതിവൃത്തബന്ധനത്തിൽ അത് നാടകത്തെത്തന്നെയാണ് മാതൃകയാക്കിയത്. ഉദ്വേഗ-പ്രതീക്ഷാ-വിമോചന-നിർവ്വഹണഘട്ടങ്ങളിലൂടെ ആസ്വാദകനെ രസിപ്പിക്കാനുതകുന്ന സംഭവങ്ങളുടെ അനുസ്യൂതവിവരണമായി അത് പാരമ്പര്യ കലാസിദ്ധാന്തങ്ങളെ പിന്തുടർന്നു. നിസ്സഹായനായ മനുഷ്യന്റെ മുമ്പിലേയ്ക്ക് സംഭവങ്ങൾ കാലപൗർവാപര്യക്രമത്തിൽ വന്നുവീണു. എന്നാൽ മനോജിന്റെ മിക്ക നോവലുകളിലേയും പ്രധാന കഥാപാത്രങ്ങൾ അത്ര നിസ്സഹായരല്ല. ആൾക്കൂട്ടത്തിൽനിന്ന് വേറിട്ടുനിൽക്കുന്നവരോ അതിന് ശ്രമിക്കുന്നവരോ ആയ വ്യക്തികളാണ്. അവർ കാലത്തിന്റെ കയ്യിലെ വെറും കളിപ്പാവകളല്ല; കാലത്തിലൂടെ മുന്നോട്ടും പിന്നോട്ടും സഞ്ചരിച്ച് കാലത്തിന്റെ ക്രമത്തെ തെറ്റിച്ച് തങ്ങളുടേതായ ഒരു കാലക്രമം സൃഷ്ടിക്കുന്നവരാണവർ. അതാണ് ആ നോവലുകൾ സംഭവതുടർച്ചകളല്ലാതാകുന്നതിന്റെ കാരണം. ആഖ്യാനഘടന എന്നത് ഒരു രചനാതന്ത്രം മാത്രമായി കാണുന്ന 'പ്രതിഭാശാലി'കൾക്ക് ഇത് ബോധ്യംവരണമെന്നില്ല. എന്നാൽ അത് തന്ത്രമല്ല, സാഹിത്യകൃതി മുന്നോട്ടുവെയ്ക്കുന്ന ജീവിതവീക്ഷണം തന്നെയാണ്.

ജ്ഞാനയോഗത്തിന്റെ ഘടന വൃത്താകാരമാണ്. വിഷ്ണുവർദ്ധനൻ എന്ന കേന്ദ്രത്തിനു ചുറ്റുമാണ് മറ്റു കഥാപാത്രങ്ങളും സംഭവങ്ങളും ചലിക്കുന്നത്. നോവൽ പ്രശ്നവൽക്കരിക്കുന്ന കാലസങ്കല്പം തന്നെയാണതിനു കാരണം. ഒരു സാമൂഹ്യവ്യവസ്ഥയെ മാറ്റംകൂടാതെ ഉറപ്പിച്ചുനിർത്തുന്നതും മാറ്റം വരുത്തുന്നതുമായ നിരവധി ഘടകങ്ങളുണ്ട്. ഈ ഘടകങ്ങളിൽ ഏതെങ്കിലും ഒന്നിന്റെ പ്രതിഫലനമായി മറ്റുള്ളവയെ വിലയിരുത്തുന്നത് അവയുടെ സങ്കീർണ്ണബന്ധത്തെ അവഗണിച്ച് ലളിതവൽക്കരിക്കാൻ ശ്രമിക്കുന്നതിന്റെ ഫലമാണ്. ഈ ഓരോ ഘടകത്തെയും മറ്റുള്ളവയുമായുള്ള അതിന്റെ ബന്ധം കണക്കിലെടുത്തുകൊണ്ട് ചരിത്രപരമായി വിശകലനം ചെയ്യുകയാണ് മനോജിന്റെ നോവലുകൾ എന്ന് മുമ്പ് സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഇന്ത്യൻ സാമൂഹ്യവ്യവസ്ഥയെ തടകെട്ടി നിർത്തുന്നതിൽ ഹൈന്ദവദർശനത്തിലെ കാലസങ്കല്പത്തിന്റെ പങ്കാണ് ജ്ഞാനയോഗം അനാവരണം ചെയ്യുന്നത്.

സെമിറ്റിക് മതദർശനങ്ങളിൽ സ്ഥലത്തിനാണ് പ്രാധാന്യം. ദൈവരാജ്യം, വാഗ്ദത്തനാട്, സ്വർഗ്ഗരാജ്യം തുടങ്ങിയ സങ്കല്പങ്ങളുടെ അടിസ്ഥാനമിതാണ്. എന്നാൽ ഹൈന്ദവദർശനത്തിൽ ഈ പ്രാധാന്യം കാലത്തിനാണ്. മനുഷ്യരും ജീവജാലങ്ങളും മാത്രമല്ല ദേവതകളും മനുവും ബ്രഹ്മാവുമെല്ലാം കാലത്തിൽ ലയിക്കുന്നു. എങ്കിലും ചിലപ്പോഴെങ്കിലും ചരിത്രപരമായ കാരണങ്ങളാൽ ഇവ രണ്ടിന്റെയും സാന്നിദ്ധ്യവും കാണാവുന്നതാണ്.

വൈഷ്ണവ-ശൈവദ്വന്ദ്വങ്ങളെ പരിരക്ഷണത്തിന്റെയും പരിവർത്തനത്തിന്റെയും പ്രതീകങ്ങളായി എം.ഗോവിന്ദൻ നിരീക്ഷിക്കുന്നുണ്ട്. എന്നാൽ അനന്തശയനവും താണ്ഡവവും സ്ഥലകാല പ്രതീകങ്ങളായും വായിക്കാൻ കഴിയും. എന്തായിരുന്നാലും ഹൈന്ദവദർശനത്തിൽ കാലം അനാദിയും അനന്തവുമാണ്. അത് മനുഷ്യസങ്കല്പ സീമയ്ക്കതീതമാണ്. സങ്കല്പ സാധ്യമാകണമെങ്കിൽ അതിനെ മൂർത്തരൂപത്തിലാക്കേണ്ടിവരും. അപ്പോൾ അത് വൃത്താകാരമായിരിക്കും. മേല്പറഞ്ഞ രണ്ടു ഗുണങ്ങളും ഉൾക്കൊള്ളുമ്പോൾത്തന്നെ അത് ആവർത്തനത്തിന്റേതുകൂടിയായിരിക്കും. ആവർത്തനത്തിന്റെ ഈ ചാക്രികകാല സങ്കല്പമാണ് ജ്ഞാനയോഗത്തെ വർത്തുളാകാര ഘടനയിലേക്ക് കൊണ്ടുവരുന്നത്.

ചാക്രികകാല സങ്കല്പത്തിന്റെ സന്തതിയാണ് ജ്യോതിഷം. മഹേശ്വരവംശത്തിലൂടെ ജ്യോതിഷം നോവലിന്റെ ആകാശമായി നിറഞ്ഞുകിടക്കുന്നു. ഒരുവൻ നക്ഷത്രങ്ങളിലേയ്ക്കു നോക്കുമ്പോൾ ജ്യോതിശാസ്ത്ര ദൃഷ്ട്യാ അയാൾ ഭൂതകാലത്തെയാണ് ദർശിക്കുന്നതെങ്കിൽ ജൗതിഷികമായി കാണുന്നത് ഭാവികാലത്തെക്കൂടിയാണ്. അതിനു കാരണം ആവർത്തന സങ്കല്പമാണ്. കാലത്തിന്റെ പ്രത്യക്ഷാനുഭവവും ആവർത്തനമാണല്ലോ - രാപ്പകലുകളുടെ ആവർത്തനം.

ബോധാനന്ദസ്വാമിയുടെ ആത്മഹത്യയെത്തുടർന്നു വരുന്ന സംഭവങ്ങളിലൂടെ നോവലിന്റെ ആദ്യാധ്യായമായ ജഡകാലം ആരംഭിക്കുന്നു. ജഡകാലത്തിന്റെ അവസാനമായ ഒമ്പതാമധ്യായം യുയുത്സുവിന്റെ ആത്മഹത്യയെത്തുടർന്നുവരുന്ന സംഭവങ്ങളിലൂടെ ആരംഭിക്കുന്നു. പത്താമധ്യായത്തിൽ ജൈവകാലത്തിലേയ്ക്കു പ്രവേശിക്കുന്നു. ബോധാനന്ദസ്വാമിയിൽ തുടങ്ങി യുയുത്സുവിലെത്തി നിൽക്കുന്ന വിഷ്ണുവർദ്ധനന്റെ അന്വേഷണങ്ങളുടെ ഇടമാണ് ജഡകാലത്തിന്റെ ഒമ്പതധ്യായങ്ങൾ. ഇതാണ് വിഷ്ണുവർദ്ധനനെ ജൈവകാലത്തിലേയ്ക്കു പ്രവേശിക്കാൻ പ്രാപ്തനാക്കുന്നത്. അതോടെ ആഖ്യാനഘടന രേഖീയമാകുന്നു. തപസ്സിന്റെ വിശുദ്ധിയിലൂടെ സഞ്ചരിച്ച ബോധാനന്ദൻ തന്റെ നീണ്ട അന്വേഷണങ്ങൾക്കൊടുവിൽ മനുഷ്യനിലെത്തിച്ചേരുന്നു. വ്യക്തി യാഥാർത്ഥ്യമാകണമെങ്കിൽ ബീജങ്ങൾ തലമുറകളിലേയ്ക്ക് കൈമാറപ്പെടണമെന്ന ചിന്ത ബോധാനന്ദസ്വാമിയെ സൃഷ്ടിദർശനത്തിൽ എത്തിച്ചു. താൻ ഷണ്ഡനാണെന്ന വസ്തുത ഭാര്യയിൽനിന്നു മനസ്സിലാക്കുന്ന ബോധാനന്ദന് തന്റെ ദർശനം തനിയ്ക്കുതന്നെ അപ്രാപ്യമാകുന്നതുകണ്ട് ആത്മഹത്യയിൽ ജീവിതം അവസാനിപ്പിക്കേണ്ടിവരുന്നു. ബോധാനന്ദന്റെ സൃഷ്ടിദർശനം അയാൾ ഇടഞ്ഞുമാറാൻ ശ്രമിച്ച ആവർത്തനത്തിന്റെ തത്വശാസ്ത്രത്തിന്റേതുതന്നെയായിരുന്നു എന്ന് നവമി-നൈഷധമാരിലൂടെ നാം തിരിച്ചറിയുന്നു. റെയിലിനിരുവശവുമായി ചിതറിത്തെറിച്ച മാംസക്കഷ്ണങ്ങൾ യഥാർത്ഥത്തിൽ മഹേശ്വരന്റെ മരണം മാത്രമല്ല, ജീവിതവുമാണ് വരഞ്ഞുവെയ്ക്കുന്നത്. അനന്തമായി നീളുന്ന സത്യാസത്യങ്ങളുടെ സമാന്തരപാതയിൽക്കൂടി ഒരേസമയം അന്ധനും പ്രകാശമുള്ളവനും ആയി അന്വേഷിച്ചലഞ്ഞ ഒരുവന്റെ ജീവിതം.

മഹേശ്വരന്മാരുടെ പ്രവചനങ്ങളിലൂടെ പ്രതാപത്തിലേയ്ക്കുയർന്നു വരികയും പ്രവചനങ്ങളിലൂടെതന്നെ അധഃപതിക്കുകയും ചെയ്ത വടശ്ശേരിത്തറവാട് അധികാരകേന്ദ്രമാണ്. വടശ്ശേരിത്തറവാടിലെ വെസ്റ്റ് മിനിസ്റ്റർ ക്ലോക്കിന്റെ ചലനം കണാരനിലൂടെ മണിമുഴക്കങ്ങളായി മാറുമ്പോൾ അത് ഗ്രാമീണരെ ആവർത്തനകാലത്തിന്റെ ക്രമപരിധിയിൽ കൊണ്ടുവരുന്നതോടൊപ്പം ദേശീയവും വൈദേശികവുമായ അധീശത്വത്തിന്റെ നിരന്തരസാന്നിദ്ധ്യമായി അധികാരവ്യവസ്ഥയിലേയ്ക്ക് ചിട്ടപ്പെടുത്തുകയും ചെയ്യുന്നു. കോളണീകരണത്തിന്റെ ഫലമായി എത്തുന്ന മെഡിക്കൽ വിദ്യാർത്ഥി നോവലിൽ തന്റെ പരോക്ഷ സാന്നിദ്ധ്യമാണറിയിക്കുന്നതെങ്കിൽ വെസ്റ്റ് മിനിസ്റ്റർ ക്ലോക്ക് ആവർത്തനകാലത്തിന്റെയും അധികാരത്തിന്റെയും പ്രതിനിധാനമായി നോവലിൽ നിരന്തരം പ്രത്യക്ഷപ്പെടുന്നു.

വൈദേശികാധിപത്യത്തിന്റെ അധികാരചിഹ്നങ്ങളെ അതിന്റെതന്നെ ആയുധങ്ങൾക്കൊണ്ട് എതിർക്കുന്ന യുയുത്സുവിന് ജന്മം നൽകിയ ശ്രീപതിയുടെ ജീവൻ വടശ്ശേരിത്തറവാട് ആവശ്യപ്പെടുന്നത് ഇണചേരുന്ന അധികാരബന്ധങ്ങളുടെ പ്രത്യക്ഷരൂപമായി അത് മാറുന്നതുകൊണ്ടാണ്. യുയുത്സുവിന്റേതും ഒരു ആത്മഹത്യയാണ്. എന്നാൽ ആത്മഹത്യ ഒരു രക്തസാക്ഷിത്വത്തിന്റെ തലത്തിലേയ്ക്കുയരുന്നു. ബോധാനന്ദസ്വാമിയുടെ ആത്മഹത്യയിൽത്തുടങ്ങി ആഞ്ഞം പണിക്കരുടെ മരണംവരെ നീളുന്ന ആത്മഹത്യകളുടേയും മരണങ്ങളുടെയും (ജ്ഞാനയോഗത്തിലെ എല്ലാ മരണങ്ങളും ഒരർത്ഥത്തിൽ ആത്മഹത്യകൾ തന്നെയാണ്) നീണ്ട ചങ്ങലയിൽനിന്ന് യുയുത്സുവിന്റെ മരണം വേറിട്ടു നിൽക്കുന്നു. ഇതിന്റെ കാരണബിന്ദുവിൽവെച്ചാണ് നോവലിൽ ജഡകാലവും ജൈവകാലവും തമ്മിൽ വേർതിരിയുന്നത്.

മരണത്തിന്റെ സാന്നിദ്ധ്യമാണ് ജീവിതത്തിന്റെ ബോധ്യം. അതുകൊണ്ട് മരണം ജീവിതത്തിന്റെ വ്യാഖ്യാനവും കൂടിയാണ്. ജഡകാലത്തിൽ ജനനവും മരണവും ആവർത്തനങ്ങളാണ്. ബോധാനന്ദനും ജ്ഞാനതീർത്ഥനും, നവമിയും നൈഷധയും, സൈരന്ധ്രിയും തങ്കമണിയും ഈ ചാക്രിക കാലത്തിന്റെ ചുഴിക്കുറ്റിയിൽ ചുറ്റിത്തിരിയുന്നു. വിഷ്ണുവർദ്ധനനു ചുറ്റും പരക്കുന്ന ഈ ആവർത്തനങ്ങളിൽ നിന്നാണ് യുയുത്സുവിലേയ്ക്കുള്ള ദൂരം അയാൾ അളക്കുന്നത്. അത് രേഖീയ കാലത്തിലേയ്ക്കുള്ള നടപ്പാതയായി മാറുന്നു. അതിലെ കാല്പാടുകൾ ചരിത്രത്തിൽപ്പതിഞ്ഞവയാണ്.

ഉള്ളടക്ക-ഘടനാ വിഭജനസാധ്യതകളെ അസാധുവാക്കിക്കൊണ്ടാണ് ജ്ഞാനയോഗം മലയാള നോവൽ സാഹിത്യത്തിൽ തികച്ചും ഒറ്റപ്പെട്ടു നിൽക്കുന്നത്. ഒപ്പം അത് നിഷേധത്തിന്റെ ഘടനാബോധം മുന്നോട്ടു വെയ്ക്കുകയും ചെയ്യുന്നു.

# അയുക്തികതയുടെ ഇരട്ടസന്തതികൾ

എം.എൻ.റോയ്

പ്രകൃതിശാസ്ത്രങ്ങളുടെ ഉജ്ജ്വലമായ നേട്ടങ്ങൾ, പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിലെ വിപ്ലവാനന്തര കാല്പനിക പ്രസ്ഥാനം പ്രതിനിധാനംചെയ്ത അയുക്തിവാദത്തിന്റെ വിസ്ഫോടനത്തെ നിശ്ശബ്ദമാക്കിത്തീർത്തു. തൽഫലമായി, പതിനെട്ടാം നൂറ്റാണ്ടിലെ മതേതര യുക്തിവാദം - ദാർശനികചിന്ത എന്നപോലെ സാമൂഹികചിന്ത എന്ന നിലയിലും - യൂറോപ്പിന്റെ ധൈഷണിക ജീവിതത്തെ നയിക്കുന്ന തത്ത്വമായി പുനഃസ്ഥാപിക്കപ്പെട്ടു. ഒരു ദാർശനികനും സാമൂഹികശാസ്ത്രജ്ഞനും എന്ന നിലയിൽ മാർക്സ് ഹെഗലിന്റെയും ആംഗലേയ ഉദാരവാദി (Liberal)കളുടെയും സരണിയിൽപ്പെട്ട ഒരു യുക്തിവാദിയായിരുന്നു. എന്നിരിക്കിലും, സാമൂഹികനീതിയെക്കുറിച്ചുള്ള മാനവികാദർശത്തിലേയ്ക്ക് പെട്ടെന്ന് എത്തിച്ചേരാനുള്ള ഉൽകൃഷ്ടമായ അഭിനിവേശം ഹിംസാത്മകമായ വിപ്ലവത്തിന്റെ കുറുക്കുവഴി കണ്ടെത്താൻ അദ്ദേഹത്തെ പ്രേരിപ്പിച്ചു.

ആരംഭഘട്ടത്തിൽ, മാർക്സിസം യുക്തിയെയും കാല്പനികതയെയും പൊരുത്തപ്പെടുത്താനാണ് ശ്രമിച്ചത്. സാമൂഹികപരിണാമത്തിന്റെ നിയമങ്ങൾ മനുഷ്യന്റെ ഇച്ഛയുടെയും പരിശ്രമത്തിന്റെയും സ്വതന്ത്രതയെ ഒഴിച്ചുനിർത്തുന്നില്ല എന്ന ആശയത്തെ അത് ഉൾക്കൊണ്ടിരുന്നു. മാർക്സിസം അതിന്റെ ആരംഭകാലത്തെ ദാർശനിക ആധേയങ്ങൾക്ക് (Premisses) അനുസൃതമായി വികസിച്ചിരുന്നുവെങ്കിൽ, വിപ്ലവമെന്ന ആശയത്തെ, അത്യാവേശക്കാരുടെ കാല്പനിക ധാരാളിത്തവുമായും സ്വേച്ഛാപരതയുള്ള ഒരു ചെറുവിഭാഗം അഴിച്ചുവിടുന്ന ഹിംസയുടെ ലഹരിക്കൂത്തുമായും ഉള്ള അതിന്റെ പാരമ്പര്യബന്ധത്തിൽനിന്നും രക്ഷിക്കുമായിരുന്നു; ജർമ്മൻ ദാർശനിക ഉൽപതിഷ്ണുക്കളായി (Radicals) അറിയപ്പെടുന്ന ഫോയർബാഹും അനുയായികളും വിളംബരപ്പെടുത്തിയ ശാസ്ത്രീയവും മാനവവാദപരവുമായ ഒരു പ്രസ്ഥാനത്തെ അത് അഭിവൃദ്ധിപ്പെടുത്തുമായിരുന്നു. എന്നാൽ, മഹത്തായ വിപ്ലവത്തിന്റെ മാതൃകയിലുള്ള കുറുക്കുവഴിയുടെ പ്രലോഭനം മാർക്സിനെ വഴിതെറ്റിപ്പിച്ച്, തൊഴിലാളിവർഗ്ഗത്തെ അധികാരത്തിൽ പ്രതിഷ്ഠിക്കാൻ പോകുന്ന വിപ്ലവത്തിന്റെ സമരോത്സുകനായ പ്രവാചകനാകാൻ പ്രേരിപ്പിച്ചു.

ആന്തരികവൈരുദ്ധ്യമുള്ള സിദ്ധാന്തത്താൽ നയിക്കപ്പെടുന്നതും തൃപ്തികരമായ ഫലത്തിൽ എത്തിക്കാത്തതുമായ ഒരു വിപ്ലവ പ്രസ്ഥാനത്തെ നയിക്കുന്നതിനായി അദ്ദേഹം, നവോത്ഥാനകാലം മുതൽ

മനുഷ്യന്റെ ആത്മീയവും സാമൂഹികവുമായ വിമോചനത്തിനുവേണ്ടി പോരാടിയ തലമുറകൾ രൂപംനൽകിയ യുക്ത്യധിഷ്ഠിതവും മാനവികവാദപരവുമായ ചിന്തയുടെ പെരുവഴി ഉപേക്ഷിച്ചു. മാർക്സിയൻ നവകാല്പനികവാദം മനുഷ്യനെ ആൾക്കൂട്ടത്തിൽ മുക്കിക്കളയുകയും ആൾക്കൂട്ടത്തിന് നിഗൂഢമായ ശക്തിവിശേഷങ്ങൾ ചാർത്തിക്കൊടുക്കുകയും ചെയ്തു.

എന്നിരിക്കിലും, പൊതുവിൽ മാർക്സിസത്തെ വിശ്വാസപ്രമാണമായി പ്രഖ്യാപിച്ച സോഷ്യലിസ്റ്റ് പ്രസ്ഥാനം ഒന്നാംലോക മഹായുദ്ധത്തിനുമുമ്പുള്ള വർഷങ്ങൾവരെ വിപ്ലവസുവിശേഷത്തിന്റെ കപടകാല്പനികവാദത്തേക്കാൾ ലിബറൽ പാരമ്പര്യത്തിന്റെ യുക്തിവാദപരമായ വശത്തിനാണ് പ്രാധാന്യം നൽകിയിരുന്നത്. ഇരുപതാംനൂറ്റാണ്ടിന്റെ ആരംഭംമുതൽ കപട കാല്പനികവാദ പ്രവണത സോഷ്യലിസ്റ്റ് പ്രസ്ഥാനത്തിൽ ആധിപത്യം നേടാൻ തുടങ്ങിയിരുന്നു. അത് ആത്യന്തികമായി റഷ്യൻ വിപ്ലവത്തിന്റെ വിജയത്തിൽ എത്തി. മാർക്സിയൻ സിദ്ധാന്തം ശരിയാണെന്ന് സാക്ഷ്യപ്പെടുത്തുന്ന തെളിവായിട്ടാണ് റഷ്യൻവിപ്ലവം പ്രത്യക്ഷപ്പെട്ടത്. എന്തായാലും, വാസ്തവത്തിൽ അതു ശരിയായിരുന്നില്ല. കാരണം, മാർക്സ് പ്രതീക്ഷിച്ചതുപോലെ വിപ്ലവത്തിനുവേണ്ട ചുറ്റുപാടുകൾ ഒട്ടുമില്ലാത്ത ഒരു രാജ്യത്താണ് വിപ്ലവം നടന്നത്. ചരിത്രപരമായി നിർണ്ണയിക്കപ്പെടാത്തതും, എന്നാൽ അധികാരത്തിരിക്കുന്ന സ്വേച്ഛാപരതയുള്ള ഒരു ചെറുവിഭാഗം ബലപ്രയോഗത്തിലൂടെ വരുത്തിയതുമായ സംഭവങ്ങളെ ന്യായീകരിക്കുന്നതരത്തിൽ മാർക്സിയൻ സിദ്ധാന്തം എന്നിട്ടും വ്യാഖ്യാനിക്കപ്പെട്ടു. അത്തരമൊരു വ്യാഖ്യാനത്തിന് മാർക്സിസത്തിലെ വൈരുദ്ധ്യങ്ങൾ സമ്മതം നൽകി. അത് അയുക്തികതയെ ബഹുമാന്യസ്ഥാനത്ത് പ്രതിഷ്ഠിച്ചു. കമ്മ്യൂണിസ്റ്റുകൾക്ക്, മാർക്സിസം അന്ധമായ വിശ്വാസം ആവശ്യപ്പെടുന്ന പ്രമാണ (dogma) മായി മാറി. പുതിയ വിശ്വാസപ്രമാണത്തെ സ്വാഭാവികമായും അതിന്റെ വിതണ്ഡവാദംകൊണ്ട് ബലപ്പെടുത്തേണ്ടിയും വന്നു. കമ്മ്യൂണിസം അയുക്തികതയുടെ ആരാധനയായി മാറി. ജന്മംകൊണ്ട് മാർക്സിന്റെ തിരഞ്ഞെടുക്കപ്പെട്ട ജനത - അതായത്, തൊഴിലാളിവർഗ്ഗം - യിൽപ്പെട്ടവരല്ലാത്ത കപട കാല്പനികവാദികളെ ആ അയുക്തിക ആരാധാന ആകർഷിച്ചു.

റഷ്യയിലെ ചരിത്രാനുസാരിയല്ലാത്ത വിജയത്തിന് ഒരു വർഷത്തിനുശേഷം ജർമ്മനിയിൽ വിപ്ലവം പരാജയപ്പെട്ടു. മാർക്സ് ഒരു കപട പ്രവാചകനായിരുന്നില്ലെങ്കിൽ ജർമ്മനിയിലായിരുന്നു വിപ്ലവം വിജയിക്കേണ്ടിയിരുന്നത്. ആ പരാജയത്തിനുശേഷം കമ്മ്യൂണിസ്റ്റുകൾ, വിപ്ലവത്തിന്റെ ആത്യന്തികവിജയം ഉറപ്പുനൽകുന്ന മറ്റൊരു

സാമ്രാജ്യത്വയുദ്ധത്തിലേയ്ക്കുകൂടി ജീർണ്ണിച്ച മുതലാളിത്തവ്യവസ്ഥ നീങ്ങിക്കൊണ്ടിരിക്കുകയാണ് എന്ന വിശ്വാസത്തിൽ ആശ്വാസം കണ്ടെത്തി. വൈകാരിക പ്രവണതയുള്ള ധാരാളം ആളുകൾ - എല്ലാതരത്തിലുംപെട്ട കലാകാരൻമാർ കമ്മ്യൂണിസ്റ്റ് പാർട്ടിയിൽ ചേർന്നുകൊണ്ട് അവരുടെ ആ വിശ്വാസത്തെ ദൃഢീകരിച്ചു. മുൻകാലങ്ങളിൽ, തൊഴിലാളി വർഗ്ഗത്തിന്റെ വിമോചനത്തിനുവേണ്ടി പോരാടുവാൻ യുക്തിവാദപാരമ്പര്യത്തിൽപ്പെട്ട മാർക്സിസമായിരുന്നു ശാസ്ത്രജ്ഞരെയും പണ്ഡിതൻമാരെയും ധിഷണാശാലികളെയും ആകർഷിച്ചിരുന്നത്. ഹിംസാത്മകമായ വിപ്ലവത്തിലൂടെ സ്ഥാപിക്കേണ്ട ഒരു പുതിയ സാമൂഹികക്രമത്തിലുള്ള കമ്മ്യൂണിസ്റ്റുകളുടെ വിശ്വാസം കപടമായ കാല്പനികവാദമായിരുന്നു; ആൾക്കൂട്ടത്തിന്റെ ശക്തിയിലുള്ള നിഗൂഢമായ വിശ്വാസത്തിന് അനുകൂലമായി അത് വ്യക്തി സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള ക്ലാസിക്കൽ കാൽപ്പനിക അഭിനിവേശത്തെ തള്ളിക്കളഞ്ഞു. സമഷ്ടിവാദപരമായ കാല്പനികതാവാദം എന്നത് ഒരു വൈരുദ്ധ്യമാണ്. വ്യക്തിയായ മനുഷ്യനാണ് എല്ലാം. അവനിൽ കീഴടക്കാനും സൃഷ്ടിക്കാനുമുള്ള അപരിമിതമായ ശക്തിയുണ്ട്. വിപ്ലവത്തിന്റെ പ്രവാചകനെന്നനിലയിൽ, മാർക്സ് തന്റെ ആദ്യകാലത്തെ യുക്തിവാദപരമായ നിലപാടിൽനിന്ന് വ്യതിചലിച്ചു; എന്നാൽ, സാമ്പത്തികനിർണ്ണയവാദത്തിലുള്ള വിശ്വാസം അദ്ദേഹത്തിന്റെ കാല്പനികാവേശത്തെ നിർജ്ജീവമാക്കി. അതിന്റെ ഫലമാകട്ടെ, യുക്തിയും കാല്പനികതയും പരസ്പരം റദ്ദാക്കി എന്നതാണ്. അങ്ങനെ മാർക്സിസം സമഷ്ടിവാദപരമായ അയുക്തിവാദത്തിന്റെ ആരാധനയായി ത്തീർന്നു. മാർക്സിസത്തിന്റെ ആരംഭകാലത്തെ എല്ലാ ഉന്നത ആദർശങ്ങളോടും സദുദ്ദേശ്യങ്ങളോടുമൊപ്പം അതിന്റെ പിഴവുകൾ സ്വാഭാവികമായും പ്രായോഗിക കമ്മ്യൂണിസത്തിന്റെ തിന്മകളായി രൂപം പ്രാപിച്ചു.

ഫാസിസത്തിന്റെ അല്ലെങ്കിൽ നാസിസത്തിന്റെ കൂടുതൽ പ്രകടമായ അയുക്തികാരാധന കമ്മ്യൂണിസത്തോടുള്ള പ്രതികരണം എന്ന നിലയിലാണ് ഉയർന്നുവന്നതെന്ന് പറയപ്പെടുന്നു. അത് ശരിയല്ല. കാരണം രണ്ടിന്റെയും വേരുകൾ മുൻകാല ആശയങ്ങളുടെ ഗതിയിൽ കണ്ടെത്താനാവും.

മധ്യയുഗത്തിന്റെ അവസാനംവരെ, സ്വാതന്ത്ര്യത്തിനായുള്ള മനുഷ്യന്റെ പോരാട്ടം കേന്ദ്രീകരിച്ചിരുന്നത് താനും ദൈവവും തമ്മിലുള്ള ബന്ധം സംബന്ധിച്ച പ്രശ്നത്തിനു ചുറ്റുമായിരുന്നു. നവോത്ഥാന യുഗമായ പതിനഞ്ചും പതിനാറും നൂറ്റാണ്ടുകളിൽ അത് പുതിയൊരു ഘട്ടത്തിലേയ്ക്ക് പ്രവേശിച്ചു. ഈ ഘട്ടത്തിൽ പഴയ പ്രശ്നത്തിന്റെ സ്ഥാനത്ത് മനുഷ്യനും സമൂഹവും തമ്മിലുള്ള - വ്യക്തിയും ഭരണകൂടവും തമ്മിലുള്ള - ബന്ധം

സംബന്ധിച്ച പ്രശ്നം പ്രതിഷ്ഠിക്കപ്പെട്ടു. പ്ലേറ്റോയെപ്പോലുള്ളവരുടെ ധിഷണയെ ഒരുപാട് ക്ലേശിപ്പിച്ചിരുന്ന പഴയ ഒരു പ്രശ്നമായിരുന്നു അത്. എന്നാൽ, വൻജനസംഖ്യയും സങ്കീർണ്ണമായ സാമൂഹിക-സാമ്പത്തിക ഘടനയുമുള്ള ആധുനികരാഷ്ട്രങ്ങളിൽ, ഈ പ്രശ്നം പ്രാചീന ഗ്രീസിലെ നഗരപ്രജായത്ത രാഷ്ട്രങ്ങളിലേതിനേക്കാൾ വളരെ ചിന്താക്കുഴപ്പം സൃഷ്ടിക്കുന്നതായിരുന്നു. അവസാനം, സാമൂഹിക കരാർ (Social Contract) എന്ന ആശയം ആ പഴയ പ്രശ്നത്തിന് പരിഹാരം വാഗ്ദാനം ചെയ്തു.

വ്യക്തിയുടെ പരമാധികാരമായിരുന്നു കരാറിലധിഷ്ഠിതമായ ഭരണകൂടം സംബന്ധിച്ച ലിബറൽ സിദ്ധാന്തത്തിന്റെ അടിസ്ഥാന പ്രശ്നം. എന്നാൽ, പാർലിമെന്ററി ജനാധിപത്യവും (പ്രതിനിധികളുടെ ഭരണം) സ്വതന്ത്ര വ്യാപാര സമ്പദ്വ്യവസ്ഥയും (Laissez Faire) കാലക്രമേണ വ്യക്തിയുടെ പരമാധികാരത്തെ ഭരണഘടനാപരമായ ഒരു സങ്കല്പമാക്കി ചുരുക്കി. ബഹുഭൂരിപക്ഷംവരുന്ന പൗരൻമാരുടെ സാമ്പത്തിക പരാധീനത, നിയമത്തിനുമുമ്പിൽ എല്ലാവരും തുല്യരാണെന്നുള്ള ഭരണഘടനാപരമായ അവകാശത്തെ അപഹാസ്യമാക്കുകയും രാഷ്ട്രീയജനാധിപത്യത്തെ പൊള്ളയായ ഔപചാരികതയാക്കിത്തീർക്കുകയും ചെയ്തു. പ്രയോഗത്തിലെ ഈ വൈരുദ്ധ്യങ്ങളെ സാമൂഹികവും രാഷ്ട്രീയവുമായ സ്വന്തം സിദ്ധാന്തങ്ങളുമായി പൊരുത്തപ്പെടുത്താൻ കഴിയാതെ ലിബറലിസം ക്രമേണ ഭരണകൂടം സംബന്ധിച്ച കരാർ സങ്കല്പത്തെ കൈയൊഴിച്ചു; ആ സ്ഥാനത്ത്, വ്യക്തിയെ ഭരണകൂടത്തിന് കീഴ്പ്പെടുത്താൻ ധാർമ്മികവും സൈദ്ധാന്തികവുമായ അനുമതി നൽകുന്ന ജൈവവീക്ഷണം സ്വാധീനം നേടി. ഈ വീക്ഷണപ്രകാരം ഭരണകൂടം കൃത്രിമമമായ ഒരു സൃഷ്ടിയല്ല; മറിച്ച് പ്രകൃതിദത്തമായ ഒരു ജൈവഘടനയാണ്. സ്വയം നിലനിൽക്കാൻ കഴിയാത്തതും, അതുകൊണ്ടുതന്നെ ഭരണകൂടത്തിന് വിധേയമായതുമായ ഘടകങ്ങൾ അടങ്ങുന്നതുമാണ് ഭരണകൂടം. എന്നാൽ ഈ ഘടകങ്ങളുടെ വെറും ആകെത്തുകയല്ല ഭരണകൂടം. ഘടകങ്ങളുടെ ആകെത്തുകയെ കവിഞ്ഞുനിൽക്കുന്ന ഒന്നാണ് ജൈവവീക്ഷണത്തിലുള്ള ഭരണകൂടം. അങ്ങനെ, സ്വാതന്ത്ര്യത്തെയും സംഘടനയെയും പൊരുത്തപ്പെടുത്തുകയെന്ന പ്രശ്നം പരിഹരിക്കാനുള്ള ലിബറലിസത്തിന്റെ ശ്രമം പരാജയപ്പെട്ടതിൽനിന്ന് സമഷ്ടിവാദം (Collectivism) താർക്കികമായി രൂപംകൊണ്ടു.[1]

ലിബറൽ ക്ഷേമരാഷ്ട്രത്തിൽ തൊഴിലാളിയെ "സമ്പാദിക്കാനുള്ള ശേഷിയുള്ള ഘടക"മായാണ് സങ്കല്പിക്കുന്നത്. (ബെവറിഡ്ജ്). മാർക്സിസ്റ്റ് വേരുകളുള്ള ഈ ആശയം ബിസ്മാർക്കിനും സ്വീകാര്യമായിരുന്നു.

ഭരണകൂടത്തെ സംബന്ധിച്ച ജൈവസങ്കല്പവും അതിന്റെ ഫലമായ, നവീനമായ സമഷ്ടിവാദ ആ7രാധനമൂലമുള്ള വ്യക്തിവാദ

പാരമ്പര്യത്തിന്റെ തിരോധാനവും പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യത്തോടെ നരവംശശാസ്ത്രത്തിലും സാമൂഹിക മന:ശാസ്ത്രത്തിലും ശാസ്ത്രീയമായ ന്യായങ്ങൾ കണ്ടെത്താൻ ശ്രമിച്ചു. മുമ്പ്, ഡാർവ്വിന്റെ, നിലനിൽപ്പിനുവേണ്ടിയുള്ള സമരം, അർഹിക്കുന്നവയുടെ അതിജീവനം എന്നീ ആശയങ്ങൾ, പരമാധികാരികളായ വ്യക്തികളെ നിസ്സഹായരായ ഒറ്റപ്പെട്ട സാമൂഹികഘടകങ്ങളാക്കി ചുരുക്കിയ സ്വതന്ത്രവ്യാപാര സമ്പദ്‌വ്യവസ്ഥയെ ന്യായീകരിക്കുന്ന തരത്തിൽ വ്യാഖ്യാനിക്ക പ്പെട്ടിരുന്നു. ഓരോരുത്തനും അവനവന്റെ കാര്യം നോക്കുക; പിന്നിൽ കിടക്കുന്നവനെ ചെകുത്താൻ പിടിച്ചോട്ടെ എന്ന കാട്ടുനിയമത്തെ ന്യായീകരിക്കുന്നതിനായി വ്യക്തിവാദ വിമോചകസിദ്ധാന്തം ആഭാസമാക്കപ്പെട്ടു. നിലവിലുള്ള സാമൂഹിക ചുറ്റപാടുകളിൽ, ഒറ്റപ്പെട്ട വ്യക്തികളായ ബഹുഭൂരിപക്ഷത്തിനും അവനവനെത്തന്നെ രക്ഷിക്കാൻ കഴിയുമായിരുന്നില്ല. തൽഫലമായി അവർ പിന്നിൽ കിടക്കുന്നവരെന്ന നിലയിൽ ചെകുത്താന് വിട്ടുകൊടുക്കപ്പെട്ടു. ഭാഗ്യവാൻമാരായ കുറച്ചുപേർ തങ്ങളുടെ അധികാരവും പ്രത്യേക അവകാശങ്ങളും, അർഹിക്കുന്നവയ്ക്ക് അനുകൂലമായ പ്രകൃതിനിയമംമൂലം ലഭിച്ചതാണെന്ന് അവകാശപ്പെട്ടു. ശാസ്ത്രത്തിന്റെ ആ ആഭാസ വൽക്കരണത്തിന്റെ സ്വാഭാവികഫലം, വരേണ്യവർഗ്ഗത്തെക്കുറിച്ചുള്ള ജനാധിപത്യവിരുദ്ധമായ സിദ്ധാന്തവും വരാൻപോകുന്ന സർവ്വാധിപത്യങ്ങളുടെ അതിമാനുഷാരാധനയുമായിരുന്നു.

നിരാശയുടെ ആ മാനസികാന്തരീക്ഷത്തിൽ, സമഷ്ടിവാദത്തിന്റെ നിഗൂഢമായ അഭ്യർത്ഥനയ്ക്ക് സാമാന്യജനങ്ങളിൽനിന്ന് പെട്ടെന്നുതന്നെ പ്രതികരണമുണ്ടായി. അത് വികാരങ്ങളോടുള്ള ഒരഭ്യർത്ഥനയായിരുന്നു. അതുകൊണ്ടുതന്നെ അതിനെ അയുക്തിവാദംകൊണ്ട് ബലപ്പെടുത്തേണ്ടി യിരുന്നു. ധിഷണയ്ക്കെതിരെ വികാരത്തെയും, വിജ്ഞാനത്തിനെതിരെ അന്തർജ്ഞാനത്തെയും യുക്തിക്കെതിരെ സഹജവാസനകളെയും മഹത്വീകരിക്കുകയാണ് ആനുഭവികമാത്രവാദം (Empiricism) ചെയ്തത്. ദർശനത്തിലും ധർമ്മമീമാംസയിലുമുള്ള അതിന്റെ വിജയം ലിബറലിസത്തിന്റെ മറ്റൊരു അടിസ്ഥാന പ്രമാണമായ യുക്തിവാദത്തെ വിശ്വാസയോഗ്യമല്ലാതാക്കിത്തീർത്തു.

പൂർവ്വകല്പനകളുടെ ഒരു വ്യവസ്ഥയെ (a system of Metaphysics) ധർമ്മശാസ്ത്രത്തിന്റെ അടിസ്ഥാനമാക്കിയ റാൽഫ് കഡ്വർത്തി (1617-88)നുശേഷം ആംഗലേയ ധർമ്മശാസ്ത്രം തത്ത്വശാസ്ത്രത്തിൽനിന്നു വേർപിരിഞ്ഞു. തന്റെ "*സനാതനവും അപരിവർത്തനീയവുമായ ധാർമ്മികതയെക്കുറിച്ചുള്ള പ്രബന്ധ*"ത്തിൽ കഡ്വർത്ത് സാമാന്യമായ ഒരു തത്ത്വശാസ്ത്രത്തിന്റെ അവിഭാജ്യഭാഗമെന്ന നിലയിൽ ഒരു ധർമ്മവ്യവസ്ഥയെ വിശദീകരിച്ചിരുന്നു. (The Intellectual System of the

Universe). അതിനുശേഷം, ആംഗലേയ ധാർമ്മികസിദ്ധാന്തങ്ങൾ മൂല്യങ്ങളുടെ പൂർവ്വകല്പനാപരമായ ഏതെങ്കിലും ഉറവിടത്തെക്കുറിച്ചുള്ള അഭ്യൂഹങ്ങളിൽനിന്നു മാറി "പ്രായോഗിക"മാകാനുള്ള പ്രവണത കാണിച്ചു. തന്മൂലം അവ സ്വേച്ഛാപരമായാണ് ആവിഷ്കരിക്കപ്പെട്ടത്. അങ്ങനെ, പൂർവ്വകല്പനകളുടെ യുക്തിഭദ്രമായ ഒരു വ്യവസ്ഥയിൽനിന്ന് വേറിട്ട ധാർമ്മികതത്ത്വശാസ്ത്രം മൂല്യങ്ങൾ പ്രയോജനതത്വത്തിന്റെ അടിസ്ഥാനത്തിൽ വിലയിരുത്തപ്പെടേണ്ടവയാണെന്നു കരുതി. ധാർമ്മികമൂല്യങ്ങൾക്കുള്ള അംഗീകാരം ഒന്നുകിൽ മതപരം അല്ലെങ്കിൽ അന്തർജ്ഞാനപരം (Imtuitive) ആയിരുന്നു.[2]

സാമൂഹികവും രാഷ്ട്രീയവുമായ സിദ്ധാന്തങ്ങൾക്ക് തത്ത്വശാസ്ത്രപരമായ ഒരടിസ്ഥാനം ഉണ്ടായേ തീരൂ. പൂർവ്വകല്പനകൾ ഇല്ലാതെ തത്ത്വശാസ്ത്രം ഉണ്ടാവില്ല. ആദ്യകാല ലിബറൽ ചിന്ത മുഖ്യമായും തത്ത്വശാസ്ത്ര സ്വഭാവമുള്ളതായിരുന്നു. പരമ്പരാഗതമായ, നിഗൂഢാത്മകവും ഇന്ദ്രിയാതീതവുമായ പൂർവ്വകല്പനകളിൽനിന്ന് മാറി അത് ഭൗതികവാദപരവും യാഥാർത്ഥ്യവാദപരവുമായ പൂർവ്വ കല്പനകളിൽ അധിഷ്ഠിതമായിരുന്നു. യുക്തി എന്നത് ഒരു ജൈവഗുണമാണ്; പ്രകൃതിനിയമമാണ് മനുഷ്യനിൽ യുക്തിയായി പ്രകടമാകുന്നത്; അതുകൊണ്ട് യുക്ത്യധിഷ്ഠിതവും മതേതരവുമായ ഒരു ധർമ്മശാസ്ത്രം സാദ്ധ്യമാണ് എന്ന കാഴ്ചപ്പാട് ദാർശനികവിപ്ലവത്തിന്റെ ആ പ്രക്രിയയിൽ അന്തർലീനമായിരുന്നു. ഡേവിഡ് ഹാർട്ട്ലി (1705-57) ആ വഴി ചൂണ്ടിക്കാണിച്ചു. ജോസഫ് പ്രീസ്റ്റ്ലി (1733-1804)യും ഇറാസ്മസ് ഡാർവിനും (1731-1802) ആ വഴിയിലൂടെ കുറേക്കൂടി മുന്നോട്ടുപോയി. ജോൺലോക്കിന്റെ (1632-1704) ആനുഭവികവാദപരമായ ജ്ഞാനശാസ്ത്ര (Empiricist epistemology) ത്തിൽനിന്ന് അനിവാര്യമായി ഉണ്ടായതല്ല ഡേവിഡ് ഹ്യൂമി (1711-76)ന്റെ സന്ദേഹവാദ (Scepticism) മെന്ന് ഹാർട്ട്ലി കരുതി. എന്നാൽ, താനാണ് ലോക്കിന്റെ യഥാർത്ഥ പിൻഗാമി എന്ന ഹാർട്ട്ലിയുടെ അവകാശവാദം ചോദ്യംചെയ്യപ്പെടുകയുണ്ടായി. അദ്ദേഹത്തിന്റെ ഇന്ദ്രിയസംവേദനം (Sensation) സംബന്ധിച്ച വ്യാഖ്യാനത്തെ ആനുഭവികവാദികൾ (Empiricists) തള്ളിക്കളയുകയും ചെയ്തു. ഭൗതികവാദത്തിലേയ്ക്കു പോകാനുള്ള പ്രവണത പ്രകടിപ്പിച്ചിരുന്നതാണ് അതിനു കാരണം. ലിബറലിസം അതിന്റെ സ്ഥാപകരുടെ തത്ത്വശാസ്ത്രത്തിന്റെ താർക്കികമായ വികാസത്തെ സ്വീകരിക്കാൻ വിമുഖത പ്രകടിപ്പിച്ചതുമൂലം, അത് ദാർശനിക പ്രതിലോമപരതയുടെ സ്വാധീനത്തിനു കീഴിൽ ചെന്നുപെട്ടു. ഭൗതികവാദത്തിനെതിരായ മുൻവിധി ആനുഭവികതത്ത്വശാസ്ത്രത്തെ സന്ദേഹവാദത്തിന്റെ പടുകുഴിയിലേയ്ക്കാണ് നയിച്ചത്.

നവോത്ഥാനത്തിന്റെയും മതനവീകരണ (Reformation)ത്തിന്റെയും പാരമ്പര്യങ്ങൾ തമ്മിലുള്ള സംഘർഷത്തിന്റെ പശ്ചാത്തലത്തിൽ വികസിച്ചുവന്നതുമൂലം ലോക്കിന്റെ കാലംമുതൽ ലിബറലിസം ദാർശനികമായി ആശയക്കുഴപ്പത്തിലകപ്പെട്ടിരുന്നു. നവതോമിസ (Neo-Thomism)ത്തിന്റെ (അരിസ്റ്റോട്ടിലിന്റെ ദർശനത്തെയും ക്രൈസ്തവ സിദ്ധാന്തങ്ങളെയും സമന്വയിപ്പിച്ച് സെന്റ് തോമസ് അക്വിനാസ് (1225-74) ആവിഷ്കരിച്ച ക്രൈസ്തവ ദൈവശാസ്ത്രത്തിന്റെ പുതുരൂപം - വിവ.) ആദ്യപഥികനെന്നു വിശേഷിപ്പിക്കാവുന്ന റിച്ചാർഡ് ഹൂക്കറി (1553-1600)ലൂടെയാണ് ലോക്ക് ആവിഷ്കരിച്ച ലിബറലിസത്തിൽ മതനവീകരണത്തിന്റെ പാരമ്പര്യം ആധിപത്യം ചെലുത്തിയത്. പതിനെട്ടാം നൂറ്റാണ്ടിലെ ഫ്രാൻസിലെ ശാസ്ത്രീയവും യുക്തിവാദപരവുമായ അന്തരീക്ഷത്തിൽ പറിച്ചുനട്ട ലിബറലിസം ലോക്കിന്റെ ഭക്തിവാദത്തെ കവിഞ്ഞ് വളരുകയും അതിന്റെ തത്ത്വശാസ്ത്രത്തിൽ നവോത്ഥാനത്തിന്റെ പ്രകൃതിശാസ്ത്ര പാരമ്പര്യം സ്വയം വീണ്ടും ഉറപ്പിക്കപ്പെടുകയും ചെയ്തു. അതേസമയം, ലോക്കിന്റെ ഇന്ദ്രിയസംവേദന സിദ്ധാന്തം (sensationalism) ജോർജ് ബെർക്കിലി (1685-1753)യുടെ ആത്മനിഷ്ഠ ആശയവാദത്തിലേയ്ക്കും ഹ്യൂമിന്റെ അജ്ഞേയവാദത്തിലേയ്ക്കും നയിച്ചു. ഈ രണ്ടു സിദ്ധാന്തങ്ങളും പ്രത്യക്ഷത്തിൽ തികച്ചും വ്യത്യസ്തമാണെന്നു തോന്നിപ്പിച്ചെങ്കിലും, അവ ആനുഭവിക തത്ത്വശാസ്ത്രത്തിന്റെ വിനാശകരമായ അപര്യാപ്തതയെ വെളിച്ചത്തുകൊണ്ടുവന്നു. ദാർശനികമായ പ്രതിലോമപരതയുടെ അപകടം അതിൽ അന്തർഭവിച്ചിരുന്നു എന്നതാണ് വിനാശകരം എന്നുപറയാൻ കാരണം. ലോക്ക് മനുഷ്യവിജ്ഞാനത്തിന്റെ പരിധികൾ നിർണ്ണയിക്കാൻ ശ്രമിക്കുകയും, ഇന്ദ്രിയങ്ങളുടെ പരിധിയ്ക്ക് അപ്പുറത്തുള്ള ഒന്നിനെയും അറിയാൻ കഴിയില്ലെന്ന നിഗമനത്തിൽ എത്തുകയും ചെയ്തു. അതിന്റെ വിവക്ഷ വ്യക്തമാണ്: വസ്തുനിഷ്ഠ യാഥാർത്ഥ്യത്തെക്കുറിച്ച് എന്തിനു വേവലാതിപ്പെടണം? തുടക്കകാലം മുതൽതന്നെ ആനുഭവിക തത്ത്വശാസ്ത്രം പൂർവ്വകല്പനകളെ നിഷേധിച്ചിരുന്നു.

ബെർക്കിലി വളച്ചുകെട്ടില്ലാതെ നേരെ കാര്യത്തിലേയ്ക്കുപോയി: ബാഹ്യലോകത്തിന്റെ യാഥാർത്ഥ്യത്തെ അനുഭവത്തിലൂടെ തെളിയിക്കാനാവില്ല; അതുകൊണ്ട്, അഹംമാത്രവാദ (Solipsism) ത്തിന്റെ അസംബന്ധത്തെ ഒഴിവാക്കുന്നതിന് തത്ത്വശാസ്ത്രം ആത്യന്തിക യാഥാർത്ഥ്യമായി ദൈവത്തെ സങ്കല്പിക്കണം. അങ്ങനെ ആനുഭവികവാദം തത്ത്വശാസ്ത്രത്തെ നിഗൂഢവും അതീന്ദ്രിയവുമായ പൂർവ്വ കല്പനകളിലേയ്ക്കും, അതിനപ്പുറം ഒരു വ്യക്തിദൈവത്തിൽ വിശ്വസിക്കുന്ന മൗലികവാദപരമായ മതത്തിലേയ്ക്കും തിരിച്ചുകൊണ്ടു പോയി.

യാഥാർത്ഥ്യവാദ (ഭൗതികവാദ)പരമായ പൂർവ്വകല്പനകളുടെ സാദ്ധ്യതയുടെ നിരാകരണമായിരുന്നു ഹ്യൂമിന്റെ സന്ദേഹവാദത്തിന്റെ

പൊരുൾ. എന്നാൽ, ഇന്ദ്രിയാതീതമായവയോടുള്ള അദ്ദേഹത്തിന്റെ അജ്ഞേയവാദപരമായ സമീപനം അനിവാര്യമായും ദൈവത്തെ നിഷേധിക്കുന്നില്ല. വാസ്തവത്തിൽ അദ്ദേഹം തന്റെ സമീപനത്തെ നിരീശ്വരവാദത്തിൽനിന്ന് വ്യക്തമായി വേർതിരിച്ചു നിർത്തിയിട്ടുണ്ട്. ഫ്രഞ്ച് എൻസൈക്ലോപീഡിസ്റ്റുകളുമായുള്ള അദ്ദേഹത്തിന്റെ ആദ്യസമാഗമത്തിന്റെ പ്രശസ്തമായ കഥ അക്കാര്യത്തിലേയ്ക്ക് വിരൽചൂണ്ടുന്നു. സംഭാഷണത്തിനിടെ, താൻ ഇതുവരെയും ഉറച്ച ഒരു നിരീശ്വരവാദിയെ കണ്ടുമുട്ടിയിട്ടില്ല എന്ന് അദ്ദേഹം അഭിപ്രായപ്പെടുകയുണ്ടായി. അപ്പോൾ ദിദെറോ (1713-1784) അതിനോട് ഇങ്ങനെയാണ് പ്രതികരിച്ചത്: "സർ, താങ്കളിപ്പോൾ അങ്ങനെയുള്ള ഒമ്പതുപേരോടൊപ്പമാണ് ഇവിടെയിരിക്കുന്നത്."

തത്ത്വശാസ്ത്രത്തിന് ആത്യന്തിക യാഥാർത്ഥ്യത്തെ കണ്ടെത്താൻ കഴിയില്ലെങ്കിൽ, അതന്വേഷിക്കുന്നതിന് മനുഷ്യൻ മതത്തിലേയ്ക്കു തിരിച്ചുപോകണം. അജ്ഞേയവാദം മനുഷ്യവിജ്ഞാനത്തിന് കേവലമായ പരിധി നിർണ്ണയിക്കുകയും സത്യത്തെയും യാഥാർത്ഥ്യത്തെയും ക്കുറിച്ചുള്ള ജ്ഞാനം അസാദ്ധ്യമാണെന്ന് സംശയരഹിതമായി പ്രഖ്യാപിക്കുകയും ചെയ്യുന്നു.[3] അജ്ഞതയുടെ പരിഷ്കൃതമായ ആരാധനയാണത്[4]; അജ്ഞതയാകട്ടെ, വിശ്വാസത്തിന്റെ അസ്തിവാരവും. അതുകൊണ്ടാണ്, ഹ്യൂമിന്റെ അജ്ഞേയവാദം മതപുനരുജ്ജീവന വാദത്തിന് അനുകൂലമായ ബൗദ്ധികാന്തരീക്ഷം സൃഷ്ടിക്കുകയുണ്ടായി എന്ന് വിമർശനബോധമുള്ള തത്ത്വശാസ്ത്രചരിത്രകാരൻമാർ കരുതുന്നത്. തത്ത്വശാസ്ത്രത്തിലെ ആനുഭവികവാദത്തിന്റെ താർക്കികമായ അനന്തരഫലമാണത്. മാനസിക പ്രതിഭാസങ്ങളെയും കാരണത്വ (Casuality)ത്തെയുംകുറിച്ചുള്ള വിശദീകരണത്തിന്റെ അപര്യാപ്തത, വിശദീകരണങ്ങളൊന്നും സാദ്ധ്യമല്ല എന്നതിന്റെ തെളിവായി ചൂണ്ടിക്കാണിക്കപ്പെടുമ്പോൾ, തുടർന്നുള്ള അന്വേഷണം നിർത്തണം എന്നാണർത്ഥം. അത്തരം അന്വേഷണം നിഷ്ഫലമാണ് എന്നതാണ് അതിനു കാരണം. ആ അവസാനഘട്ടത്തിൽ എങ്ങനെ അനുഭവത്തിന്റെ സ്ഥാനത്ത് അന്തർജ്ഞാനത്തെ പ്രതിഷ്ഠിക്കാൻ കഴിയുന്നതെന്നും, ആനുഭവികവാദം മിസ്റ്റിസിസത്തിന് വഴി തുറക്കുന്നതെന്നും കാണാൻ എളുപ്പമാണ്. ബെർക്കിലി ആനുഭവിക വാദത്തെ ദേവാലയത്തിലേയ്ക്കു കൊണ്ടുപോയിക്കഴിഞ്ഞിട്ടും, ഹ്യൂം അതിന്റെ അസംബന്ധസ്വഭാവം വെളിപ്പെടുത്തിയിട്ടും അതുമായി പറ്റിച്ചേർന്ന ലിബറലിസത്തിന് പ്രകൃതിമതം എന്നു പറയപ്പെടുന്നതിനെ ആശ്ലേഷിച്ച് അയുക്തിവാദത്തി ലേയ്ക്ക് നീങ്ങാതിരിയ്ക്കാനായില്ല.[5]

'മതത്തിന്റെ പ്രകൃത്യാനുസരണമായ ചരിത്രം' ആത്മാവെന്ന സങ്കല്പത്തിന്റെ അവാസ്തവികതയെ തുറന്നുകാണിച്ചിട്ടുണ്ട്; എന്നാൽ

ഭൗതികലോകവും അതോടൊപ്പം പോയി. അവശേഷിച്ചത്, പൊരുത്തമോ യുക്തിപരമായ ബന്ധമോ ഒന്നുമില്ലാത്ത ഒറ്റപ്പെട്ട "ആശയങ്ങൾ" മാത്രം. അനുഭവത്തിന്റെ ലോകം - നമ്മുടെ ഇന്ദ്രിയ സംവേദനങ്ങൾ - മാത്രമാണ് ലോകം; എന്നാൽ, അതൊരു ആദർശാത്മകവും അയുക്തികവുമായ ലോകമാണ്. പ്രതിഭാസങ്ങൾ തമ്മിൽ ബന്ധം ആവശ്യമില്ലാത്തതിനാൽ എന്തും എപ്പോഴും എവിടെയും സംഭവിക്കാം. അതായത്, ആനുഭവികവാദിയുടെ ലോകം അത്ഭുതങ്ങളുടെ ഒരു ലോകമാണ്. ആ ലോകത്തിന്, ഒന്നുമില്ലായ്മയിൽനിന്ന് സൃഷ്ടിക്കാൻ കഴിവുള്ള, അത്ഭുതങ്ങൾ ഉണ്ടാക്കുന്ന സർവ്വശക്തനായ ഒരു ദൈവത്തെകൂടാതെ നിലനിൽക്കാനാവില്ല. ഹ്യൂമിന്റെ അജ്ഞേയവാദത്തിൽ അന്തർലീനമായ ഇക്കാര്യം ദുഗാൾഡ് സ്റ്റീവർട്ട് (1753-1828) പുറത്തേയ്ക്ക് കൊണ്ടുവന്നിട്ടുണ്ട്. ഹ്യൂമിന്റെ സന്ദേഹവാദത്തെ തന്റെ "സാമാന്യബോധ" യാഥാർത്ഥ്യ വാദംകൊണ്ട് എതിർത്ത റീഡിന്റെ അനുയായിയായിരുന്നു അദ്ദേഹം. ഒരു കാരണത്തിന്റെ അനിവാര്യതയെക്കുറിച്ചുള്ള ദൃഢവിശ്വാസം ദൈവം നമുക്ക് നൽകുന്നുവെന്ന് ധ്വനിപ്പിച്ചുകൊണ്ട് ഹ്യൂമിന്റെ സിദ്ധാന്തം യഥാർത്ഥത്തിൽ ദൈവശാസ്ത്രത്തിലേക്കു നയിക്കുന്നുണ്ടെന്ന് ദുഗാൾഡ് സ്റ്റീവർട്ട് തെളിയിക്കുകയുണ്ടായി. എന്നാൽ, ഹ്യൂം വാദിക്കുന്നത് അതൊരിക്കലും താർക്കികമായ ഒരനിവാര്യതയല്ല എന്നാണ്. അപ്പോൾ, ഒന്നുകിൽ മുൻധാരണ അല്ലെങ്കിൽ അന്തർജ്ഞാനപരമായ വിധിതീർപ്പ് ആയിരിക്കണം അതെന്ന് ദുഗാൾഡ് സ്റ്റീവർട്ട് പ്രതികരിക്കുന്നു; രണ്ടായാലും അത് മതത്തിന്റെ സത്തയായ അനുഭവനിരപേക്ഷമായ (a priori) ഒരു വിശ്വാസമാണ്.

വിട്ടുവീഴ്ചയില്ലാത്ത സ്വതന്ത്രചിന്തകന്റെ സാഹസികമായ ധീരതയോടൊപ്പമുള്ള പ്രബുദ്ധമായ സ്വാതന്ത്ര്യാവേശം ശ്രദ്ധിച്ചുകൊണ്ട്, നിരീശ്വരവാദിയാകാതെതന്നെ ഒരാൾക്ക് ഉൽപതിഷ്ണു (Liberal) ആകാൻ കഴിയുമെന്ന് കാണിക്കാൻ സ്റ്റീവർട്ട് ശ്രമിക്കുന്നു. (Dugald Stewart, Active and Moral Powers).

ധാർമ്മികതയുടെ ലോകത്തിൽ ഒരു ആസൂത്രണം (design) ഉണ്ടെന്ന് മന:ശാസ്ത്രം തെളിയിക്കുന്നതായി വില്യം പാലി (1743-1805) കരുതി. (Natural Theology നോക്കുക). ഏറ്റവും കൂടുതൽ ആളുകൾക്ക് ഏറ്റവും കൂടുതൽ ഗുണംചെയ്യുന്ന പ്രവൃത്തിയാണ് നല്ലത് എന്ന ജെറമി ബെൻഥാ (1748-1860)മിന്റെ അഭിപ്രായത്തോട് അദ്ദേഹം യോജിച്ചു. എന്നാൽ, കഴിഞ്ഞ നൂറ്റാണ്ടിലെ മതാത്മക പ്രയോജനവാദി (Utilitarians)കളെ പിന്തുടർന്നുകൊണ്ട് അദ്ദേഹം മരണാനന്തരമുള്ള ശിക്ഷയെയും പാരിതോഷികത്തെയും പറ്റിയുള്ള സിദ്ധാന്തത്തിനാണ് ഊന്നൽ നൽകിയത്.

രാഷ്ട്രീയമായി ഹ്യൂം ഒരു ടോറി (ഇംഗ്ലണ്ടിലെ ഒരു യാഥാസ്ഥിതിക പാർട്ടി-വിവ.) ആയിരുന്നു. എങ്കിലും അദ്ദേഹത്തിന്റെ സ്വാധീനത്തിനു

കീഴിൽ ബ്രിട്ടനിലെ ലിബറലിസം അതിന്റെ താത്വികമായ അടിസ്ഥാനങ്ങളിൽനിന്ന് വേർപെട്ടുപോയി.[6] വ്യക്തിവാദം തികഞ്ഞ സ്വാർത്ഥതയായി അധ:പതിച്ചു. ഓരോ മനുഷ്യനും ആദ്യം സ്വന്തം കാര്യം നോക്കണം എന്ന സിദ്ധാന്തം ആഡംസ്മിത്തിന്റെ "ഓരോ മനുഷ്യനും സ്വയം സഹായിക്കുന്നതിലൂടെ അബോധപൂർവ്വമായി തന്റെ അയൽക്കാരെയും സഹായിക്കുന്നു എന്നത് ദൈവികമായ ഒരു ക്രമത്തിന്റെ തെളിവാണ്" എന്ന കപടപ്രമാണംകൊണ്ട് ന്യായീകരിക്ക പ്പെട്ടു. ഒരു ദൈവികക്രമ (Providential Order)ത്തെക്കുറിച്ചുള്ള ആശയം, താൻ തന്നെയാണ് തന്റെ വിധാതാവ് എന്ന മനുഷ്യന്റെ അവകാശവാദത്തെ നിഷേധിക്കുന്നു. മനുഷ്യന്റെ പരമാധികാരത്തെ (Sovereignty) പ്രഖ്യാപിക്കുന്ന മാനവവാദദർശന തത്ത്വമായ വ്യക്തിവാദവു മായി അതിനു പൊരുത്തമില്ല. ഒരു ദൈവികക്രമമാണ് ലോകം എന്ന് ഒരിക്കൽ അംഗീകരിച്ചാൽ, മനുഷ്യന്റെ സ്വാതന്ത്ര്യം എന്ന ആശയം അർത്ഥശൂന്യമായിത്തീരും. നിലവിലുള്ള സാമൂഹികവും രാഷ്ട്രീയവു മായ വ്യവസ്ഥ ആ ലോകത്തിന്റെ ഭാഗമായതിനാൽ അതും ദൈവികമായി നിർണ്ണയിക്കപ്പെട്ടതാണ്. അതിനെ മാറ്റാൻ എങ്ങനെ മനുഷ്യനു കഴിയും? അങ്ങനെ, ദാർശനികമായ പ്രതിലോമപരത ആധുനിക ലിബറലിസത്തിന്റെ സാമൂഹികവും രാഷ്ട്രീയവുമായ സിദ്ധാന്തത്തെ വെറും ഔപചാരികമായ പ്രഖ്യാപനങ്ങളാക്കി ചുരുക്കി.

"യഥാർത്ഥ അനുഭവങ്ങളെ കണക്കിലെടുത്തുകൊണ്ട് ഈ നയം സ്വീകരിക്കണമോ അതോ ആ നയം സ്വീകരിക്കണമോ എന്നന്വേഷിച്ച് പ്രായോഗികവാദികളായ മനുഷ്യർ ശരിയായ യുക്തിയിലേക്കും പ്രകൃതിനിയമത്തിലേക്കും തിരിച്ചുപോകാൻ ആഗ്രഹിക്കുന്നില്ല. അനുഭവംകൊണ്ടും പാരമ്പര്യംകൊണ്ടും മാത്രം സ്ഥാപിതമായ വ്യവസ്ഥ ചെറിയ വിമർശനത്തോടെ സ്വീകരിക്കപ്പെട്ടു. ആളുകൾ അമൂർത്തമായ വാദമുഖങ്ങളിൽനിന്ന് അക്ഷമയോടെ മുഖംതിരിച്ചു. സാമൂഹിക കരാറുകളെക്കുറിച്ചുള്ള അന്വേഷണം ദാർശനികർക്ക്, അതായത് ഗ്രന്ഥപ്പുരയിലെ വിഡ്ഢികൾക്കു വിട്ടുകൊടുത്തു. രാഷ്ട്രീയം കൃത്യമായും ഒരു കച്ചവടകാര്യമായിരുന്നു; കച്ചവടമനോഭാവത്തോടെ കൈകാര്യം ചെയ്യേണ്ട ഒന്ന്. ഈ അർത്ഥത്തിൽ വ്യക്തിവാദം ആനുഭവികവാദവുമായി പൊരുത്തമുള്ളതായിരുന്നു. കാരണം, അത് വസ്തുസ്ഥിതിയിൽനിന്നും പ്രത്യേക താൽപര്യങ്ങളിൽനിന്നും ആരംഭിക്കുകയും ആദിതത്ത്വത്തിന്റെ നുഴഞ്ഞുകയറ്റത്തോട് നീരസം കാണിക്കുകയും ചെയ്യുന്നു." (Leslie Stephen, The English Utilitarians).

പാരമ്പര്യത്താൽ സ്ഥാപിതമായ വ്യവസ്ഥയെ അലംഘനീയമായി സ്വീകരിക്കുകയെന്നത് എഡ്മണ്ട് ബർക്കിന്റെ (1729-1797) ടോറിയിസത്തെ

നീതീകരിക്കലായിരുന്നു. "അനുഭവം" എന്ന പദത്തിന്റെ കൂട്ടിച്ചേർപ്പ് കാര്യമായ ഒരു വ്യത്യാസവും ഉണ്ടാക്കിയില്ല. ലിബറലിസം അതിന്റെ ദാർശനികപാരമ്പര്യത്തിൽനിന്ന് വ്യതിചലിച്ചുകൊണ്ട് അങ്ങനെ ആത്മഹത്യചെയ്തു. ലിബറലിസത്തിന്റെ ശവസംസ്കാര പ്രസംഗം നടത്തിയത്, വ്യക്തിവാദത്തെ നിഷേധിക്കുന്ന ജൈവരാഷ്ട്ര സിദ്ധാന്തത്തിന്റെ വ്യാഖ്യാതാക്കളായ നവലിബറൽ ദാർശനികരെന്നു വിളിക്കപ്പെടുന്നവരായിരുന്നു.

അതിന്റെ സ്വാഭാവികഫലമായി അയുക്തിവാദം തത്ത്വശാസ്ത്രത്തിൽ വീണ്ടും ആധിപത്യം നേടി. ശാസ്ത്രീയ രീതികൾ ഉപയോഗിച്ചുകൊണ്ട് സാമൂഹിക പ്രതിഭാസങ്ങളെ പഠിക്കാനുള്ള ശ്രമം പത്തൊമ്പതാം നൂറ്റാണ്ടിന്റെ അവസാന വർഷങ്ങളിൽ പുതിയ കലാപത്തെ പ്രോത്സാഹിപ്പിച്ചു.[7] ഡാർവിന്റെ സിദ്ധാന്തങ്ങളെ വ്യക്തിവാദത്തിന് അനുകൂലമായോ സമഷ്ടിവാദത്തിന് അനുകൂലമായോ വ്യത്യസ്ത രീതികളിൽ വ്യാഖ്യാനിച്ചുകൊണ്ട് സാമൂഹിക പരിണാമത്തെ ക്കുറിച്ചുള്ള പഠനങ്ങളിൽ പ്രയോഗിച്ചു. ശാസ്ത്രജ്ഞൻമാർ മനുഷ്യമനസ്സിന്റെ ഭൗതികഘടനയുടെ ആനുഭവിക പഠനത്തിൽ സത്യം അന്വേഷിച്ചു. അത് പ്രാകൃത മനുഷ്യന്റെ ഭൂതവർത്തമാനകാലങ്ങളിലെ സ്ഥാപനങ്ങളെ ക്കുറിച്ചുള്ള ഗവേഷണത്തിലേയ്ക്ക് നയിച്ചു. അതിന്റെ ഫലം രണ്ടു പുതിയ ശാസ്ത്രശാഖകളുടെ വികാസമായിരുന്നു - നരവംശ ശാസ്ത്രത്തിന്റെയും സാമൂഹിക മന:ശാസ്ത്രത്തിന്റെയും. ഫ്രേസറുടെയും (1854-1922) മറ്റു പലരുടെയും അന്വേഷണഫലമായി ശേഖരിക്കപ്പെട്ട, പ്രാചീന മനുഷ്യരുടെ സാമൂഹിക ഘടനയെയും സ്വഭാവത്തെയും ക്കുറിച്ചുള്ള വിവരങ്ങൾ പതിനെട്ടാം നൂറ്റാണ്ടിലെയും പത്തൊമ്പതാം നൂറ്റാണ്ടിന്റെ തുടക്കത്തിലെയും യുക്തിവാദപരമായ സാമൂഹിക-രാഷ്ട്രീയ സിദ്ധാന്തങ്ങളുടെ സാധുതയ്ക്കുമേൽ സംശയത്തിന്റെ നിഴൽ വീഴ്ത്തി. ലോകം നിയമബന്ധമായ പ്രക്രിയയുടെ സങ്കീർണ്ണതയാണെന്ന യുക്തിവാദപരമായ ധാരണയെ ശാസ്ത്രജ്ഞൻമാർ ശാസ്ത്രജ്ഞൻ മാരെന്ന നിലയിൽ ഉപേക്ഷിക്കാൻ വിമുഖരായിരുന്നു. എന്നാൽ, അവരുടെ ആനുഭവികജ്ഞാനം, മനുഷ്യന്റെ സാമൂഹിക സ്വഭാവത്തെ നിർണ്ണയിക്കുന്നത് വലിയൊരളവിൽ ബുദ്ധിയേക്കാൾ സഹജവാസന കളാണെന്ന് തോന്നിപ്പിച്ചു. ഭൂതകാലചരിത്രത്തെ ശരിയായി മനസ്സിലാക്കുന്നതിനും ഭാവിയെ സൃഷ്ടിക്കുന്നതിലും സഹജാവബോധ (Imtution)ത്തെയും വൈകാരികതയെയും പോലുള്ള അയുക്തിക ഘടകങ്ങൾക്കു കൂടുതൽ വലിയ സ്ഥാനം നൽകണമെന്ന് അവർ നിർദ്ദേശിക്കുകയും ചെയ്തു. ജീവശാസ്ത്രങ്ങളുടെ വികലമായ വിജ്ഞാനത്തിന്റെ, പ്രത്യേകിച്ച് നവനിഗൂഢ ചൈതന്യവാദ (Neo-Vitalism)ത്തിന്റെ അടിസ്ഥാനത്തിൽ ബെർഗ്സൺ (1859-1941)

അയുക്തിവാദത്തിന്റെ ഒരു തത്ത്വശാസ്ത്രത്തിന് രൂപംനൽകി. "റൂസ്സോയുടെ (1711-1778) കാലം മുതൽ ചിന്തയുടെയും ജീവിതത്തിന്റെയും എല്ലാ മേഖലകളിലും ക്രമേണ ആധിപത്യം പുലർത്തിയ യുക്തിക്കെതിരായ കലാപത്തെ അത് മിഴിവോടെ ദൃഷ്ടാന്തീകരിക്കുന്നു." (Bertrand Russel, History of Western Philosophy).

ഔപചാരികവൽക്കരിക്കപ്പെട്ടതും ആഭാസമാക്കപ്പെട്ടതുമായ ലിബറലിസം ബ്രിട്ടനിൽ അധഃപതിച്ചുകൊണ്ടിരുന്നപ്പോൾ, ഫ്രാൻസിൽ അത് വിപ്ലവാനന്തര കാല്പനിക പ്രതിലോമപരതയുടെ ചെറിയൊരു ഇടവേളയ്ക്കുശേഷം സ്വയം പുനഃപ്രതിഷ്ഠിച്ചു. വാസ്തവത്തിൽ, പത്തൊമ്പതാം നൂറ്റാണ്ടിന്റെ മധ്യത്തിൽ യൂറോപ്യൻ ഭൂഖണ്ഡത്തെയാകെ ഊർജ്ജസ്വലമായ ലിബറലിസത്തിന്റെ തരംഗം കീഴ്പ്പെടുത്തുകയാണുണ്ടായത്.

ഫ്രാൻസിൽ, മിഷലേയ്ക്കും (1798-1874) വിക്ടർ ഹ്യൂഗോ (1802-85)വിനും ശേഷം ലിബറലിസത്തിന്റെ കൊടി ഉയർത്തിപ്പിടിച്ചത് ക്വിനെറ്റും (1803-75) റെനോവിയറും (1815-1903) ഫോളിയും (1838-1912) മറ്റുമായിരുന്നു. തങ്ങളുടെ ആവേശഭരിതരായ മുൻഗാമികളേക്കാൾ ഏറെക്കുറെ കരുതലോടെയാണെങ്കിലും. ഭരണകൂടത്തിന്റെ അധികാരവും വ്യക്തിയുടെ സ്വാതന്ത്ര്യവും തമ്മിലുള്ള വൈരുദ്ധ്യം സംബന്ധിച്ച കാതലായ പ്രശ്നത്തോട് മറ്റുള്ളവർ ചഞ്ചലമായ നിലപാട് എടുത്തപ്പോൾ, റെനോവിയർ, പൗരൻമാരായ വ്യക്തികളിൽനിന്ന് വേറിട്ട അസ്തിത്വമുള്ളതോ പൗരൻമാർക്ക് തങ്ങളുടെ ഇച്ഛയെ ഏൽപ്പിക്കാൻ കഴിയുന്നതോ ആയ ഒരു സമഷ്ടിസത്ത (Collective being) ഇല്ലെന്നു പ്രഖ്യാപിച്ചു. (Charles Renouvier, Philosophic Analytique de I'Historie). എന്നാൽ, ഫോളി ഭരണകൂടം എന്നത് "കരാറിലധിഷ്ടിതമായ ഒരു ജൈവഘടന" (Contractual Organism)യാണ് എന്ന സങ്കരസിദ്ധാന്തമാണ് ആവിഷ്കരിച്ചത്. (Alfred Fouillee, La Science sociale Contemporaine).

ക്ലാസിക്കൽ ലിബറലിസത്തിന്റെ അവസാനത്തെ കണ്ണിയായി രുന്നു അനട്ടോൾ ഫ്രാൻസ് (1844-1924). ജ്ഞാനോദയ (Enlightenment)ത്തിന്റെയും മനുഷ്യന്റെ കലാപ (Revolt of Man)ത്തിന്റെയും പാരമ്പര്യത്തോട് വിശ്വസ്തത പുലർത്തിക്കൊണ്ട് അദ്ദേഹം തന്റെ ജീവിതത്തിലുടനീളം പള്ളിയേയും ശാസ്ത്രത്തിനും സ്വാതന്ത്ര്യത്തിനും എതിരായ അതിന്റെ പ്രമാണങ്ങളെയും ഊക്കോടെ എതിർത്തു. പള്ളിയുടെ ആത്മീയ ആധിപത്യം തകരുന്നതുവരെ ആധുനിക സംസ്കാരത്തിന് മനുഷ്യന്റെ മനസ്സിനെ സ്വതന്ത്രമാക്കാൻ കഴിയില്ല എന്ന് അദ്ദേഹം കരുതി. പ്രമാണ (Dogma)ങ്ങൾക്കും മുൻവിധികൾക്കും എതിരായ ധീരനായ പോരാളിയായ അദ്ദേഹത്തിന് - ബെർഗ്സന്റെ ആധികാരികതയും സോറലിന്റെ (1841-1922)

വാഗ്വിലാസവും അയുക്തി വാദത്തെ പുതുമോടിയിലാക്കിയിട്ടുപോലും - യുക്തിവാദത്തിലും ശാസ്ത്രത്തിന്റെ വിമോചനാത്മകമായ പങ്കിലും ഉറച്ചവിശ്വാസമാണു ണ്ടായിരുന്നത്. അനട്ടോൾ ഫ്രാൻസിന്റെയും ആദ്യകാലത്തെ മറ്റു ഫ്രഞ്ച് ഉൽപതിഷ്ണുക്കളുടെയും ഊർജ്ജസ്വലമായ ലിബറലിസം നേരിട്ട് ഗ്യൂസ്ദെ (1845-1922)യുടെ യുക്തിവാദപരമായ മാർക്സിസത്തിലേയ്ക്കും ജാറസി (1859-1914)ന്റെ സോഷ്യലിസ്റ്റ് ഹ്യൂമനിസത്തിലേയ്ക്കും നയിച്ചു.

ഔപചാരികവൽക്കരിക്കപ്പെട്ട പത്തൊമ്പതാം നൂറ്റാണ്ടിലെ ലിബറലിസത്തിന്റെ വൈരുദ്ധ്യങ്ങളോടും അപര്യാപ്തതകളോടുമുള്ള പ്രതികരണത്തിന്റെ മൂർത്തരൂപമായിരുന്നു സോറൽ. മൗലികമായി പതിനെട്ടാം നൂറ്റാണ്ടിലെ ലിബറലിസത്തിന്റെ പാരമ്പര്യത്തിൽപ്പെട്ട സോറലിനെ പാർലമെന്ററി ജനാധിപത്യത്തിന്റെ പിത്തലാട്ടം പിന്നോട്ടേയ്ക്ക് ആട്ടിപ്പായിക്കുകയാണുണ്ടായത്. വ്യക്തിസ്വാതന്ത്ര്യത്തെ ആധുനിക സമൂഹത്തിന്റെ സാമ്പത്തിക സംഘടനയുമായും രാഷ്ട്രീയ ഭരണത്തിന്റെ ആവശ്യകതയുമായും പൊരുത്തപ്പെടുത്തിക്കൊണ്ടു പോകുന്നതിൽ ലിബറലുകൾക്കുണ്ടായ പരാജയം സോറലിനെ, പ്രയോജനവാദപരവും പ്രായോഗികവാദപരവുമായ ലിബറലിസത്തിൽ നിന്ന് താർക്കികമായി രൂപംകൊള്ളുന്ന അരാജകവാദത്തിലേയ്ക്ക് നയിച്ചു. ആ അവസ്ഥയിൽ, സോറൽ, കാല്പനികമായ അയുക്തിവാദത്തിന്റെ ജ്വലിക്കുന്ന പ്രവാചകനാകുന്നതിന് ബെർഗ്സന്റെ തത്ത്വശാസ്ത്രത്തിന്റെ സ്വാധീനത്തിനു കീഴിൽ വന്നുപെട്ടു. സമൂഹത്തെ പരിഷ്കരിക്കുന്ന തിനുള്ള ഒരേയൊരു മാർഗ്ഗമെന്ന നിലയിൽ ഹിംസയുടെ തീവ്രപ്രചാരകനായിരുന്നു അദ്ദേഹം. തൊഴിലാളിവർഗ്ഗവിപ്ലവത്തിന്റെ തീക്ഷ്ണവക്താവായിരുന്നെങ്കിലും അദ്ദേഹം മാർക്സിന്റെ ചരിത്രപരമായ നിർണ്ണയവാദത്തെ തള്ളിക്കളഞ്ഞു. പ്രകൃതിയും സമൂഹവും ഒരു നിയമത്താലും ഭരിക്കപ്പെടുന്നില്ലെന്നും, മറിച്ച് അന്ധമായ ഇച്ഛയാണ് ഭരിക്കുന്നതെന്നും അദ്ദേഹം പ്രഖ്യാപിച്ചു. ഈ വീക്ഷണത്താലും ഹിംസയുടെ മഹത്വവൽക്കരണത്താലും തൊഴിലാളിവർഗ്ഗവിപ്ലവ കാരിയായ സോറൽ ഫാസിസത്തിന്റെ ദാർശനികനായി കണക്കാക്കപ്പെട്ടു. മുസ്സോളനി (1883-1945) താൻ സോറലിന്റെ ശിഷ്യനാണെന്ന് സ്വയം പ്രഖ്യാപിച്ചിട്ടുണ്ട്. മരണക്കിടക്കയിൽവെച്ച് സോറൽതന്നെ തന്റെ സ്വപ്നത്തിന്റെ സാക്ഷാത്കാരമായി റഷ്യൻ വിപ്ലവത്തെ വാഴ്ത്തുകയും ലെനിനെ ആദർശപുരുഷനായി പ്രഖ്യാപിക്കുകയും ചെയ്തിരുന്നു. ഫാസിസ ത്തിന്റെയും കമ്മ്യൂണിസത്തിന്റെയും പൊതുവംശോൽപത്തി, പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യത്തിലേയും ഇരുപതാംനൂറ്റാണ്ടിന്റെ ആരംഭത്തിലെയും ദാർശനിക പ്രതിലോമപരതയാൽ പ്രോത്സാഹിക്കപ്പെട്ട യുക്തിക്കെതിരായ കലാപത്തെ മറ്റുള്ളവരേക്കാൾ കൂടുതൽ ശക്തമായി

പ്രതിനിധാനം ചെയ്ത ഒരു മനുഷ്യനിൽ കണ്ടെത്താൻ കഴിയും എന്നത് വളരെ പ്രാധാന്യമർഹിക്കുന്നതാണ്.

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യഘട്ടത്തിൽ ലിബറലിസത്തിന്റെ ദാർശനിക പൈതൃകം ജർമ്മനിയിലേക്ക് കൈമാറപ്പെട്ടു. നവോത്ഥാനം (Renaissance) തിരികൊളുത്തിയതും, അന്നുമുതൽ ജ്ഞാനത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും സത്യത്തിന്റെയും ദേവാലയത്തിൽ ഒരുപാട് ആരാധകരുടെ ഉപാസനയാൽ തെളിഞ്ഞുകത്തിക്കൊണ്ടിരുന്നതുമായ മനുഷ്യസ്വാതന്ത്ര്യത്തിന്റെ അവസാനത്തെ ഉജ്ജ്വലപ്രകാശമായിരുന്നു ജർമ്മൻ ജ്ഞാനോദയം (Aufklarung). യുക്തിയും കാല്പനികതയും തമ്മിലും ബുദ്ധിയും വികാരവും തമ്മിലും ശാസ്ത്രവും തത്ത്വശാസ്ത്രവും തമ്മിലും ഒരു ഐക്യം അത്യാവശ്യമായിരുന്നു. ആ ദിശയിലേയ്ക്കുള്ള ഗണനീയമായ ഒരു മുന്നേറ്റം അക്കാലത്ത് നടക്കുകയുണ്ടായി. ജർമ്മൻ ചരിത്രത്തിലെ ആ സുവർണ്ണയുഗ പാരമ്പര്യത്തെ ഹെഗലി (1770-1831)ന്റെയും ഫോയർബാഹി (1804-72)ന്റെയും അനുയായികളായ, ദാർശനിക വിപ്ലവകാരികൾ (Philosophical Radicals) എന്നു സ്വയം വിശേഷിപ്പിച്ചവർ പിന്തുടർന്നു. അത് ശോഭനമായ ഒരു ഭാവി വാഗ്ദാനം ചെയ്തു: ഔപചാരിക ലിബറലിസത്തിന്റെ പരിമിതികളെ മറികടക്കുന്നതും സ്വാതന്ത്ര്യത്തിനും ജ്ഞാനത്തിനും സത്യത്തിനും വേണ്ടിയുള്ള മനുഷ്യന്റെ യുഗദീർഘമായ അന്വേഷണം പുതിയൊരു ഘട്ടത്തിലേയ്ക്കു പ്രവേശിക്കുന്നതുമായ ആധുനികസംസ്കാരം.

“മൂന്നു തലമുറകളിൽപ്പെട്ട ശ്രേഷ്ഠരായ പണ്ഡിതൻമാർ ബൗദ്ധികമായ ലിബറലിസത്തെ സമൃദ്ധമാക്കി. പ്രമാണങ്ങളിൽനിന്നുള്ള സ്വാതന്ത്ര്യവും വസ്തുനിഷ്ഠതയും സഹിഷ്ണതയുമായിരുന്നു അതിന്റെ പ്രധാന തത്ത്വങ്ങൾ. പല മേഖലകളും പരമ്പരാഗതമായ പ്രമാണങ്ങളോടുള്ള അന്ധമായ വിധേയത്വത്തിൽനിന്ന് മോചിതമായി. ശാസ്ത്രത്തിന്റെ കണ്ടെത്തലുകളിൽ അധിഷ്ഠിതമായ ഭൗതികവാദ തത്ത്വശാസ്ത്രം അതിഭൗതികമായ അഭ്യൂഹങ്ങളെ ഇല്ലാതാക്കി. പ്രകൃത്യതീതമായ വെളിപാട് എന്നതിനുപകരം നരവംശശാസ്ത്രപരമായ ഒരു പ്രതിഭാസമായി മതം കണക്കാക്കപ്പെട്ടു. മറ്റേതൊരു ചരിത്രരേഖയെയുംപോലെ ബൈബിൾ വിമർശനാത്മകമായി വിശകലനം ചെയ്യപ്പെട്ടു. ക്രിസ്തുവിന്റെ അസ്തിത്വംപോലും ചിലർ നിരാകരിച്ചു. ശാസ്ത്രം കഴിഞ്ഞാൽ ചരിത്രമായിരുന്നു ജർമ്മനിയുടെ ലിബറൽയുഗത്തിന്റെ മുഖ്യ അടയാളം. അത് നിഷ്പക്ഷമായ വസ്തുനിഷ്ഠത പഠിപ്പിച്ചു. എന്നാൽ അതിനുപിന്നിലുള്ള മാനുഷികഘടകം അവഗണിക്കപ്പെടരുത്.” (Friedrich Karl Sell, “German Pre-Nazi Political Thought”).

ഇമ്മാനുവൽ കാന്റി (1744-1804)ൽനിന്ന് വ്യത്യസ്ത ദിശകളിലേയ്ക്ക് പോകുന്ന ഒരു ചിന്താപ്രവാഹം രൂപംകൊണ്ടു. ന്യൂട്ടോണിയൻ

പ്രകൃതിദർശനത്തിന്റെയും ജ്ഞാനോദയത്തിന്റെയും സ്വാധീനത്തിൻ കീഴിലാണ് ആരംഭിച്ചതെങ്കിലും, അദ്ദേഹത്തിന്റെ ചിന്തയ്ക്ക് പ്രചോദനം നൽകിയത് നവോത്ഥാനത്തിന്റേതിനേക്കാൾ മതനവീകരണ പ്രസ്ഥാനത്തിന്റെ പാരമ്പര്യമായിരുന്നു. അതുകൊണ്ട്, അദ്ദേഹത്തിന്റെ ലിബറലിസത്തിന് വിപ്ലവാത്മകമായ ഫ്രഞ്ചുസരണി യേക്കാൾ യാഥാസ്ഥിതികമായ ആംഗലേയ സരണിയോടായിരുന്നു സാദൃശ്യം. ജർമ്മൻ തത്ത്വശാസ്ത്രത്തിൽ ആനുഭവികവാദത്തെ ആദ്യമായി അവതരിപ്പിച്ച കാന്റ് അതിനെ ഹ്യൂമിന്റെ അജ്ഞേയ വാദത്തിന്റെ നിഷ്ഫലതയിൽനിന്ന് രക്ഷിക്കാൻ ശ്രമിച്ചു. ആത്മനിഷ്ഠവും വസ്തുനിഷ്ഠവുമായവ തമ്മിലുള്ള വിടവിനെ ബന്ധിപ്പിക്കാൻ കഴിയുമെങ്കിൽ ആനുഭവികതത്ത്വശാസ്ത്രത്തിന് പൂർവ്വകല്പനകളുടെ ഒരടിസ്ഥാനം (Metaphysics) നൽകാൻ കഴിയുമെന്ന് അദ്ദേഹം കരുതി. ആ വിടവിനെ സംബന്ധിച്ച തത്ത്വം ആദ്യമായി ആവിഷ്കരിച്ചത് റെനെ ദെക്കാർത്തെ (1596-1650) ആയിരുന്നു. കാന്റിന്റെ *'ശുദ്ധയുക്തിയുടെ വിമർശനം'* എന്ന ഗ്രന്ഥം ആ കാർട്ടീഷ്യൻ സമ്പ്രദായത്തിന്റെ പുനരാലോചനയായിരുന്നു. അങ്ങനെ കാന്റിയൻ വിപ്ലവം ആധുനികതത്ത്വശാസ്ത്രത്തിന്റെ വേരറുത്ത് നവമധ്യകാലവാദത്തിന് തുടക്കംകുറിച്ചു.[8]

കാന്റിന്റെ വിമർശനതത്ത്വശാസ്ത്രം ഒരുവശത്ത് ഫിഷ്ടെ (1762-1814)യുടെ കാല്പനികവാദത്തെ പോഷിപ്പിക്കുകയും മറുവശത്ത് യുക്തിക്കെതിരായ ഷോപ്പൻഹവറുടെ (1788-1860) കലാപത്തെ പ്രചോദിപ്പിക്കുകയും ചെയ്തു. നീത്ഷെ (1844-1900), ബെർഗ്സൺ, സോറൽ - അപ്രധാനികളുടെ പേര് പറയുന്നില്ല - എന്നിവരോടൊപ്പം ഇവർ രണ്ടുപേരും ഫാസിസത്തിന്റെ ദാർശനികരായി വാഴ്ത്തപ്പെട്ടു. ജർമ്മൻ ദേശീയവാദത്തിന്റെ പ്രവാചകനായിരുന്നു ഫിഷ്ടെ. പത്തൊമ്പതാം നൂറ്റാണ്ടിൽ ദേശീയവാദം ലിബറലിസത്തിന്റെ അപരിചിതനായ കിടപ്പറപങ്കാളിയായിരുന്നു. ആ അവിഹിതബന്ധത്തിൽ നിന്ന് ജനിച്ച ജാരസന്തതിയാണ് പ്രത്യേകിച്ചും ഇറ്റലിയിലെയും ജർമ്മനിയിലെയും ഫാസിസം. അദൃശ്യമായി, എന്നാൽ ഉറപ്പോടെ വ്യക്തിവാദത്തിന്റെ സ്ഥാനത്ത് സമഷ്ടിവാദത്തെ സ്ഥാപിച്ച ജനാധിപത്യത്തിന്റെ ഔപചാരികസങ്കല്പം ലിബറൽ രാഷ്ട്രീയക്കാരെ വഴിതെറ്റിച്ച് ദേശീയവാദത്തിന്റെ വക്താക്കളാക്കി. വിജയിയായ ദേശീയവാദം അധികാരത്തിനുവേണ്ടിയുള്ള പോരാട്ടത്തിൽ ജനാധിപത്യനാട്യങ്ങൾ നടത്തുന്നുണ്ടെങ്കിലും, സാമൂഹികവും സാംസ്കാരികവുമായ പ്രതിലോമവീക്ഷണത്തോട് ഉറച്ച ആഭിമുഖ്യം പുലർത്തുകയും യാഥാസ്ഥിതികശക്തികളുമായി സ്വയം സഖ്യത്തിൽ ഏർപ്പെടുകയും ചെയ്യുന്നുണ്ടെന്ന് വർത്തമാനകാല അനുഭവം തെളിയിച്ചിട്ടുണ്ട്. *(തുടരും)*

**കുറിപ്പുകൾ**

1. "ആത്മീയ മണ്ഡലത്തിൽ മനുഷ്യസ്വാതന്ത്ര്യത്തെ കർശനമായി വെട്ടിച്ചുരുക്കുന്നു" എന്നതിന്റെ പേരിൽ ഒരു സോഷ്യൽ ഡെമോക്രാറ്റിക് സൈദ്ധാന്തികൻ ബൊൾഷേവിക്ക് ഭരണകൂടത്തെ അപലപിക്കുന്നു. എങ്കിലും, മാർക്സിന്റെ വിശ്വസ്തായ ഒരു ശിഷ്യൻ എന്ന നിലയിൽ അദ്ദേഹം, "വ്യക്തി എന്നത് മനുഷ്യവംശത്തിന്റെ തികച്ചും ക്ഷണഭംഗുരമായ ഒരു പ്രകടനം മാത്രമാണ്; വ്യക്തികൾ അപ്രധാനമാണ്; അതേസമയം സമൂഹം ശാശ്വതവും അനിവാര്യവുമാണ്" എന്നു പ്രഖ്യാപിക്കുന്നു. (കാൾ റെന്നർ, The Institutions of Private Law and Their Social Functions).

2. "പതിനെട്ടാം നൂറ്റാണ്ടിലെ ധാർമ്മികതത്ത്വശാസ്ത്രം വ്യാപ്തിയിൽ ഒട്ടൊക്കെ സങ്കുചിതമായിരുന്നു. ആരംഭ ബിന്ദുവിന്റെ സ്വാഭാവികഫലമായിരുന്നു അത്. അത് ആഗമനാത്മകം (inductive) ആണ്; അത് വസ്തുതകളെ ശേഖരിച്ചശേഷം അവയെ വിശദീകരിക്കാനുള്ള സിദ്ധാന്തം അന്വേഷിക്കുന്നു. വസ്തുതകളുടെ ശേഖരണം പ്രധാനപ്പെട്ട കാര്യമാണ്. അതിനാൽ, അത് സാമാന്യതത്ത്വശാസ്ത്രത്തിന്റെ ഭാഗമായോ ജ്ഞാനസിദ്ധാന്തത്തിന്റെ അനുബന്ധമായോ ഒരു ധാർമ്മിക സിദ്ധാന്തം അവതരിപ്പിക്കാൻ കാര്യമായ താൽപര്യം കാണിക്കുന്നില്ല. ജ്ഞാനസിദ്ധാന്തവുമായി അടുത്ത ബന്ധമുള്ള പ്രശ്നംപോലും - ധാർമ്മികബോധം ഇന്ദ്രിയത്തിലാണോ അതോ യുക്തിയിലാണോ രൂപംകൊള്ളുന്നത് എന്ന പ്രശ്നം - ധാർമ്മികപ്രമേയങ്ങൾക്ക് കുറച്ചപ്പുറത്തുവെച്ചാണ് പൊതുവെ കൈകാര്യം ചെയ്യപ്പെട്ടത്. കഡ്വർത്തിന്റെയും പ്രൈസിന്റെയും ചക്രവാളം കുറച്ചുകൂടി വലുതായിരുന്നു; എന്നാൽ, കഡ്വർത്ത് പതിനേഴാം നൂറ്റാണ്ടിൽപ്പെട്ട ആളായിരുന്നു. ഹ്യൂമിന്റെ ധാർമ്മിക സിദ്ധാന്തം തികച്ചും മന:ശാസ്ത്രപരമായ ഒന്നാണ്; അതിന് ദാർശനിക സ്വഭാവം ഒട്ടുമില്ല. ലോക്കിന്റെ '*ഉപന്യാസ*'ത്തിൽ, ചർച്ച തൃപ്തികരമായി പൂർത്തീകരിക്കുന്നതിന് ധാർമ്മിക സിദ്ധാന്തം ഇടയ്ക്കിടെ കടന്നുവരുന്നുണ്ട്. ധാർമ്മികമൂല്യങ്ങളുടെ പൂർവ്വകല്പനകൾക്ക് വലിയ പ്രാധാന്യം നൽകുന്ന ഒരുപാട് കാര്യങ്ങൾ ഉണ്ടെങ്കിലും അത് തീർത്തും ആനുഷംഗിക സ്വഭാവമുള്ളതാണ്. ബിഷപ്പ് ബർക്കിലി തീർത്തും കേവലവാദി (Metaphysical)യായ ഒരാളായിരുന്നു... എന്നാൽ, അദ്ദേഹത്തിന്റെ കൃതികളിലെ ധർമ്മശാസ്ത്രപരമായ ഭാഗങ്ങൾ പാലി എഴുതിയതാകാനാണ് സാദ്ധ്യത...." (L.A. Selby - Biggy, The British Moralists).

3. റീഡ് ചൂണ്ടിക്കാണിക്കുന്നതുപോലെ, ഹ്യൂമിന്റെ ആനുഭവിക വാദം നമ്മുടെ ജ്ഞാനത്തെയാകെ പ്രതിനിധാനാത്മക (Representative) ആശയങ്ങളിൽനിന്ന് നിർമ്മിക്കുന്നു. യഥാർത്ഥ ലോകത്തെക്കുറിച്ചുള്ള ധാരണകളെയെല്ലാം നഷ്ടപ്പെടുത്തുന്ന തരത്തിൽ ആനുഭവിക ഘടകത്തിന് ഊന്നൽ നൽകപ്പെടുന്നു.

4. 1808ൽ, ദു ബോയ്സ്- റേമണ്ട് ജർമ്മനിയിലെ ശാസ്ത്രജ്ഞൻമാരുടെയും വൈദ്യൻമാരുടെയും സംഘത്തിൽ "പ്രകൃതിയെക്കുറിച്ചുള്ള അറിവിന്റെ പരിമിതികളെപ്പറ്റി" എന്ന ഒരു പ്രഭാഷണം നടത്തി. ആ പ്രഭാഷണത്തിന്റെ സത്തയെ "നമുക്ക് ഒന്നും അറിയാനാവില്ല" (Ignorabimus) എന്നു സംഗ്രഹിച്ചതിനാൽ പ്രശസ്തമായിത്തീർന്നു.

5. പത്തൊമ്പതാം നൂറ്റാണ്ടിലുടനീളമുള്ള അയുക്തിയുടെ വളർച്ചയും ഇരുപതാം നൂറ്റാണ്ടിലേയ്ക്കുള്ള അതിന്റെ കടന്നുവരവും, ആനുഭവികവാദത്തെ ഹ്യൂം തകർത്തതിന്റെ സ്വാഭാവികമായ തുടർച്ചയായിരുന്നു. (ബർട്രാന്റ് റസ്സൽ, History of Western Philosophy).

6. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ "ഇംഗ്ലീഷ് തത്ത്വശാസ്ത്രം കഷ്ടിച്ചാണ് നിലനിന്നിരുന്നത്." (Leslie Stephen, The English Utilitarians).

7. പ്രത്യേകിച്ചും, മതപരവും ധാർമ്മികവുമായ പ്രശ്നങ്ങളിൽ, ഒരേസമയം ലിബറൽ ദാർശനികരായിരിക്കാനും വിപ്ലവകരമായ തീവ്ര നിലപാടുകളെ ഒഴിവാക്കാനും ആഗ്രഹിച്ച ആളുകൾ കൈക്കൊണ്ട ആത്യന്തിക നിലപാടുകളെ സ്ഥാപിതനിയമങ്ങൾ പ്രതിനിധാനം ചെയ്തു. (Leslie Stephen, The English Utilitarians).

8. റീഡ് കാന്റിനേക്കാൾ ആഴത്തിൽപോയ ഹ്യൂമിന്റെ വിമർശകനായിരുന്നു. അദ്ദേഹത്തിന്റെ കൃതികൾ കാന്റിയൻ സത്യ (ഷോപ്പൻഹവർ)ത്തിന്റെ നിഷേധാത്മക തെളിവ് നൽകുകയും ആശയത്തിനുപകരം മനസ്സും പദാർത്ഥവും തമ്മിലുള്ള നിഗൂഢവും വിശദീകരിക്കാനാകാത്തതുമായ ബന്ധമായി നിർവ്വചിക്കപ്പെട്ട അന്തർജ്ഞാനത്തെ പ്രതിഷ്ഠിക്കുകയും ചെയ്തു.

# കോലായകൾ

മനോജ് വീട്ടിക്കാട്

കടൽതീരം നഗരംപോലെ ചൂടുപിടിച്ചും ബഹളം നിറഞ്ഞും കിടക്കുകയാണ്. ഒരുപാടു മുഖങ്ങളുണ്ടെന്നോ മുഖമേയില്ലെന്നോ പറയാവുന്ന വലിയൊരാൾക്കൂട്ടമുണ്ടായിരുന്നു. തീരത്ത്....

വിവിധ വർണങ്ങളുടെ ക്രമരഹിത മേളനത്തിനിടയിലും ചില വർണരാഹിത്യങ്ങൾ വിശ്വനാഥൻ കണ്ടെത്തി. നിഷ്കാസിതന്റേയും പരാജിതന്റേയും കൂടിയാണ് കടൽതീരം എന്നയാൾ അപ്പോൾ വെറുതെ പിറുപിറുത്തു.

അല്ലെങ്കിൽ തന്നെ മേൽക്കൂരകൾ നഷ്ടപ്പെട്ടവരാണല്ലോ കടലിന്റെ അനന്തതയിലേക്ക് നടന്നുപോകാൻ ഏറ്റവും യോഗ്യർ.

താൻ ആത്മഹത്യയെക്കുറിച്ചാണ് ചിന്തിക്കുന്നതെന്ന് ഒരു നിരാശയോടെ അയാൾ തിരിച്ചറിഞ്ഞു.

ഈയിടെയായി നിരാശകൾ മാത്രമാണ് അയാൾക്ക് കൂട്ട്.

നല്ല പരിചയക്കാരനായിരുന്ന സ്ഥലം സബ്ഇൻസ്പെക്ടർ സ്റ്റേഷനിലേക്ക് വിളിപ്പിച്ച് സംശയം നുരയുന്ന ദൃഷ്ടികളും വെറുപ്പ് ഒളിഞ്ഞുകിടക്കുന്ന ശബ്ദവുമായി മണിക്കൂറുകൾ ചോദ്യം ചെയ്തപ്പോഴാണ് ബോധ്യപ്പെടുത്താനാവാത്ത തന്റെ സത്യസന്ധതയെക്കുറിച്ച് അയാൾക്ക് ആദ്യമായി നിരാശ തോന്നിയത്...

വിശ്വനാഥൻ വാങ്ങിയ പുതിയ വീട്ടിലേക്ക് അയാളും കുടുംബവും താമസമാക്കിയതിന്റെ ഏഴാം ദിവസമായിരുന്നു ആ സംഭവം.

ആ വീട് അയാൾക്ക് നൽകുമ്പോൾ തന്നെ പഴയ വീട്ടുടമ പറഞ്ഞിരുന്നതാണ് അതിലെ നീണ്ട കോലായയുടെ അനൗചിത്യത്തെക്കുറിച്ച്....

വായ്പ നൽകി സഹായിച്ച ബാങ്കിന്റെ മാനേജരും (വിശ്വനാഥന്റെ സുഹൃത്തും) ആ വരാന്ത അടച്ചുറപ്പാക്കുകയെങ്കിലും ചെയ്യാമായിരുന്നു എന്ന് ആശങ്കപ്പെട്ടു.

എന്തോ അയാൾക്കു മാത്രം ആ അനൗചിത്യം ബോധ്യപ്പെട്ടേയില്ല....

അതുതന്നെയാണ് പോലീസുകാരും പറയുന്നത്, ഒരു കാര്യം എത്ര പറഞ്ഞാലും ഇയാൾക്ക് മാത്രം മനസ്സിലാവാത്തതെന്താണ്...

എന്റെ വീട്ടിലെ വരാന്തയും നാട്ടിലെ ക്രമസമാധാനവും തമ്മിലുള്ള ബന്ധമെന്തെന്ന വിശ്വനാഥന്റെ ചോദ്യത്തിന് ഇൻസ്പെക്ടറുടെ മറുപടി ഇങ്ങനെയായിരുന്നു.

"സുഹൃത്തേ, വ്യക്തികൾ എന്ന നിലയിൽ നമ്മളോരോരുത്തർക്കും ഈ സമൂഹത്തിൽ പ്രാധാന്യമുണ്ട്. പക്ഷേ നമ്മളേക്കാൾ വലുത് ഈ സമൂഹത്തിന്റെ സുരക്ഷയാണല്ലോ..."

"നിങ്ങളുടെ നീണ്ട വരാന്തയുടെ പ്രയോജനമെന്താണ്...?"

"പ്രത്യേകിച്ചൊന്നുമില്ല, വീട്ടുകാരിക്ക് അയൽക്കാരിയോടൊത്ത് കുറച്ചുനേരം വർത്തമാനം പറയാം. സ്കൂളിൽ പഠിക്കുന്ന മകനും മകൾക്കും അവരുടെ കൂട്ടുകാരോടു സംസാരിക്കാം...." വിശ്വനാഥൻ പറഞ്ഞു.

"നിങ്ങൾക്ക് നിങ്ങളുടെ സുഹൃത്തുക്കളെ സ്വീകരിക്കാനും ഈ കോലായ പ്രയോജനപ്പെടും ഇല്ലേ...?"

"തീർച്ചയായും, അതിനുവേണ്ടി കൂടിയാണല്ലോ അതു നിർമിച്ചിട്ടുള്ളത്...!" വിശ്വനാഥൻ സമ്മതിച്ചു.

"പക്ഷേ നിങ്ങൾക്കറിയില്ലേ, ഇത്തരം കൂട്ടായ്മകൾ ദേശതാൽപര്യത്തിനു വിരുദ്ധമാണെന്ന്?"

ഇൻസ്പെക്ടറുടെ ശബ്ദത്തിലേക്ക് നിയമത്തിന്റെ ഘർഷണം കയറിവന്നത് വിശ്വനാഥൻ തിരിച്ചറിഞ്ഞു. ഇത്തരം കൂടിച്ചേരലുകളാണ് പല രാജ്യങ്ങളിലേയും ഭരണകൂടങ്ങളെ കടപുഴക്കിയത് എന്ന് ഗവൺമെന്റ് തിരിച്ചറിയുന്നുണ്ട്....

"താങ്കൾ ആ കോലായ അടച്ചു കെട്ടുകയോ പൊളിച്ചു കളയുകയോ ചെയ്യുന്നതാണ് നല്ലത്..."

ഒന്നു നിർത്തി അയാൾ മുഴുമിച്ചു... "നിങ്ങൾക്കും ഞങ്ങൾക്കും..."

പിറ്റേന്നത്തെ പത്രങ്ങളാണ് വിശ്വനാഥനെ തകർത്തു കളഞ്ഞത്.

വീട്ടുവരാന്തകൾ കേന്ദ്രീകരിച്ച് കലാപത്തിന് നീക്കം. പോലീസിന്റെ സമയോചിത ഇടപെടൽ, കലാപകാരികളിൽ പലരും ഒളിവിൽ, എന്നിങ്ങനെ പല കഥകൾ പത്രങ്ങൾ തെളിവുസഹിതം അച്ചടിച്ചു.

തുറന്ന വരാന്തകളൊന്നും തന്നെ മേലാൽ ഉണ്ടായിരിക്കരുതെന്നും കാണപ്പെടുന്നവ പൊളിച്ചു നീക്കുന്നതാണെന്നും പോലീസിന്റെ മുന്നറിയിപ്പ് വന്നു.

വിശ്വനാഥന്റേതുൾപ്പെടെ എല്ലാ വരാന്തകളും അടച്ചുകെട്ടി ഭദ്രമാക്കിയിട്ടും പോലീസ് പിൻമാറിയില്ല. അവർ ആ പ്രദേശമാകെ നിരന്തരമായി നിരീക്ഷിക്കുന്നതിനായി ഒരു ഒബ്സർവേഷൻ സ്റ്റേഷൻ തന്നെ ആരംഭിക്കുകയുണ്ടായി.

അന്നു രാത്രിയിൽ വിശ്വനാഥൻ തന്റെ ഫേസ് ബുക്ക് പേജിൽ അടച്ചു മൂടപ്പെട്ട വരാന്തകൾ നൽകുന്ന അധിനിവേശത്തിന്റെ പാഠത്തെ

ക്കുറിച്ച് ഒരു കുറിപ്പ് പോസ്റ്റ് ചെയ്യുകയും തന്റെ 4233-ാമത്തെ സുഹൃത്തിനെ അസർബൈജാനിൽനിന്ന് സ്വീകരിക്കുകയും ചെയ്തു.

വിശ്വനാഥനുൾപ്പെടെ അവിടുത്തുകാരെല്ലാം പ്രഭാത സവാരി വേണ്ടെന്നു വച്ചിരിക്കുകയായിരുന്നു കുറേനാളായി. മറ്റൊന്നുമല്ല... മഫ്തിയിലും യൂണിഫോമിലും പിന്നാലെ കൂടുന്ന പോലീസുകാരോട് വെറുതെ വർത്തമാനം പറയാൻ ആർക്കും താൽപര്യമില്ല.

പക്ഷേ ഇന്ന് വിശ്വനാഥന് രാവിലെ നടന്നേ പറ്റൂ. വിശ്വനാഥന്റെ ഒന്നാം ക്ലാസുകാരിയായ മകളുടെ അധ്യാപിക അയാളെ കാണണം എന്നറിയിച്ചിട്ടുണ്ട്.

അങ്ങനെയാണ് അയാൾ നിറയെ മഞ്ഞുമൂടിയ പ്രഭാതത്തിൽ, സംശയം മാത്രം വിടരുന്ന കണ്ണുകൾക്കു മുന്നിലൂടെ അതിവേഗം നടന്ന് റിനി. എസ്. വർഗ്ഗീസ് എന്ന അധ്യാപികയുടെ വീട്ടിലെത്തിയത്. വീട്ടിലേക്കുള്ള വഴിയിൽ അയാൾ മൂന്നിടത്തു നിൽക്കുകയും ആശങ്കയോടെ പിന്തിരിഞ്ഞു നോക്കുകയുമുണ്ടായി.

ആരോ സ്ഥിരമായി തന്റെ പിന്നിലുണ്ടെന്നത് ഈയിടെയായി വിശ്വനാഥന്റെ മാത്രം തോന്നലല്ല.

ടീച്ചർ വീടിനുമ്മറത്ത് പുതിയതായി നിർമ്മിച്ച ശിലോദ്യാനത്തിൽ നിൽപ്പുണ്ടായിരുന്നു.

"ഞാൻ വിശ്വനാഥൻ..." എന്നു പറഞ്ഞതേയുള്ളൂ വിശ്വനാഥൻ.

ഇരുപത്തിരണ്ടിൽ കൂടുതൽ പ്രായമില്ലാത്ത വെളുത്ത് സുന്ദരിയായ ആ പെൺകുട്ടിയുടെ മുഖത്തേയ്ക്ക് അറപ്പിന്റെ ഒരു നാഗഫണം ഇരച്ചു കയറുന്നത് അയാൾ കണ്ടു.

"നിങ്ങളുടെ മകൾ സ്ക്കൂളിൽ പെരുമാറുന്നത് മറ്റു കുട്ടികളെ എങ്ങനെ ബാധിക്കുമെന്ന് നിങ്ങൾ ആലോചിച്ചിട്ടുണ്ടോ മിസ്റ്റർ വിശ്വനാഥൻ...?"

"നിങ്ങൾക്കറിയ്യോ..." അവൾ നാടകീയമായി അയാളുടെ നേരെ തിരിഞ്ഞു... "ഇന്നലെ ആ കുട്ടി കാരണം ക്ലാസ്സിലെ കുട്ടികളാരും തന്നെ ലഞ്ച് കഴിച്ചില്ല. കുട്ടികൾ മാത്രമല്ല, ഞങ്ങളും..."

റിനി ടീച്ചർ പിന്നെയും നടന്നു.

"നിങ്ങളുടെ മകൾ ഉച്ചയ്ക്ക് ആ നശിച്ച പൂന്തോട്ടത്തിൽ ഏതോ ചെടി കൊണ്ടു നട്ടുപോലും.... അതും തോട്ടക്കാരനെ വിളിക്കുകയോ എന്തെങ്കിലും ആയുധം ഉപയോഗിക്കുകയോ ചെയ്യാതെ. വെറും കൈയ്യോണ്ട് മണ്ണ് മാന്തി, ഛെ..."

ടീച്ചർ അവരുടെ അറപ്പ് നീട്ടിത്തുപ്പി.

ആ തുപ്പലിന്റെ അർഥം പതിവുപോലെ വിശ്വനാഥന് മനസ്സിലായ തേയില്ല.

"പക്ഷേ ടീച്ചറേ."

"മണ്ണിൽ പണിയെടുത്താലല്ലേ ചോറുകിട്ടൂ... അതോണ്ട് മണ്ണിനെ കുട്ടികൾ വെറുക്കണതെന്തിനാണ് മനസിലായില്ല..."

"ആ... അത്, ചോറ്... എന്നും ചോറുകൊണ്ടു വരണ്ട കാര്യമെന്താ ആ കുട്ടിക്ക്..." ടീച്ചർ മറന്നുപോയത് തിരിച്ചുകിട്ടിയ ആവേശത്തോടെ വിശ്വ നാഥനോട് ദേഷ്യപ്പെട്ടു.

"ഇവിടുത്തെ ഡോക്ടർ കർശനമായി പറഞ്ഞിട്ടുണ്ട് എന്നും റൈസ് കൺസ്യൂം ചെയ്യുന്നത് നല്ല ശീലമല്ല എന്നും അത്തരം കുട്ടികളെ വാൺ ചെയ്യണമെന്നും."

വിശ്വനാഥന് താൻ കുടിച്ച കഞ്ഞിവെള്ളം പുറത്തേക്ക് തികട്ടി വരു ന്നതായി തോന്നി... അയാളുടെ കൺമുന്നിലൂടെ സ്വന്തം ബാല്യം വള്ളിനി ക്കറുമിട്ട് വണ്ടിച്ചക്രവുമുരുട്ടി ഓടിപ്പോയി.

"അല്ലെങ്കിൽ തന്നെ നിങ്ങടെ കുട്ടിക്കു മാത്രമെന്താ പ്രത്യേകത...? അവൾക്കും മറ്റുള്ളവരെപ്പോലെ ഇവിടുത്തെ ഫുഡ് സെന്ററീന്ന് കഴിച്ചൂ ടെ...? അതെങ്ങനെയാ നാം തിന്നുന്നത് നമ്മുടെ സംസ്കാരാ എന്നല്ലേ".. ടീച്ചർ നിരാശപ്പെട്ടു.

"അപ്പോ ടീച്ചറേ ശരിക്കും ന്റെ കുട്ടി ചെയ്ത കുറ്റമെന്താ...? മണ്ണു വാരിയതോ... അതോ ചോറു കൊണ്ടുവന്നു കഴിച്ചതോ...?"

"അതേയ് മിസ്റ്റർ വിശ്വനാഥൻ..." ടീച്ചറുടെ ആ വിളി വിശ്വനാഥന് അരോചകമായി തോന്നിയതേയില്ല.... അമേരിക്കൻ പ്രസിഡന്റിനെ അങ്ങേ രുടെ നായ മിസ്റ്റർ പ്രസിഡന്റ് എന്നാണത്രേ സംബോധന ചെയ്യാറ്... പിന്നെന്താ.

"ഇത്രയും സിവിലൈസ്ഡ് അല്ലാത്ത, മാനേഴ്സറിയാത്ത ഒരു കുട്ടിയെ ഇനിയും അഫോർഡ് ചെയ്യാൻ ഞങ്ങൾക്കു ബുദ്ധിമുട്ടുണ്ട്...." ടീച്ചർ പറഞ്ഞവസാനിപ്പിച്ചു.

ഒന്നപേക്ഷിച്ചാൽ, ഒരൽപം താണുകൊടുത്താൽ ഈ തീരുമാനം മാറുമെന്ന് വിശ്വനാഥനറിയാഞ്ഞിട്ടില്ല, എന്തോ അയാൾക്കപ്പോൾ ഇങ്ങനെ പറയാനാണ് തോന്നിയത്.

"ഞാനവളോടൊന്നു ചോദിക്കട്ടെ..."

വിശ്വനാഥൻ വീട്ടിലെത്തുമ്പോൾ അവൾ സ്ക്കൂളിൽ പോകാൻ ഒരുങ്ങി നിൽക്കുകയാണ്.

"ഇനിയൊരിക്കലും മണ്ണ് മാന്തില്ല എന്നുറപ്പുണ്ടെങ്കിൽ മാത്രം കുഞ്ഞേ നീ സ്ക്കൂളിലേക്ക് പോവുക...." വിശ്വനാഥൻ തന്റെ പതിഞ്ഞ ശബ്ദത്തിൽ മകളോട് പറഞ്ഞു.

അവൾ ഒരു നിമിഷം ആലോചിക്കുകയും ചുമലിലെ ഘനസഞ്ചി താഴെയിറക്കി കയ്യിലെ ചെടിയുമായി വേലിയരികിലേക്ക് നടക്കുകയും ചെയ്തു.

അന്നു രാത്രിയാണ് വിശ്വനാഥൻ ആത്മഹത്യ ചെയ്തവരുടെ കൃതികൾ വായിച്ചുതുടങ്ങിയത്.

സ്വയംഹത്യകൾ പലതരത്തിലുണ്ടെങ്കിലും മറ്റുള്ളവർക്കു വേണ്ടിയും പ്രത്യയശാസ്ത്രങ്ങൾക്കു വേണ്ടിയുമൊക്കെയുള്ള ആത്മഹത്യയേക്കാൾ അയാളെ വേവലാതിപ്പെടുത്തിയത് ഒരിക്കലും ശരിയാവാത്ത നാട്ടുമന:സ്സാക്ഷിയോട് കലഹിച്ച് മരണത്തെ പുൽകിയവരുടെ കഥകളായിരുന്നു.

ഇടയ്ക്ക് ശരീരം മനസ്സിനെ തരണം ചെയ്യുകയും ജാഗരത്തിന്റെ വെളിച്ച ശകലങ്ങൾ ഓർക്കാപ്പുറത്ത് അണഞ്ഞുപോവുകയും ചെയ്യുന്നതാണ് ഈയിടെയായി വിശ്വനാഥന്റെ ഉറക്കത്തിന്റെ ഒരു സ്വരൂപം.

അങ്ങനെ സ്വപ്ന ജാഗരങ്ങൾ തമ്മിലുള്ള വേർതിരിയലുകൾ ഇല്ലാതായ ഏതോ നിമിഷത്തിലാണ് വിശ്വനാഥൻ തന്റെ മകൾക്ക് പലഹാരം വാങ്ങാൻ ബേക്കറിയിൽ കയറിയ കാഴ്ച സ്വയം കാണാൻ തുടങ്ങിയത്.

അയാൾക്ക് ഈ അടുത്ത കാലത്ത് ഉണ്ടായിപ്പോയ ഒരു ശീലമാണ് വൈകുന്നേരം വീട്ടിലേക്ക് എന്തെങ്കിലും നിറമുള്ള തീറ്റ സാധനങ്ങൾ വാങ്ങിക്കൊണ്ടുപോവുക എന്നത്. സത്യത്തിൽ അതു വെറുതെ തുടങ്ങിയതൊന്നുമല്ല. വരാന്തകൾ അടച്ചുകെട്ടുന്നതിനു മുമ്പ് കുട്ടികൾക്കും ചിലപ്പോഴൊക്കെ അയാൾക്കും അടുത്ത വീടുകളിലെ മുറുക്കും ഉണ്ണിയപ്പവും അച്ചപ്പവുമൊക്കെ തിന്നാൻ കിട്ടിയിരുന്നു.

വരാന്ത ഇല്ലാതായതിന്റെ രണ്ടാം ദിവസം മകളാണ് അയാളോട് പറഞ്ഞത്.

"ഞങ്ങടെ ക്ലാസിലെ കുട്ട്യോൾക്കൊക്കെ അവരുടെ അച്ഛൻമാരും അമ്മമാരും എന്തൊക്കെയാ വാങ്ങിക്കൊടുക്കാറുള്ളത്...?"

അവരതൊക്കെ സ്ക്കൂളിൽ കൊണ്ടുവരുമെന്നും കൂടി അവൾ പറഞ്ഞപ്പോഴാണ് അയാൾക്ക് ഇടക്കെങ്കിലും ഒന്ന് അച്ഛനാകണമെന്നു തോന്നിയത്.

ഇപ്പോൾ വിശ്വനാഥൻ കാണുന്നത് അത്തരത്തിലൊരു വൈകുന്നേരമാണ്.

പാക്ക് ചെയത് തീറ്റപ്പണ്ടങ്ങളുടെ വർണാഭമായ ഒരു ഘോഷയാത്രയാണ് ആ ഷോപ്പ് എന്ന് വിശ്വനാഥനു തോന്നി...

ഒരു പാക്കറ്റ് ബിസ്ക്കറ്റും ഒരു പാക്കറ്റ് കേക്കും വാങ്ങിയ വിശ്വനാഥൻ ഇത്രയും സാധനം കഴിഞ്ഞ തവണ വാങ്ങിയപ്പോൾ ഇത്ര വിലയായിട്ടില്ലായിരുന്നല്ലോ എന്നു സംശയിച്ചു. ഇത്തരം കടകളിൽ വില ചോദിക്കാറില്ലാത്തവരാണല്ലോ നാം എന്നയാൾ കുറ്റസമ്മതം നടത്തുകയും ചെയ്തു.

"വില ഇനിയും കൂടും". പ്ലാസ്റ്റിക് കൂടിലാക്കി സാധനങ്ങൾ മേശപ്പുറത്തിട്ട് മുഖപരിചയക്കാരനായ കടക്കാരൻ പറഞ്ഞു. ഇന്നല്ലെങ്കിൽ നാളെ സിറിയയിൽ യുദ്ധമുണ്ടായേ പറ്റൂ, സിറിയ അല്ലെങ്കിൽ ഇറാൻ അല്ലെങ്കിൽ വേറെ എവിടെയെങ്കിലും...

അയാൾ വിശ്വനാഥനോട് ശരി സർ, പറഞ്ഞ് അയാളുടെ പണികളിലേക്ക് മടങ്ങിപ്പോയി.

വിശ്വനാഥന് അപ്പോൾ തലച്ചോറിലൂടെ ഒരു യുദ്ധവിമാനം പറന്നുപോകുമ്പോലെ തോന്നി. താനിത്രയും നാൾ വാങ്ങി മകൾക്കു നൽകിയത് ഏതോ രാജ്യത്തെ കുട്ടികളുടെ പ്രാണനായിരുന്നു...

തനിക്കുചുറ്റും പിഞ്ചുമക്കളുടെ നിലവിളികൾ അസഹ്യമായപ്പോഴാണ് വിശ്വനാഥൻ കണ്ണുതുറന്നത്.

അന്നുച്ചക്കാണ് നാം വിശ്വനാഥനെ മേൽക്കൂരകൾ നഷ്ടപ്പെട്ടവരുടെ കൂട്ടത്തിൽ കടൽത്തീരത്തുവെച്ച് കണ്ടുമുട്ടുന്നത്.

വിശ്വനാഥാ എന്താണ് നിന്റെ തീരുമാനം....? കടൽ അയാളോട് ചോദിച്ചു.

എനിക്കു ചുറ്റും കടലിരമ്പത്തേക്കാൾ ഒച്ചയിൽ കുട്ടികൾ നിലവിളിക്കുന്നു.

വിശ്വനാഥൻ മറുപടി പറഞ്ഞു.

കടൽ ആ മറുപടി കേൾക്കാത്തപോലെ പെട്ടെന്ന് പിൻവാങ്ങുകയും വിശ്വനാഥൻ തന്റെ മറുപടി കടലിനെ കേൾപ്പിക്കാൻ വേണ്ടി പിന്നെയും പറയുകയും കടലിലേക്ക് ഇറങ്ങിയിറങ്ങിയങ്ങനെ പോവുകയും...

കവിത

# പൂർണ്ണനഗ്നം

ബി.ജോസുകുട്ടി

**രാ**ജാവ് നഗ്നനെന്നു വിളിച്ചുപറഞ്ഞ കുട്ടിയെ
ഈയിടെ കണ്ടുമുട്ടി.
അവനാകെ മാറിപ്പോയിരുന്നു.
ഒരുപാടുവളർന്നെങ്കിലും
ഒരു ബോൺസായ് മരം പോലെ
അവൻ മുരടിച്ചിരുന്നു.
ഒരു വെളിപാടുപോലെ
ഒരിക്കലവൻ തുറന്നുപറഞ്ഞ
ഉൺമകളേറ്റു പറയാൻ
അന്നവന്റെ പിന്നിലൊരു
ജനതയുണ്ടായിരുന്നു.
പക്ഷേ, ഇന്ന്.....
ബ്രാൻഡ് ചെയ്യപ്പെട്ട അതേ ജനത
അവന്റെ നെഞ്ചുകീറിയുള്ള
സത്യഭാഷണങ്ങളെ
രാജ്ഘട്ടിലും പിന്നെ, കോൺക്രീറ്റ് ശ്മശാനങ്ങളിലെ
തെമ്മാടിക്കുഴികളിലുമടക്കം ചെയ്തു.
ഇന്ദ്രപ്രസ്ഥത്തിലെ കാവിതേച്ച
തടവറയിലെ നാലു മിനാരങ്ങൾക്കിടയിൽ
അവനനുഭവിച്ച പീഢനങ്ങൾ
മൗനമായി അലറിപ്പറയുന്നുണ്ടായിരുന്നു.
ഒരു പാതിരാവിലുയർന്ന
സ്വാതന്ത്ര്യ വസന്തത്തിന്റെ ഇടിമുഴക്കത്തിൽ
അവന്റെ ശബ്ദം മുങ്ങിപ്പോയിരുന്നു.
ഇപ്പോഴവന് പുതിയ ഓഫറുകളുമായി
മൾട്ടിനാഷണൽ രാജാക്കന്മാർ
ചാർട്ടർ ചെയ്ത ചിറകുകളിലേറി
പാഞ്ഞുവരുന്നുണ്ട്.
ദരിദ്രനാരായണൻമാരെ പ്രച്ഛന്നവേഷം കെട്ടിച്ച്
ചേരികളിൽ പുതുനിറങ്ങൾ പൂശി
നവരാമരാജ്യമുണ്ടാക്കി,
അവനെ ബ്രാൻഡ് അംബാസഡറാക്കി,
സംസ്കാരം സംസ്കരിച്ച്
വിറ്റഴിക്കാമെന്നു ബോധ്യപ്പെടുത്തിയിട്ടുണ്ട്.
ഇപ്പോൾ, രാജാക്കന്മാരും പരിവാരങ്ങളും,
ആഡംബര പട്ടുടയാടകളണിഞ്ഞാണ് നടക്കുന്നത്.
ഇപ്പോഴുമവനുച്ചത്തിലെല്ലാം വിളിച്ചു പറയുന്നുണ്ട്
പക്ഷേ, കാതുകളില്ലാത്തവർ
അതെങ്ങനെയാണ് ഗ്രഹിക്കുക.

# അപരായി

മോഹൻദാസ് തെമ്പള്ളം

ഞങ്ങൾക്കിവിടെ
സുഖമാണ്
കണ്ണീരിൽ തിളപ്പിച്ച കഞ്ഞിക്ക്
ഒരു പ്രത്യേക മണം, രുചി

കഴുത്തറ്റം വരെ
കടം കയറി
കണ്ടാകർണ്ണനും
കരിം കുട്ടിയും
ചാത്തനും
മറുതയും
നാടുവിട്ടു
ഞങ്ങൾക്കു
പ്രാർത്ഥിക്കാനാരുമില്ലാതായി

വഴിവക്കിലെ അത്താണിയിൽ
ചുമടിറക്കിയവരാരൊക്കെ
ചുമടേറ്റി പോയവരാരൊക്കെ

കാനേഷുമാരിയിൽ
ഉൾപ്പെടാത്തതുകൊണ്ട്
അവരജ്ഞാതരായി
രാജ്യമില്ലാത്തവരായി

അവരിൽ ചിലർ
ഒറ്റുകാരായി
കള്ളന്മാരായി
കൂട്ടികൊടുപ്പുകാരായി
ഭരിക്കുന്നോരായി

കടൽ മാറി കരയായി
കരമാറി കടലായി

കരയിൽവെച്ച്
കണ്ടുമുട്ടിയവർ
തിരിച്ചറിയാത്തവിധം
മാറിപ്പോയി

കാര്യം പറഞ്ഞ്
കളിക്കൂട്ടുകാരായി
കള്ളും
പെണ്ണും
മണ്ണും
കച്ചവടമായി
വിരൽചൂണ്ടിയവർ
ശത്രുക്കളായി
വിരലുകൊടുത്തവർ
മിത്രങ്ങളായി

പകൽ വെളിച്ചത്തിൽ
പക വീട്ടി
പലരുടെ പേരും
മാഞ്ഞു പോയി
ഇരുളിലും
പകലിലും
ഭയങ്ങളായി

കാഴ്ചയിലെ കാഴ്ചയെ
കുരുതികൊടുത്തു
കാഴ്ച്ചവട്ടമില്ലാതെയായി

വിലക്കയറ്റം
വിലകെട്ടതാക്കി
ഊണുമാറ്റി
ഉപവാസമാക്കി
വസ്ത്രം മാറ്റി
വാനരനാക്കി
പാർപ്പിടം മാറ്റി
പാതച്ചാലിലായി

ഞങ്ങൾക്കിവിടെ
ശരിക്കും
സുഖം തന്നെയാണ്
ഏട്ടോ

# ബോധോദയത്തിന്റെ പൊരുൾ

മൈത്രേയൻ

ജനിക്കുമ്പോൾ വരികയും മരിക്കുമ്പോൾ ഇറങ്ങിപ്പോവുകയും അതിനുശേഷം ആകാശത്തിരുന്ന് താടിക്കു കൈയുംകൊടുത്ത് പുനർജ്ജനിക്കാൻ നല്ലയിടവും നോക്കിയിരിക്കുന്ന ജീവനും അല്ലെങ്കിൽ ഈ ജന്മങ്ങളെല്ലാം ഉണ്ടാകുന്നുവെന്ന് സ്വയം തോന്നിയും ഭ്രമിച്ചും പെട്ടെന്ന് വെളിപാടുവന്ന് തന്റെ ഈ വിഢ്ഢിത്തമോർത്ത് പൊട്ടിച്ചിരിക്കുന്ന ആത്മാവും ഒക്കെയായ ഈ ബോധം ഒരു മുറിവില്ലാത്ത, അഴിവില്ലാത്ത, സാന്ദ്രമായ, ഘനീഭവിച്ച, ഏകത്വമായ അനുഭവമായി വേദാന്തികൾ മനസ്സിലാക്കുമ്പോൾ ഓരോരോ നട്ടും ബോൾട്ടും ഊരി ടയറും വീലും മാറി, എൻജിനും ബോഡിയും വേറെയായി ഒരു മെക്കാനിക്കിന്റെ വർക്ക്ഷോപ്പിൽ ചിതറിക്കിടക്കുന്ന കാറുപോലെയാണ് നാഡീവ്യൂഹശാസ്ത്രജ്ഞർക്ക്.

പണ്ടുകാലത്ത് ഉപനിഷത് ഋഷികൾ കൊണ്ടാടിയ അനുഭവങ്ങൾ തൊട്ട് ശങ്കരൻ, രാമകൃഷ്ണൻ, വിവേകാനന്ദൻ, നാരായണൻ, രമണൻ വരെ പറഞ്ഞിരുന്ന ആത്മീയാനുഭവങ്ങൾ ഡോക്ടർമാരുടെ മുമ്പിൽ വന്നു നില്ക്കുന്ന മസ്തിഷ്കരോഗബാധിതരായ രോഗികൾ നിരന്തരം അനുഭവിക്കുന്നുണ്ടെന്നുള്ള വസ്തുത നമ്മെ അന്ധാളിപ്പിക്കുകതന്നെ ചെയ്യും. ആത്മജ്ഞാനത്തിന്റേതായ തത്ത്വചിന്തയുടെ അഭാവത്തിൽ ഇവരാരും രമണനോ നാരായണനോ ആകുന്നില്ല എന്നു മാത്രം. ഈ ആത്മീയാനുഭവങ്ങൾ എല്ലാം തന്നെ ഒന്നുരണ്ട് ഇലക്ട്രോഡുകളുടെ സഹായത്തോടെ ഒരു സിരാവിജ്ഞാനീയശാസ്ത്രജ്ഞന് നമുക്കിന്ന് അനുഭവവേദ്യമാക്കിത്തരാൻ കഴിയും. കൂടുവിട്ടു കൂടുമാറുന്ന വിദ്യയോ, അവനവനെ സ്വയം നോക്കുന്ന വിദ്യയോ, സ്വശരീരത്തിനു പുറകിൽ നിഴലായി നടക്കുന്ന വിദ്യയോ, ആകാശത്തുനിന്ന് സ്വന്തം ശരീരം നോക്കുന്ന വിദ്യയോ ഏതു വേണമെങ്കിലും ഈ ശാസ്ത്രജ്ഞരുടെ ലാബിൽ നമ്മെ അനുഭവിപ്പിക്കാൻ അവർക്ക് ഇന്നു കഴിയും. ഈ ആത്മീയാനുഭവങ്ങൾ നിശ്ചിതതുകയ്ക്ക് തരമാക്കാവുന്ന കഫേകൾ വളരെ താമസംവിനാ നമ്മുടെ നഗരാനുഭവമായി മാറും. മയക്കുമരുന്നുകൾക്കും മദ്യത്തിനും എല്ലാ അപ്പനമ്മദൈവങ്ങൾക്കും മാർക്കറ്റിടിയുമെന്ന് നിശ്ചയം. ഇവിടെ ചേക്കേറുന്ന യുവതീയുവാക്കളെ എങ്ങനെ പിൻതിരിപ്പിക്കാമെന്നായിരിക്കും അന്നത്തെ മാദ്ധ്യമ-സദാചാര പോലീസുകളുടെ ചർച്ചകൾ എന്ന് ഇപ്പോഴേ നമുക്ക് പ്രവചിക്കാനാകും.

കോടിക്കണക്കിനു വർഷംകൊണ്ട് പരിണാമപരമായി രൂപപ്പെട്ട ബോധം നമ്മുടെ ജീവിതവിജയത്തിനു സഹായമായതുകൊണ്ട് ഏകീഭാവം കൈവരിച്ചു എന്നല്ലാതെ വേദാന്തികൾ മനസ്സിലാക്കുംപോലെ എല്ലാം അഴി

ഞ്ഞാലും അഴിയാതെ നിൽക്കുന്ന ഒന്നല്ല. അതഴിച്ചെടുത്താൽ, നട്ടും ബോൾട്ടും വീലും ടയറും ഡോറും ബോഡിയും എൻജിനുമെല്ലാം അഴിച്ചെടുത്താൽ, അപ്രത്യക്ഷമാകുന്ന കാറുപോലെതന്നെയാണ്. പരിണാമപരമായ ആവശ്യത്താൽ കോടിക്കണക്കിനു കോശങ്ങളുടെയും അവ ചേർന്നുണ്ടായ അവയവങ്ങളുടെയും ഒരു ഏകോപനം ആവശ്യമായി വന്നതു മാത്രമാണ് ഈ ഘോഷിക്കപ്പെട്ട ആത്മബോധം. അല്ലാതെ എല്ലാറ്റിനും അടിസ്ഥാനവും സർവ്വവും സർജ്ജനം ചെയ്യാനുള്ള പ്രഭവകേന്ദ്രമോ ഒന്നുമല്ല ഈ 'ഞാൻ'. അല്പസ്വല്പം ചികിത്സയും ലോകവിജ്ഞാനവും കൊടുത്താൽ മിക്ക ആത്മജ്ഞാനികൾക്കും ലോകയാഥാർത്ഥ്യത്തിലേക്ക് 'മോക്ഷം' നൽകാവുന്നതേയുള്ളു.

എന്നാൽ, ജീവിതം ഒരു അനുസ്യൂതപ്രക്രിയയായി നാം മനസ്സിലാക്കാത്തതുകൊണ്ടാണ് ഈയൊരു തെറ്റിദ്ധാരണയിൽ, അതായത് ഇത് വേറിട്ടു നിൽക്കുകതന്നെയാണ് എന്ന്, നാം എത്തിച്ചേരുന്നത്. എല്ലാം നിയന്ത്രിക്കുന്ന, എല്ലാ തീരുമാനങ്ങൾക്കും ഉത്തരവാദിയായ ഒരു കർത്താവായ 'ഞാൻ' ഉള്ളിലൊളിച്ചിരുപ്പുണ്ടെന്ന ബോധമാണ് നമുക്കുള്ളത്. ഇത്തരത്തിലുള്ള ഒരു ഞാനില്ലെന്നറിയുക. ഇങ്ങനെ പറയുമ്പോൾ എല്ലാം വിധി നിർണ്ണീതമാണെന്ന് പറയുകയല്ല. വിധിയിലും ജാതകത്തിലും വിശ്വസിക്കുന്നവർ, ഒരു സിനിമ പിടിച്ചുവച്ചിരിക്കുന്നതുപോലെ, എല്ലാം മുൻകൂട്ടി നിശ്ചയിച്ചുറപ്പിച്ചു വച്ചിരിക്കുകയാണെന്നും നാം അതിലെ കഥാപാത്രങ്ങളായി ആടുക മാത്രമാണെന്നും കരുതുന്നു. ഓടുന്ന റീലിൽ വെളിച്ചമടിക്കുന്ന ഭാഗം എങ്ങനെയാണോ തിരശ്ശീലയിൽ പതിഞ്ഞ് ചലനമുള്ളതായി നാം അനുഭവിക്കുന്നത്, അതുപോലയാണ് ജീവിതം നാം അനുഭവിക്കുന്നതെന്നും അവർ വിശ്വസിക്കുന്നു. ഇങ്ങനെ അനുഭവിക്കുന്നതിനെ നാം 'വർത്തമാനം' അല്ലെങ്കിൽ 'ഇപ്പോൾ' എന്ന് വിളിക്കുന്നതെന്നും അവർ വിശ്വസിക്കുന്നു. പക്ഷേ, വിധിവിശ്വാസവും ദൈവവിശ്വാസവും ഒത്തുപോകുകയില്ലായെന്നുപോലും ഇവർ മനസ്സിലാക്കുന്നില്ല.

ആന്തരികമായി ഇരുന്ന് നമ്മെ നയിക്കുന്ന, പരിപൂർണ്ണ കർത്തൃത്വമുള്ള ഒരു ഞാനും ഇല്ല, എല്ലാം നിർണ്ണീതമായ ഭാവിയുമല്ല എന്നു പറയുമ്പോൾ പിന്നെ എങ്ങനെ ജീവനെ മനസ്സിലാക്കണം? ഇത് വളരെ സൂക്ഷ്മമായി മനസ്സിലാക്കേണ്ട ഒന്നാണ്. നമ്മുടെ മസ്തിഷ്കം പഞ്ചേന്ദ്രിയങ്ങളിലൂടെ കടന്നുവരുന്ന ബാഹ്യമായ അനേകം ചോദനകളാൽ നിരന്തരം പ്രകോപിതമായിക്കൊണ്ടിരിക്കുന്ന ഒന്നാണ്. അതേ സമയംതന്നെ ശരീരത്തിനുള്ളിൽ പല തലങ്ങളിലായി നടക്കുന്ന കോടിക്കണക്കിന് പ്രവർത്തനങ്ങൾ അങ്ങോട്ടും ഇങ്ങോട്ടും പ്രതിപ്രവർത്തിച്ച് സ്വയം സംഭവിക്കുന്ന ഒരേകോപനവുമുണ്ട്. പക്ഷേ, ഇങ്ങനെ നടക്കുന്ന കോടിക്കണക്കിനുവരുന്ന പ്രകോപനങ്ങളും പ്രവർത്തനങ്ങളും ഉണ്ടാകുന്നതിൽ വളരെക്കുറച്ചു മാത്രമേ നാം

'ബോധ'പൂർവ്വം അറിയാറുള്ളു. ഈ ബോധപൂർവ്വം അറിയുന്നതു മാത്രമാണ് നാം നമ്മുടെ പ്രവൃത്തിയോ ചിന്തയോ ആയി 'തിരിച്ചറിയാറുള്ളു'. പക്ഷേ, ഈ തിരിച്ചറിഞ്ഞ ചിന്തകളോ പ്രവൃത്തികളോ പരിശോധിച്ചു അവ എന്തുകൊണ്ട് അങ്ങനെതന്നെ സംഭവിച്ചു എന്ന് വീണ്ടും ചോദിച്ചാൽ നമുക്ക് അതിന് ഉത്തരമുണ്ടാകില്ല. നാം മുൻപ് സൂചിപ്പിച്ചതുപോലെ പരിണാമപരമായി ഒരാവശ്യമെന്ന നിലയിൽ ഒരേകോപനം സംഭവിച്ചതിൽ കവിഞ്ഞ് മറ്റൊന്നും തന്നെ ഇവിടെയില്ല. ഈ ഏകോപനഭാവത്തെയാണ് നാം ഞാനെന്ന് വിളിക്കുന്നത്. അത് മേൽപ്പറഞ്ഞ പ്രവർത്തനങ്ങളുടേയോ ചിന്തകളുടേയോ ഉത്തരവാദിയോ കർത്താവോ അല്ല. ഈ നടക്കുന്ന അനേകം സംഭവങ്ങളിൽ ഒരരുകുപറ്റി നിൽക്കുന്ന ഒന്നുമാത്രം, വളരെക്കുറച്ച് കാര്യങ്ങളിൽ മാത്രം അല്പസ്വല്പം ഉത്തരവാദിത്വം പേറാൻ കഴിയുന്ന ഒന്നു മാത്രം.

നമ്മുടെ തലച്ചോറ് രണ്ട് വ്യത്യസ്ത ഭാഗങ്ങളായിട്ടാണ് രൂപപ്പെട്ടിരിക്കുന്നത്. ഇവയെ തമ്മിൽ ചേർക്കുന്ന വള്ളിപോലെ നീണ്ട ഒരു സിരാകോശമുണ്ട്. ഒരു ഭാഗത്ത് നടക്കുന്ന കാര്യങ്ങൾ മറുഭാഗത്ത് അറിയിച്ച് തമ്മിലൊരു ഇണക്കമുണ്ടാക്കി രണ്ട് ഭാഗങ്ങളും ഒത്തൊരുമയോടെ പ്രവർത്തിക്കാൻ ഈ വള്ളിയാണ് സഹായിക്കാറുള്ളത്. അപസ്മാരചികിത്സയുടെ ഭാഗമായി നാല്പതുവർഷം മുൻപ് ഡോക്ടറന്മാർ കുറേ രോഗികളുടെ മസ്തിഷ്കത്തിൽ ഇവ മുറിച്ച് രണ്ടാക്കി. ഈ ചികിത്സയുടെ ഫലമായി അപസ്മാരമെന്ന ദുഃസ്സഹാനുഭവം രോഗികൾ മറികടക്കുകയുണ്ടായി. എന്നാൽ, അവർക്ക് എന്തെങ്കിലും കുറവോ വ്യത്യാസങ്ങളോ വന്നതായി ചികിത്സയ്ക്ക് വിധേയരായവർ അറിഞ്ഞതുതന്നെയില്ല. പക്ഷേ, സിരാവിജ്ഞാനീയശാസ്ത്രജ്ഞർ ഇവരെപ്പറ്റി നടത്തിയ സൂക്ഷ്മപഠനങ്ങൾ ഈ ധാരണ പാടേ തിരുത്തിക്കുറിച്ചു. തലച്ചോറിലെ വലതുവശം ശരീരത്തിന്റെ ഇടതുഭാഗത്തെ നിയന്ത്രിക്കുന്നതാണെന്നും ഇടതുവശം വലതുഭാഗത്തെ നിയന്ത്രിക്കുന്നതാണെന്നും മനസ്സിലാക്കാൻ കഴിഞ്ഞു. മറ്റൊന്ന്, ഇടതുഭാഗത്താണ് കലാ-സാഹിത്യ-ഭാഷാ കഴിവുകൾ സ്ഥാനമുറപ്പിച്ചിരിക്കുന്നതെന്നും മനസ്സിലാക്കി. അതുപോലെ നമ്മുടെ ഉള്ളിലിരുന്നു സ്ഥിരമായി കലപില സംസാരിച്ച് പല പല സംഭവങ്ങളെ കൂട്ടിയിണക്കി കാര്യവിശദീകരണം നടത്തുന്ന സൂത്രധാരൻ ഇടതുഭാഗത്താണ് കസേരയിട്ടിരിക്കുന്നതെന്നും കണ്ടെത്താൻ കഴിഞ്ഞു. വള്ളി മുറിച്ചവരുടെ വലതുവശത്തു നടക്കുന്നതൊന്നും ഇടതുവശത്തിരിക്കുന്ന സൂത്രധാരന് അറിയാൻ കഴിയില്ല. പക്ഷേ, ഇതൊന്നും ഈ വിദ്വാന് പ്രശ്നമേയല്ല. മറുവശത്തു നടക്കുന്നതിനെപ്പറ്റി ഒന്നുമറിയില്ലെങ്കിലും കാര്യകാരണബദ്ധതയോടെ തന്റെ സ്വതസിദ്ധമായ ശൈലിയിൽ കാര്യവിശദീകരണം അയാൾ നടത്തും. ഈ വിശദീകരണമാണ് ജീവിതത്തിന്റെ തുടർച്ച ഒഴിവില്ലാതെ നാം അനുഭവിക്കുന്നതിനു കാരണം. കൂടുതൽ പഠനങ്ങളിലൂടെ വലതുവശത്തും ഒരു ഏകോപന കർത്താവുണ്ടെന്നും കണ്ടെത്തി.

പക്ഷേ, ഇദ്ദേഹത്തിന്റെ സാന്നിദ്ധ്യം അത്ര പ്രകടമല്ലാത്തതു കാരണം നാം അറിയാറുതന്നെയില്ല. ഒരാൾ മാത്രമേ ഉള്ളിലുള്ളു എന്ന ധാരണയാണ് ഇവിടെ തകർന്നു തരിപ്പണമായത്. പലപല ആവശ്യങ്ങൾക്കായി പലപല കേന്ദ്രങ്ങളായി പ്രവർത്തിക്കുന്ന മസ്തിഷ്കം ഇങ്ങനെ ചില ഏകോപനങ്ങളിലുടെ ഒരു ഏകകംപോലെ പ്രവർത്തിക്കുന്നതായി നാം അനുഭവിക്കുകയാണ്. അല്ലാതെ അകത്ത് നാം കരുതുന്നതുപോലെ ഉത്തരവാദിത്വമുള്ള ഒരു കർത്താവില്ല. (***മനുഷ്യരറിയാൻ*** എന്ന കൃതിയിൽനിന്ന്. പ്രസാധകർ: ഡി.സി. ബുക്ക്സ്).

# കോവൂർ ഭഗവാനായ കഥ

**ജോൺസൺ ഐരൂർ**

**കോ**വൂരിന്റെകൂടെയുള്ള പര്യടനത്തിൽ ഓർമയിൽ നിൽക്കുന്ന രസകരമായ ഒരു സംഭവം, സായിഭക്തന്മാർ കോവൂരിനെ ദൈവമായി കണ്ടതാണ്.

ആന്ധ്രയിൽവെച്ചാണ് സംഭവം. ഭഗവാൻ സത്യസായിബാബയുടെ ആസ്ഥാനം ആന്ധ്രയിലെ പുട്ടപർത്തിയിലാണ്. കോവൂരും സംഘവും പുട്ടപർത്തി ഉൾക്കൊള്ളുന്ന അനന്തപൂർ ജില്ലയിലെത്തി. സായിബാബയുടെ ആസ്ഥാനമായ പ്രശാന്തിനിലയത്തിലേക്കു ഫോൺസന്ദേശം കൊടുത്തു. പിറ്റേന്ന് കാലത്ത് ഒരു സംഘം പത്രലേഖകരോടൊപ്പം പ്രൊഫ. കോവൂർ, സായിബാബയെ സന്ദർശിക്കുമെന്നും അദ്ദേഹത്തിന്റെ മുന്നിൽവെച്ച് ദിവ്യാത്ഭുതങ്ങൾ കാണിക്കണമെന്നുമായിരുന്നു സന്ദേശം.

പിറ്റേന്നു കാലത്ത് അറിഞ്ഞത് സായിബാബ കർണാടക സംസ്ഥാനത്തെ വൈറ്റ്ഫീൽഡിലുള്ള വൃന്ദാവൻ എന്ന വസതിയിലേക്കു താമസം മാറ്റി എന്നാണ്,

പ്രൊഫ. കോവൂരും സംഘവും കുറെ പത്രപ്രവർത്തകരെയുംകൂട്ടി 'വൃന്ദാവനി'ൽ എത്തി. ബാംഗ്ലൂർ യൂണിവേഴ്സിറ്റി വൈസ് ചാൻസലർ ഡോ. എച്ച്.നരസിംഹറാവുവും ഉണ്ടായിരുന്നു കൂടെ.

സായ് പ്രവർത്തകർ കോവൂരിനെയും സംഘത്തെയും 'വൃന്ദാവന്റെ' മതിൽകെട്ടിനുള്ളിലേക്കു കടക്കാൻ അനുവദിച്ചില്ല.

പ്രൊഫ. കോവൂർ ഗെയ്റ്റിനു പുറത്തുതന്നെ നിന്നുകൊണ്ട് ദിവ്യന്മാരുടെ പൊള്ളത്തരങ്ങളെക്കുറിച്ച് ഒരു ചെറുപ്രഭാഷണം നടത്തി. തദ്ദേശവാസികളും സായിബാബയെ കാണാൻ പല സ്ഥലങ്ങളിൽനിന്ന് എത്തിയവരും അദ്ദേഹത്തിനു ചുറ്റും കൂടി.

യഥാർത്ഥത്തിൽ ഇംഗ്ലീഷിലുള്ള കോവൂരിന്റെ പ്രഭാഷണം കൂടിനിന്ന ഗ്രാമീണ ജനതകളിൽ ഭൂരിപക്ഷത്തിനും മനസ്സിലായിരുന്നില്ല, ഇടയ്ക്കിടയ്ക്ക് സായിബാബാ എന്ന പേരു പറയുന്നതു മാത്രമേ അവർക്കു മനസ്സിലായുള്ളു.

പ്രഭാഷണത്തിനിടയിൽ സായിബാബ ചെയ്യുന്നതുപോലെ കോവൂരും ശൂന്യതയിൽനിന്ന് ഭസ്മം 'സൃഷ്ടിച്ച്' പ്രേക്ഷകർക്ക് വിതരണം ചെയ്തു. സായിബാബ കൊടുക്കുന്നതുപോലെതന്നെ കർപ്പൂരത്തിന്റെ മണമുള്ള ഭസ്മം. ജനങ്ങൾ അതു വാങ്ങി നെറ്റിയിൽ പുശുകയും ചിലർ ഭക്ഷിക്കുകയും ചെയ്തു. പെട്ടെന്നാണ് സംഭവിച്ചത്, ഒരാൾ കോവൂരിന്റെ

കാൽക്കൽ കമിഴ്ന്നു വീണ് നമസ്കരിച്ചു. "ഭഗവാൻ ഭഗവാൻ" എന്നു വിളിച്ച് എന്തൊക്കെയോ പറയാൻ തുടങ്ങി. ഇതു കണ്ടുനിന്ന ജനങ്ങളിൽ ബഹുഭൂരിപക്ഷവും അത് ആവർത്തിച്ചു. നിമിഷംകൊണ്ട് എല്ലാവരും കോവൂരിനെ ഭഗവാനായി വാഴ്ത്തി പാദങ്ങളിൽ വീണു.

പാവം കോവൂര്! അദ്ദേഹം ആകെ അമ്പരന്നുപോയി. താനെന്തു പറഞ്ഞുവോ അതിന്റെ നേരെ എതിരായിട്ടാണ് ജനങ്ങൾ മനസ്സിലാക്കിയിരിക്കുന്നത്.

അങ്ങിനെ സായിബാബയെ ഭഗവാനല്ലാതാക്കാൻപോയ കോവൂർ ഭഗവാനായി മടങ്ങി.

(ഒരു *'ഹിപ്നോട്ടിസ്റ്റിന്റെ അനുഭവങ്ങൾ'* എന്ന കൃതിയിൽനിന്ന്. പ്രസാധകർ: കറന്റ് ബുക്സ് കോട്ടയം).

# പത്ര അധർമ്മം

**കണ്ടൻ**

2013 ഡിസംബർ 14-ാം തിയ്യതിയിലെ മലയാള ദിനപത്രങ്ങൾ കംപ്ട്രോളർ ആന്റ് ഓഡിറ്റർ ജനറൽ പാർലമെന്റിൽ സമർപ്പിച്ച ഒരു റിപ്പോർട്ടിനെക്കുറിച്ച് ഒരു വാർത്ത പ്രസിദ്ധീകരിക്കുകയുണ്ടായി. മാതൃഭൂമി 'കേരളത്തിലെ ചാരിറ്റബിൾ ട്രസ്റ്റുകൾക്ക് നികുതിയിളവ്' എന്ന തലക്കെട്ടിലും മലയാള മനോരമ 'ധർമ്മസ്ഥാപനങ്ങളുടെ ആദായനികുതിയിൽ പിഴവ്' എന്ന തലക്കെട്ടിലുമാണ് വാർത്ത പ്രസിദ്ധീകരിച്ചത്.

മാതൃഭൂമി എഴുതുന്നു: "ആദായനികുതി കണക്കാക്കുന്നതിലെ പിഴവുമൂലം രാജ്യത്തെ 120 ചാരിറ്റബിൾ ട്രസ്റ്റുകൾക്ക് അനധികൃതമായി കോടിക്കണക്കിനു രൂപയുടെ ഇളവു ലഭിച്ചതായി ഓഡിറ്റ് റിപ്പോർട്ട്. കേരളത്തിലെ നാലു ട്രസ്റ്റുകൾ ഇതിൽപ്പെടും. കേരളത്തിൽനിന്നുള്ള നാലു ട്രസ്റ്റുകൾക്കു ലഭിച്ച നികുതിയിളവ് 1.03 കോടി മുതൽ 140 കോടി രൂപവരെയാണെന്നും റിപ്പോർട്ട് പറയുന്നു."

മാതൃഭൂമി വളരെ മയപ്പെടുത്തി നിർദോഷമായ രീതിയിലാണ് എഴുതിയിരിക്കുന്നത്. അതുകൊണ്ടുതന്നെ സാധാരണ വായനക്കാരന് വാർത്തയിൽ അസ്വാഭാവികതയൊന്നും തോന്നില്ല. എന്നാൽ മനോരമയിലെ വാർത്ത വിഷയത്തിന്റെ ഉള്ളുകള്ളിയുടെ വാലറ്റം കാണിക്കുന്നുണ്ട്. മനോരമ എഴുതുന്നു: "തുച്ഛമായ തുക ചെലവാക്കി ട്രസ്റ്റുകൾ സ്ഥിരമായി വൻ ലാഭമുണ്ടാക്കുകയാണ്. അധികവരുമാനത്തെ ധർമ്മപ്രവൃത്തികൾക്ക് ഉപയോഗിക്കാതെ കൂടുതൽ ലാഭമുണ്ടാക്കാനായി സ്ഥാവര ആസ്തിയാക്കി മാറ്റുകയോ നികുതിവെട്ടിക്കാനായി മറ്റു ട്രസ്റ്റുകളിലേക്കു മാറ്റുകയോ ചെയ്യുന്നുവെന്നും സി.എ.ജി വ്യക്തമാക്കി."

മലയാള പത്രവായനക്കാരനെ സംബന്ധിച്ച് ഈ വാർത്തയിൽ പ്രത്യേക താൽപര്യമുള്ള കാര്യം കേരളത്തിലെ ആ നാലു ട്രസ്റ്റുകൾ ഏതൊക്കെയാണെന്നതാണ്. അതറിയിക്കാൻ പത്രങ്ങൾക്കു ധാർമ്മികമായ ഉത്തരവാദിത്തമുണ്ട്. എന്നാൽ മാതൃഭൂമി ബോധപൂർവ്വം ആ നാലു സ്ഥാപനങ്ങളുടെ പേരുകളും പൂഴ്ത്തിവെച്ചു. മനോരമ രണ്ടു സ്ഥാപനങ്ങളുടെ പേരു പൂഴ്ത്തിവെച്ച്, രണ്ടെണ്ണത്തിന്റെ പേരു പുറത്തുവിട്ടു. ഒന്ന്, കേരള ക്രിക്കറ്റ് അസോസിയേഷനും മറ്റൊന്ന് കേരള ഉന്നതവിദ്യാഭ്യാസ കൗൺസിലുമാണ്. മറ്റു രണ്ടു പേരുകൾ ഏതൊക്കെയാണ്? അതു മറച്ചു പിടിക്കുകവഴി മാതൃഭൂമിയുടെയും മനോരമയുടെയും പത്ര അധർമ്മം പുറത്തുചാടുന്നു. മംഗളമാണ് ഇക്കാര്യത്തിൽ പത്രത്തിന്റെ ധർമ്മം ഉയർത്തിപ്പിടിച്ചിട്ടുള്ളത്. ഇന്ത്യാവിഷനും ഈ വാർത്ത സത്യസന്ധമായി കൊടുത്തു. മംഗളത്തിലെ

വാർത്ത അതേപടി താഴെ കൊടുക്കുന്നു. അതു സ്വയം സംസാരിക്കും. അക്ഷരങ്ങളെ ചുവന്ന തെരുവിലെ ഇരട്ടപ്പണികൾക്ക് ഉപയോഗിക്കുന്നവരുടെ ശിരസ്സുകൾ ലജ്ജകൊണ്ടു കുനിയട്ടെ!

**നികുതിവെട്ടിപ്പ് :**

**കേരളത്തിലെ പ്രമുഖ സ്ഥാപനങ്ങൾ സി.എ.ജി. പട്ടികയിൽ**

ന്യൂഡൽഹി : കേരളമടക്കമുള്ള സംസ്ഥാനങ്ങളിൽ കോർപ്പറേറ്റുകളും മതസ്ഥാപനങ്ങളും ജീവകാരുണ്യ പ്രവർത്തനങ്ങൾക്കുള്ള നികുതി ഇളവ് മുതലെടുത്ത് വൻ നികുതി വെട്ടിപ്പ് നടത്തുന്നെന്നു സി.എ.ജി. റിപ്പോർട്ട്.

മാതാ അമൃതാനന്ദമയി മഠം, ഉന്നത വിദ്യാഭ്യാസ കൗൺസിൽ, തൃശ്ശൂർ ഡിവൈൻ ട്രസ്റ്റ്, ഗുരുവായൂർ ദേവസ്വം ബോർഡ്, കേരള ക്രിക്കറ്റ് അസോസിയേഷൻ, ലിസി മെഡിക്കൽ ഇൻസ്റ്റിറ്റ്യൂട്ട് തുടങ്ങിയ സ്ഥാപനങ്ങൾക്കു നേരെ നികുതി തട്ടിപ്പിന്റെ പേരിൽ പ്രത്യക്ഷത്തിൽ തന്നെ സി. എ.ജി. വിരൽ ചൂണ്ടിയിരിക്കുകയാണ്. ഇന്നലെ ലോക്സഭയിൽ സമർപ്പിച്ച റിപ്പോർട്ടിലാണ് ഇക്കാര്യങ്ങൾ വിശദമാക്കിയിരിക്കുന്നത്. നികുതിവെട്ടിപ്പിനെക്കുറിച്ച് ആദായനികുതി വകുപ്പ് അന്വേഷണമാരംഭിച്ചിട്ടുണ്ട്.

അമൃതാനന്ദമയിമഠത്തിന് അനധികൃതമായി ഇളവ് അനുവദിക്കുക വഴി പൊതുഖജനാവിന് 46.77 കോടി രൂപയുടെ നഷ്ടം വന്നിട്ടുണ്ടെന്നാണു സി.എ.ജി. വ്യക്തമാക്കിയിരിക്കുന്നത്. അമൃതാനന്ദമയിമഠം ട്രസ്റ്റിനു കീഴിൽ വരുന്ന സ്വത്തുക്കളിൽനിന്നുള്ള വരുമാനത്തിൽ 2007 മുതൽ 2009 വരെയുള്ള കാലയളവിൽ 138.46 കോടി രൂപയുടെ തേയ്മാന ചെലവ് കാണിച്ചിട്ടുണ്ട്. ഇത് അനധികൃത നടപടിയാണെന്ന് സി.എ.ജി. പറയുന്നു. എന്നാൽ മൂലധന ആസ്തിയിൽ തന്നെ നികുതി ഇളവ് ലഭിക്കുന്ന സ്ഥാപനങ്ങൾക്കു തേയ്മാന ഇളവ് അനുവദിക്കരുതെന്ന സുപ്രീംകോടതി ഉത്തരവ് നിലനിൽക്കുന്ന സാഹചര്യത്തിൽ അമൃതാനന്ദമയിമഠം ട്രസ്റ്റിന് ഇരട്ട ഇളവാണു ലഭിച്ചിരിക്കുന്നതെന്നും സി.എ.ജി. ചൂണ്ടിക്കാട്ടി.

ഇത്തരത്തിൽ ഇളവ് അനുവദിച്ചതു വഴിയാണ് 46.77 കോടി രൂപ സർക്കാരിനു നഷ്ടമായി. ഇത്തരത്തിൽ ഇളവ് ലഭിക്കുന്നതിന് ആവശ്യമായ നടപടികളൊന്നും ചെയ്യാതെയാണ് ട്രസ്റ്റ് ഇരട്ട ഇളവ് നേടിയിരിക്കുന്നതെന്നും സി.എ.ജി. വ്യക്തമാക്കി.

തൃശ്ശൂർ ഡിവൈൻ ട്രസ്റ്റാകട്ടെ വായ്പയെടുത്ത ശേഷം ഇതു തിരിച്ചടയ്ക്കാതെ ഈ തുക ജീവകാരുണ്യ പ്രവർത്തനങ്ങൾക്കായി ചെലവഴിച്ചെന്നു കാട്ടി ഇളവിന് അപേക്ഷിക്കുകയായിരുന്നു. വായ്പാ തിരിച്ചടവായി മുടക്കേണ്ട 2.31 കോടി രൂപ ഇളവായി നൽകുക വഴി 1.03 കോടി രൂപയുടെ നഷ്ടവും സർക്കാരിന് സംഭവിച്ചു.

കൊച്ചിയിലെ ലിസി മെഡിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിന്റെ ആകെ ബിസിനസ്സ് വരുമാനത്തിൽ ഇളവ് അനുവദിക്കുന്നതിന് പകരം മൊത്തം വരുമാനത്തിലാണ് ഇളവ് അനുവദിച്ചിരിക്കുന്നത്. ആശുപത്രിയും നഴ്സിംഗ് സ്കൂളുകളും ഫാർമസി കോളേജുകളും നടത്തുന്ന സ്ഥാപനമാണിത്. 2007, 2008 വർഷങ്ങളിൽ ഇത്തരത്തിൽ ഇളവ് അനുവദിക്കുക വഴി 1.19 കോടി രൂപയുടെ നഷ്ടം സംഭവിച്ചിട്ടുണ്ടെന്നും സി.എ.ജി. പറയുന്നു.

സംസ്ഥാനത്തെ ഉന്നത വിദ്യാഭ്യാസ കൗൺസിലിന് 2009ൽ 61.18 ലക്ഷം രൂപയും 2010-ൽ 4.42 കോടി രൂപയും നികുതി ഇളവായി അനുവദിച്ചിട്ടുണ്ട്.

എന്നാൽ നികുതി ഇളവ് ലഭിക്കാൻ ആവശ്യമായ 12എ വകുപ്പ് പ്രകാരമുള്ള രജിസ്ട്രേഷൻ 2011-ൽ മാത്രമാണ് കൗൺസിലിനു ലഭിച്ചത്. ഈ രണ്ടു വർഷങ്ങളിലും നിയമവിരുദ്ധമായി ഇളവ് അനുവദിച്ചതുവഴി 2.17 കോടി രൂപയാണ് ഖജനാവിനു നഷ്ടം സംഭവിച്ചിരിക്കുന്നത്. ഗുരുവായൂർ ദേവസ്വം ബോർഡിന് ഭണ്ഡാര പിരിവ്, സംഭാവന തുടങ്ങിയ മാർഗ്ഗങ്ങളിലൂടെ ലഭിച്ച 53.85 കോടി രൂപ സ്വത്തുക്കളിൽനിന്നുള്ള വരുമാനമായി കണക്കാക്കുന്നതിനു പകരം മൂലധന ആസ്തിയിൽനിന്നുള്ള വരുമാനമായാണ് കാട്ടിയിരിക്കുന്നത്. എന്നാൽ ഈ ഇളവ് ലഭിക്കുന്നതിനുള്ള ഫോം നമ്പർ 10 ദേവസ്വം ബോർഡ് സമർപ്പിച്ചിട്ടില്ല. ഇതുവഴി 21.46 കോടി രൂപയുടെ നഷ്ടം സംഭവിച്ചിരിക്കുന്നുവെന്നും സി.എ.ജി. റിപ്പോർട്ടിൽ ചൂണ്ടിക്കാട്ടുന്നു.

ടാറ്റ ഗ്രൂപ്പിനു കീഴിലുള്ള വിവിധ സ്ഥാപനങ്ങൾക്ക് നികുതി ഇളവ് നൽകുക വഴി 1,066.95 കോടി രൂപയാണ് നഷ്ടം.

കേരള ക്രിക്കറ്റ് അസോസിയേഷൻ ഉൾപ്പെടെ നാലു ക്രിക്കറ്റ് അസോസിയേഷനുകൾക്ക് അനധികൃത നികുതി ഇളവ് നൽകുക വഴി 37.23 കോടി രൂപയും നഷ്ടം ഉണ്ടായതായി സി.എ.ജി. കണ്ടെത്തി.

(മംഗളം ദിനപത്രം 2013 ഡിസംബർ 14)

# പിന്നേം.... പിന്നേം....

സുകേതു

- ഊതിയാൽ പറക്കുന്ന പാറ്റപോലുള്ള അലുമിനിയപ്പൈസ വരുംമുമ്പായിരുന്നു എന്റെ ഇളംബാല്യം. നല്ല ഘനവും ഒതുക്കവുമുള്ള നാണയത്തുട്ടുകൾ കൈമാറിയിരുന്ന കാലം. താമരച്ചിത്രമുള്ള 20 പൈസയ്ക്കകത്ത് പൊന്നിന്റെ അംശംമുണ്ടെന്ന കിംവദന്തി പടർന്ന് പന്തലിച്ച കാലം. കിട്ടിയവർ കിട്ടിയവർ ഉരുക്കി മോതിരം തീർത്ത് ഗമയോടെ നടന്ന കാലം. വെറുതെ കൈവെള്ളയിൽ വെച്ചാലറിയും ഒരു പ്രത്യേകതരം തണുപ്പായിരുന്നു അന്നത്തെ നാണയങ്ങൾക്ക്. ഉപയോഗിക്കാത്ത സമയത്തുള്ള ഇസ്തിരിപ്പെട്ടിയുടെ അടിവശം തൊട്ടാൽ കിട്ടുന്ന അതേ തണുപ്പ്, മിനുസവും. കൈത്തണ്ടയിലും കൈമടക്കിലും കവിളത്തും നെറ്റിത്തടത്തിലും നെഞ്ചത്തും മാറിമാറിവെച്ച് പലവട്ടം ആസ്വദിച്ചിട്ടുണ്ട് ആ തണുപ്പ്.
- അതേ തണുപ്പുള്ള ഒരു നാണയം (5 പൈസയാണെന്നാ ഓർമ്മ) നീട്ടി ഒരു സന്ധ്യയ്ക്ക് അമ്മ പറഞ്ഞു: "മോനേ.... ഒന്ന് കടേ പോയിട്ട് വാടാ.... ഒറ്റയോട്ടത്തിന്.... ഉപ്പ് തീർന്നുപോയെടാ...." സ്വതേ കുഴിമടിയനായ ഞാൻ അന്നെന്തോ-അമ്മ പറഞ്ഞ പാതി ബൂസ്റ്റ് കുടിച്ച പരസ്യക്കുട്ടിയെപ്പോലെ തുള്ളിച്ചാടി. പിന്നെ അരനിമിഷം പാഴാക്കിയില്ല. ഞാനെന്റെ ഭാവനാബസ്സിൽ കയറി. സ്റ്റിയറിംഗിൽ ചുറ്റിപ്പിടിച്ചു. ചുണ്ടു രണ്ടും കൂട്ടിവിറപ്പിച്ച് - തുപ്പല് തെറിപ്പിച്ച് - സ്റ്റാർട്ടിങ് ശബ്ദമുണ്ടാക്കി. രണ്ടുവട്ടം താളത്തിൽ പോം... പോം.... ഹോണടിച്ചു. ഗിയറുണ്ടയിൽ പിടിച്ച് ഇടയ്ക്കിടെ മുന്നോട്ടും പിന്നോട്ടും കൈ നടത്തി. അടുത്ത പടി ഒറ്റക്കുതിപ്പായിരുന്നു. കോലായിൽനിന്ന് മുറ്റത്തേയ്ക്കും മുറ്റത്തുനിന്ന് ഒതുക്കുകൽ വഴി പ്ട്പ്ട്പ്ട്പ്ട്പ്ട്പ്ടാന്ന് ഇടവഴിയിലേക്കും. സ്പീഡ് ഒന്നുകൂടി കൂട്ടി. വളവ് തിരിഞ്ഞപ്പോ പെട്ടെന്നോർമ്മ വന്നു. ഇതേ വഴിയിൽവെച്ച് ഇതേ ബസ്സ് മുമ്പൊരിക്കൽ ഒരു കരിഞ്ചേരയ്ക്ക് സൈഡ് കൊടുക്കാനാകാതെ തകിടംമറിഞ്ഞിട്ടുണ്ട്. കാലിന്റെ മുട്ട് രണ്ടും ചെരകി രണ്ടാഴ്ച്ച വർക്ക്ഷോപ്പിൽ കിടന്നിട്ടുണ്ട്.
- 'ബാസ്കരേട്ടാ... ഇര്ന്നാഴി ഉപ്പ്.' ഇത്രേം പറഞ്ഞ് ട്രൗസറിന്റെ കീഴേ കൈയിട്ടു നോക്ക്യപ്പം... നോക്ക്യപ്പോ...? അതേടപ്പോയി?........ പടച്ച തമ്പുരാനേ...!! ഷോക്കടിച്ചപോലെ മേലാകെ തിരിപ്പ് കേറി. കണ്ണ് മങ്ങി. ഭാസ്കരേട്ടന്റെ പീടൃതൊട്ട് വീടുവരെ പരതാൻ തുടങ്ങി. കുനിഞ്ഞും കുന്തിച്ചും താണും ചെരിഞ്ഞും നിലംപറ്റിക്കിടന്നും പച്ചപ്പുല്ല്

വകഞ്ഞും അരിച്ചുപെറുക്കി. എന്നാലും അതേത് പാതാളത്തിലാ പോയ്ക്കളഞ്ഞത്...?

- അന്നുരാത്രി അച്ഛന്റെ കൈയിൽ നിന്നുകിട്ടിയ തല്ലും ഉറങ്ങാൻ കിടന്നപ്പോ അമ്മയുടെ നിർത്താത്ത പിറുപിറുക്കലും ഒന്നുമായിരുന്നില്ല, ഇനിയൊരിക്കലും ആ അഞ്ചുപൈസ തിരിച്ചുകിട്ടില്ലല്ലോ എന്നോർത്തപ്പോഴാണ്....
- തല്ലിയ അച്ഛനും പോയി നിർത്താതെ പിറുപിറുത്ത അമ്മയും പോയി. എന്നിട്ടും പരതുകയാണ്, പിന്നേം... പിന്നേം... ഒക്കെ ഒളിഞ്ഞിരുന്ന് കാണുന്നുണ്ടാവും. ഒരിക്കലും തിരിച്ചു കിട്ടില്ലെന്നറിഞ്ഞിട്ടും തിരഞ്ഞുകൊണ്ടിരിക്കുന്ന എന്റെയീ വിഡ്ഢിവേഷം നോക്കി ഊറിയുറി ചിരിക്കുന്നുണ്ടാവും. നാടുവിട്ടയാൾ കാണാമറയത്തിരുന്ന് സ്വന്തം വീട്ടുവിശേഷങ്ങളിലേക്ക് തലയിടുംപോലെ ഏന്തിയേന്തി നോക്കുന്നുമുണ്ടാവും അല്ലേ -എന്റെ ആ അഞ്ചുപൈസച്ചങ്ങാതി?

**കവിത - വീണ്ടെടുക്കൽ**

# സുദർശനം

**ഗ്രന്ഥകർത്താ: എസ്.എം.ഡി.**

**സാരസംഗ്രഹകാണ്ഡപ്രാരംഭ:**
രംഗമാലിക
തേവാരമട്ട്
ഉണരുവിനുണരുവിനീഴവരാം സോദരരെ!
എത്രകാലമിതു മട്ടിലുറങ്ങീടുന്നു
സമുദായവളർച്ചക്കു അവശ്യവുംവേണ്ടതായ
മതബോധം വിദ്യാഭ്യാസം ഒരുമയെന്നും
മറ്റുമുള്ള ഗുണങ്ങളാൽ ഹീനരായ ഹേതുവായി
ലോകരംഗെ സിംഹങ്ങളായിടേണ്ടും നിങ്ങൾ
സവർണ്ണരാംദ്വിജാതിനാം ദാസരായി ജീവിക്കുന്നു
ഹന്തകഷ്ടം ഹന്തകഷ്ടം പിന്നെന്തുരപ്പും (ഉണരുവിൻ)
സോദരത, സ്വതന്ത്രത, സമാനത, മന്ത്രങ്ങളെ
നഭൊമാർഗ്ഗെചരിക്കുന്ന മാരുതൻപോലും
ഉച്ചൈസ്തരം ഘോഷിക്കുന്ന ഇരുപതാംനുറ്റാണ്ടി
നിങ്ങൾമാത്രംദീർഘസ്വപ്നെകിടപ്പതെന്ത്?
അല്ലനിങ്ങൾ വല്ല ദുഷ്ടമായാവിനാം മാരണത്താൽ

നഷ്ടചേതനന്മാരായി കിടക്കുന്നുണ്ടോ?
അതെ നിങ്ങൾ മനു, വ്യാസൻ, ശങ്കരപ്രഭൃതികളാം
മാരീചാനാംമായയിങ്കൽ (ഉണരുവിൻ
ഇതുമല്ലപൂർവ്വകാലെ നിങ്ങളുടെ പിതാക്കൾക്ക്
ദൈവശാപമേറ്റിട്ടുണ്ട് എന്നുംവന്നേക്കാം
ഇരുപതാംനൂറ്റാണ്ടിങ്കൽ ശാപമോചനമാണി
എഴുന്നീല്പിൻ എഴുന്നീല്പിൻ ഇനിയെങ്കിലും
ഏതായാലും മോക്ഷമാർഗ്ഗം തേടീടെണ്ടുംകാലമിപ്പോൾ
അതിക്രമിച്ചിരിക്കുന്നു താമസിക്കൊല്ലേ
ബുദ്ധനാണുനിങ്ങളുടെ രക്ഷാമാർഗ്ഗമെന്നുംചൊല്ലി
ചുറ്റുപാടുമയൽദേശം ഘോഷിക്കുന്നുണ്ട് (ഉണരുവിൻ)
ദയാനന്ദസരസ്വതി ഈഴവർക്കുമോക്ഷദാതാ
എന്നുപാടിഘോഷിക്കുന്ന ചിലരുണ്ട്,
കൃസ്തുയേശുരക്ഷയെന്നു വേറെ ചിലർ ഘോഷിക്കുന്നു
ഏതുശരി ഏതുതെറ്റുയെന്നുചിലരും,
അതുകൊണ്ടു പലെമത സാഗരത്തിൽ ചാടീടുന്നു
ശരിയായ മതതത്വം ഗ്രഹിക്കാഞ്ഞിട്ടു
ഒരുകൂട്ടംകുബുദ്ധികൾ ഈഴവമതത്തെത്തന്നെ
മുറുകെപ്പിടിച്ചീടുന്നു അസൂയകൊണ്ട് (ഉണരുവിൻ)
പരിഷ്കൃതകാലമായ ഇരുപതാംനൂറ്റാണ്ടിങ്കൽ
ആട്ടുകൊണ്ടും തുപ്പുകൊണ്ടും കിടപ്പതെന്തു?
അതിൻമീതെകഷ്ടമെന്തു ചൊല്ലുവാൻപണിയുമല്ലൊ
അതാണല്ലൊ ഈഴവർക്കു വിവരക്കേട്.
ഗൗതമദയാനന്ദർക്കു രക്ഷചെയ്‌വാൻ കഴിഞ്ഞില്ല
സത്യബുദ്ധ്യാ ചൊൽവതാണ സംശയിക്കൊല്ലേ
സോദരരേ! കേട്ടുകൊൾവിൻ ചൊല്ലീടാംഞാൻ സത്യമാർഗ്ഗം
ഈഴവർക്കുപറ്റിയതു കൃസ്തുതൻമാർഗ്ഗം (ഉണരുവിൻ)
കർത്താവായയേശുതന്നെ ഈഴവർക്കുരക്ഷാമാർഗ്ഗം
വേറെയില്ല സൽപന്ഥാവ പാഴേലവേണ്ടെ!
പ്രത്യക്ഷാനുഭവംകൊണ്ടു വിശ്വസിപ്പിൻ വിശ്വസിപ്പിൻ
സൽഗതിക്കുചെല്ലേണ്ടുന്ന കാലമാണിപ്പോൾ (ഉണരുവിൻ)

**സാരസംഗ്രഹകാണ്ഡം സമാപ്തം**
**ഓം ശാന്തി: ശാന്തി: ശാന്തി:**

